## കടവിൽ വലിയ തിരുമേനി

### (പൗലോസ് മാർ അത്താനാസ്യോസ്)

# ഇടയന്മാരുടെ ഇടയൻ

(Malayalam)

**Kadavil Valiya Thirumeni** (Paulose Mar Athanasius)
**Edayanmarude Edayan**
(Biography)

**By**

**Fr. Joseph Cheeran**
Doctors Lane, U. C. College P. O.
Aluva - 2, Ernakulam, Kerala, India
Ph: 94956 03174



| | | |
|---|---|---|
| First Published | : | 14-9-2008 |
| Published by | : | M. J. D. Publishing House, Kunnamkulam |
| Cover Design, Typesetting & Printing | : | Sophia Print House, Kottayam Mob: 99471 20697 |

**Rs. 100/-**

കവർ: മദ്ധ്യത്തിൽ കടവിൽ തിരുമേനി (ഫാ. ജോർജ് മാത്യു മണർകാട് വരച്ച ചിത്രം). അദ്ദേഹം വൈദികസ്ഥാനത്തേയ്ക്ക് ഉപനയിച്ചവർ: 1. പ. ബസ്സേലിയോസ് ഗീവർഗീസ് പ്രഥമൻ ബാവാ (ഇടത്ത്), പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവാ (വലത്ത്), പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ (ഇടത്ത്), പാമ്പാടി പ. മാർ ഗ്രീഗോറിയോസ് തിരുമേനി (വലത്ത്), പൗലോസ് മാർ അത്താനാസ്യോസ് (ഇടത്ത്), പാറേട്ട് മാർ ഈവാനിയോസ് (വലത്ത്).

## കടവിൽ വലിയ തിരുമേനി

### (പൗലോസ് മാർ അത്താനാസ്യോസ്)

# ഇടയന്മാരുടെ ഇടയൻ


**ഫാ. ഡോ. ജോസഫ് ചീരൻ**



പ്രസാധനം

**എം. ജെ. ഡി. പബ്ലീഷിംഗ് ഹൗസ്**

**കുന്നംകുളം**

**ഫോൺ: 9495603174**



# ഫാ. ഡോ. ജോസഫ് ചീരൻ

തൃശ്ശൂർ ജില്ലയിൽ പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ ചീരൻ ഗീവർഗീസ് കശ്ശീശായുടെ പൗത്രനായി 1945 ചിങ്ങം 1-ന് ജനിച്ചു. മാതാപിതാക്കൾ മാത്തപ്പൻ - കുഞ്ഞാത്തിരി. അവിഭക്ത കേരള സർവകലാശാലയുടെ ഒന്നാം റാങ്കോടു കൂടി മലയാളം ഭാഷയിൽ വിദ്വാൻ ബിരുദം നേടി. കാലിക്കട്ട് സർവ്വകലാശാലയിൽ നിന്ന് മാസ്റ്റർ ബിരുദം. മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്ന് 'ആധുനിക മലയാള കവിതയിൽ ബൈബിളിന്റെ സ്വാധീനം' എന്ന വിഷയത്തെപ്പറ്റി തയാറാക്കിയ ഗവേഷണപ്രബന്ധത്തിന് പി.എച്ച്.ഡി. ബിരുദം ലഭിച്ചു. തൃശ്ശൂർ സി. എം. എസ്. ഹൈസ്കൂളിലും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിലും അധ്യാപകൻ. 2000 ജൂണിൽ റിട്ടയർ ചെയ്തു.

വൈദികഗുരു യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ. അദ്ദേഹത്തിൽ നിന്ന് വൈദികസ്ഥാനങ്ങൾ സ്വീകരിച്ചു. 1972 മുതൽ കൊച്ചി ഭദ്രാസനത്തിലും 1985 മുതൽ കുന്നംകുളം ഭദ്രാസനത്തിലും വിവിധ ഇടവകകളിൽ സേവനം ചെയ്തു. 2004 ജൂലായ് 1 മുതൽ തൃശൂർ ഭദ്രാസനത്തിൽ ആലായ്ക്കൽ കുളമ്പ്, കാക്കിനിക്കാട് എന്നീ ഇടവകകളിൽ സേവനം ചെയ്യുന്നു.

യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ, മാർ ദീവന്നാസ്യോസ് പഠനകേന്ദ്രം, കുന്നംകുളം ക്രിസ്ത്യൻ സ്റ്റഡി സെന്റർ, എറണാകുളം ചർച്ച് ഹിസ്റ്ററി അസോസ്യേഷൻ എന്നിവയുടെ സ്ഥാപക ചെയർമാൻ. സീയോൻ സന്ദേശം, ഇടവകപത്രിക എന്നീ സഭാപ്രസിദ്ധീകരണങ്ങളുടെ സ്ഥാപക ചീഫ് എഡിറ്റർ, രണ്ട് ഡസനിലേറെ ഗ്രന്ഥങ്ങളും ഇരുന്നൂറ്റിഅമ്പതിലേറെ ഗവേഷണലേഖനങ്ങളും പ്രസിദ്ധീകരിച്ചു. മഹാത്മാഗാന്ധി സർവകലാശാലയിൽ റിസർച്ച് ഗൈഡ് ആയും ഓർത്തഡോക്സ് സ്റ്റഡി ബൈബിളിന്റെ മലയാളം പരിശോധകൻ ആയും മലങ്കര ഓർത്തഡോക്സ് ചർച്ച് ഹിസ്റ്ററി അസോസിയേഷൻ പ്രസിഡണ്ടായും പ്രവർത്തിക്കുന്നു.

യുണൈറ്റഡ് ബോർഡ് ഓഫ് ക്രിസ്ത്യൻ ഹയർ എജുക്കേഷന്റെ ധനസഹായത്തോടെ കേരളത്തിലെങ്ങുമുള്ള ആർക്കൈവ്സുകളിൽ ഗവേഷണപര്യടനം നടത്തി. മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ (1665), മാർ ഈവാനിയോസ് (1685) എന്നിവരുടെ സുസ്താത്തിക്കോനുകൾ, മാർ ബസ്സേലിയോസ് യൽദൊ മഫ്രിയാനയുടെ (1685) പള്ളിക്രമപ്പുസ്തകങ്ങൾ, ഭാരതത്തിലെ പ്രാചീന സെന്റ് തോമസ് ബൈബിൾ, തോമസ് അർക്കദിയാക്കോൻ (ഒന്നാം മാർത്തോമ്മാ) വത്തിക്കാനിലേക്കയച്ച കത്ത്, മാർ അഹത്തള്ളാ (1653) ഗോവയിൽ നിന്ന് ശെമ്മാശന്മാർ വശം കൊടുത്തയച്ച കത്ത്, കാട്ടുമങ്ങാട്ട് കൂറിലോസിന്റെ കുർബ്ബാനതക്സ, ഹൂദായ കാനോൻ 18 അക്കം കാനോൻ ആയി വ്യത്യാസപ്പെടുത്തുവാൻ റഫ്വർക്ക് ചെയ്ത കാനോൻ, ആർത്താറ്റ് ചെപ്പേട് (പടിയോല) എന്നിങ്ങനെ പൗരസ്ത്യ - പാശ്ചാത്യ സുറിയാനിയിലും കർസോനിയിലും വട്ടെഴുത്തിലും എഴുതിയ ഒട്ടധികം സഭാചരിത്രരേഖകൾ കണ്ടെടുത്ത് പ്രസിദ്ധീകരിച്ചു.

ഭാര്യ: കെ. വി. ഏലിയാമ്മ (റിട്ട. ഹെഡ്മിസ്ട്രസ്). മകൻ: പ്രസാദ് ചീരൻ, സ്നുഷാ ദീപാ പ്രസാദ്. പൗത്രിമാർ: എൽസാ പ്രസാദ്, ടെസ്സാ പ്രസാദ്.

മകൾ: മേഴ്സി ജോർജ്ജ്, ജാമാതാവ്: ഡോ. പി. ഐ. ജോർജ്ജ്, ദൗഹിത്രർ: ഹിമാ ജോർജ്ജ്, റാണാ പി. ജോർജ്ജ്.

വിലാസം: ഡോക്ടേഴ്സ് ലെയ്ൻ, യു. സി. കോളജ് പി. ഒ., ആലുവാ- 2. ഫോൺ: 9495603174.

# സമർപ്പണം

*ഇതെഴുതുന്ന ആളിന്റെ ജീവിതസഖിയായി 1972 ഫെബ്രുവരി മുതൽ രംഗപ്രവേശം ചെയ്ത് സുഖദുഃഖങ്ങളിൽ സസന്തോഷം പങ്കാളിത്തം വഹിച്ചുപോരുന്ന ശ്രീമതി കെ. വി. ഏലിയാമ്മ 2008 ആഗസ്റ്റ് 7-ന് 60 വയസ്സ് പൂർത്തിയാക്കുന്നു. അവ്യവസ്ഥിതമായി കിടന്ന എന്റെ ജീവിതത്തിന് താളവും ലയവും സൃഷ്ടിച്ച് സുസ്ഥി രമായ അടിസ്ഥാനങ്ങളിൽ കുടുംബജീവിതം കെട്ടിപ്പൊക്കുന്നതിൽ അവർ ത്യാഗപൂർവ്വം സഹിച്ച അധ്വാനങ്ങൾ പ്രശംസാവഹം തന്നെ. ജന്മനാ പരുക്കനും വിമർശസ്വഭാവിയുമായ എന്നെ ക്ഷമാപൂർവ്വം ഉൾക്കൊള്ളുവാനും ഒരു വൈദികന്റെ ജീവിതത്തിലെ ബഹു സ്വരതയെ ഭാവനാപൂർവ്വം ഗ്രഹിക്കുവാനും ഏറെ വിജയപൂർവ്വം ശ്രമിച്ച ആ പ്രിയതമയുടെ ഷഷ്ഠിപൂർത്തി ഉപഹാരമായി ഈ ഗ്രന്ഥം സമർപ്പിച്ചുകൊള്ളുന്നു.*

## ഫാ. ഡോ. ജോസഫ് ചീരന്റെ കൃതികൾ

1. ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്ര വിജ്ഞാനകോശം
2. ജഗദീശ് ചന്ദ്രബോസ്
3. മാർ ഇഗ്നാത്ത്യോസിന്റെ സപ്തലേഖനങ്ങൾ (പരിഭാഷ)
4. സെമിനാർ പ്രബന്ധങ്ങൾ (എഡിറ്റർ)
5. സഭാജ്യോതിസ് മാർ ദീവന്നാസ്യോസ്
6. മലങ്കരസഭയും കേരള സംസ്കാരവും
7. ഇന്ത്യൻ ഓർത്തഡോക്സ് സഭ: വിമർശാത്മക പഠനം
8. മലങ്കരയുടെ പ്രവാചകൻ
9. സഭയിലെ പ്രതിസന്ധികൾ (എഡിറ്റർ)
10. ഭാരതത്തിലെ പ്രാചീന ബൈബിൾ (പഠനം, വ്യാഖ്യാനം)
11. ആധുനിക മലയാള കവിതയും ബൈബിളും (ഗവേഷണ പ്രബന്ധം)
12. മഹാത്മാവായ കർമ്മയോഗി
13. ഒരു പരദേശയാത്രയുടെ കഥ (എഡിറ്റർ)
14. ഇന്ത്യൻ ഓർത്തഡോക്സ് സഭ:
    ചരിത്രവും സംസ്കാരവും (സഹ ഗ്രന്ഥകാരൻ)
15. വട്ടശ്ശേരിൽ തിരുമേനി: മലങ്കരസഭയുടെ കോട്ട (സഹ ഗ്രന്ഥകാരൻ)
16. സിറിയൻ പാത്രിയർക്കീസന്മാരുടെ അധികാര ദുർവിനിയോഗം
    (സഹ ഗ്രന്ഥകാരൻ)
17. സണ്ടേസ്കൂൾ അധ്യാപകസഹായി (എഡിറ്റർ)
18. സംസ്കാര പഠനങ്ങൾ (ജനറൽ എഡിറ്റർ)
19. അക്ഷരങ്ങളുടെ ആചാര്യൻ (ഷഷ്ടിപൂർത്തി ഉപഹാരഗ്രന്ഥം)
20. പത്രാധിപലേഖനങ്ങൾ
21. തെരഞ്ഞെടുത്ത പ്രബന്ധങ്ങൾ
22. ഓർത്തഡോക്സ് പ്രഭാഷണങ്ങൾ
23. ഓർത്തഡോക്സ് പള്ളിപ്പാട്ടുകൾ
24. മലങ്കരസഭയിലെ പടിയോലകൾ
25. ഇന്ത്യൻ ഓർത്തഡോക്സ് സഭ (എ. ഡി. 52–2007)
26. സഭാ ദർശൻ (3 മണിക്കൂർ, വീഡിയോ കാസറ്റ്)
27. സുറിയാനി സംഗീതം (ഓഡിയോ കാസറ്റ്)
28. കണ്ടനാട് ഗ്രന്ഥവരി (എഡിറ്റർ, വ്യാഖ്യാനം)
29. പഴഞ്ഞിപ്പള്ളിയും പിതാക്കന്മാരും (അച്ചടിയിൽ)
30. കടവിൽ പൗലോസ് മാർ അത്താനാസ്യോസ്
31. The Indian Orthodox Church of St. Thomas.

# ഉള്ളടക്കം



**അനുബന്ധം**

**കടവിൽ പൗലോസ് മാർ അത്താനാസ്യോസ്. ദേവലോകം അരമനയിൽ സൂക്ഷിച്ചിരിക്കുന്ന ഒരു ചിത്രം.**





**1958 – ൽ മലങ്കര സഭാ മാസികയിൽ പ്രസിദ്ധീകരിച്ച ഒരു ഫോട്ടോ.**

# വാങ്മുഖം

**ക**ടവിൽ പൗലൂസ് മാർ അത്താനാസ്യോസ് വലിയ മെത്രാപ്പോലീത്തായുടെ ജീവചരിത്രം എഴുതാനിടയായത് ഒരു പ്രത്യേക സാഹചര്യത്തിലാണ്. 2007 നവംബർ 2-ന് കടവിൽ മാർ അത്താനാസ്യോസിന്റെ ചരമ ശതവാർഷികദിനം ആയിരുന്നു. അത് കോട്ടയത്ത് വിപുലമായി ആഘോഷിക്കുവാൻ കടവിൽ കുടുംബാംഗം കൂടെ ആയ ഡോ. കെ. പി. ജോർജ് ആഗ്രഹിച്ചു. അദ്ദേഹം അക്കാര്യം പ. കാതോലിക്കാ ബാവായെ നിരന്തരം ഓർമ്മപ്പെടുത്തിയതിന്റെ ഫലമായി അക്കാര്യത്തിൽ ഒരു തീരുമാനമായി. കോട്ടയം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ അപ്രകാരം ഒരു ശതവാർഷിക സമ്മേളനം 2007 ഡിസംബറിൽ പുതുപ്പള്ളി നിലയ്ക്കൽ പള്ളിയിൽ വച്ച് വിപുലമായി സംഘടിപ്പിക്കപ്പെട്ടു. പ. കാതോലിക്കാ ബാവാ ഉദ്ഘാടനം നിർവഹിക്കുകയും ഭദ്രാസനാധിപൻ അഭിവന്ദ്യ ഗിവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആധ്യക്ഷം വഹിക്കുകയും ചെയ്ത സമ്മേളനത്തിൽ കടവിൽ തിരുമേനിയെ അനുസ്മരിക്കുന്ന മുഖ്യ പ്രഭാഷകൻ എന്ന നിലയിൽ അദ്ദേഹത്തെപ്പറ്റി ചില ചരിത്ര വസ്തുതകൾ ശേഖരിക്കുവാൻ എനിക്കിടയായി.

ആലുവാ തൃക്കുന്നത്ത് സെമിനാരി സ്ഥാപിക്കുകയും അവിടെത്തന്നെ കബറടങ്ങുകയും ചെയ്ത കടവിൽ വലിയതിരുമേനി പാത്രിയർക്കീസ് ഭാഗത്തെ ഒരു പിതാവായിട്ടാണ് ആ ഭാഗക്കാർ അവകാശപ്പെട്ടു പോരുന്നത്. വടക്കൻപ്രദേശങ്ങൾ, പ്രത്യേകിച്ച് അങ്കമാലി മെത്രാസനം പാത്രിയർക്കീസ് കക്ഷിക്കാരുടേതെന്ന് കണ്ണടച്ച് വിശേഷിപ്പിക്കാറുള്ള ഓർത്തഡോക്സ് വിഭാഗവും അങ്കമാലി മെത്രാസനാസ്ഥാനമായ തൃക്കുന്നത്ത് സെമിനാരിയേയും അവിടെ കബറടങ്ങിയ പിതാക്കന്മാരെയും പാത്രിയർക്കീസ് ഭാഗക്കാർ എന്ന നിലയിലാണ് പരാമർശിക്കുക പതിവ്. കടവിൽ തിരുമേനി കോട്ടയം ഭദ്രാസനത്തിന്റെ ഒന്നാമത്തെ അധ്യക്ഷനാണെന്നും അങ്കമാലിയുടെ അമ്പാട്ട് മാർ കൂറിലോസ് കാലം ചെയ്തപ്പോൾ അദ്ദേഹത്തിന് അങ്കമാലിയുടെ അധികഭാരം ഏല്പിക്കുകയായിരുന്നുവെന്നും അനേകം പേർ അറിയാനിടയായത് ഈ ശതാബ്ദിയാഘോഷ വേളയിലാണ്. മലങ്കരസഭയുടെ രണ്ടാം കാതോലിക്കാ കാരുചിറ മാർ പീലക്സീനോസ്, മൂന്നാം കാതോലിക്കാ മാർ ഗ്രീഗോറിയോസ്, നാലാം കാതോലിക്കാ ഔഗേൻ മാർ തീമോത്തിയോസ്, പാമ്പാടിയിലെ കുറിയാക്കോസ് മാർ ഗ്രീഗോറിയോസ്, പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് എന്നീ പിതാക്കന്മാരെ വിവിധ വൈദിക സ്ഥാനങ്ങളിലേക്ക് ഉപനയിച്ച മഹാപ്രധാനാചാര്യൻ കടവിൽ വലിയതിരുമേനിയാണെന്ന് അവരുടെ അതിപ്രസിദ്ധങ്ങളായ ജീവചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ടെ

ങ്കിലും അതൊക്കെ വേണ്ടത്ര ശ്രദ്ധിക്കപ്പെടാതെ പോയി. അതിന് ചില കാരണങ്ങൾ ചൂണ്ടിക്കാണിക്കാവുന്നതാണ്.

1. സഭാചരിത്ര ഗ്രന്ഥങ്ങൾ വായിച്ച് കാര്യങ്ങൾ ഗ്രഹിക്കുവാൻ സഭാംഗങ്ങൾ (ഇതിൽ ആധ്യാത്മിക നേതാക്കന്മാരും ഉൾപ്പെടുന്നു) കാണിക്കുന്ന അജാഗ്രതയും ഉദാസീനതയും നിസ്സംഗതയും.

2. 1909–ന് ശേഷം മലങ്കരസഭയിൽ പടർന്ന് വ്യാപിച്ച കൊടുംതമസ്സ്. ഈ കൊടും തമസ് 1909–ന് മുമ്പ് മലങ്കരസഭയിൽ നടന്ന തേജോമയങ്ങളായ സുവർണ്ണ അദ്ധ്യായങ്ങളെ വിഴുങ്ങി.

3. 1958–ൽ മലങ്കരസഭ ഈ കൊടും തമസ്സിന്റെ പിടിയിൽ നിന്ന് വിമുക്തി നേടിയപ്പോൾ സഭാചരിത്രം എന്ന് പറഞ്ഞാൽ 1909–ന് ശേഷം നടന്ന വ്യവഹാരങ്ങളുടെ ചരിത്രം എന്നായി ധാരണ.

4. 1909–ന് മുമ്പ് മലങ്കരസഭയെ നയിച്ച പിതാക്കന്മാരെല്ലാം ഈ വ്യവഹാരയുഗത്തിന്റെ കൊടും തമസിനെ ക്ഷണിച്ചുവരുത്തുവാൻ പശ്ചാത്തലം ഒരുക്കിയ കശ്മലന്മാരായിരുന്നു എന്ന് ഒട്ടൊക്കെ ബോധപൂർവമായും ഒട്ടൊക്കെ അബോധപൂർവമായും കൊട്ടിഘോഷിക്കപ്പെട്ടു.

1902–നും 1950–നും ഇടയിൽ ഗൗരവപൂർണ്ണമായ ചരിത്രപഠനങ്ങളൊന്നും മലങ്കരസഭയിൽ നടന്നിട്ടില്ല എന്നത് ഈ പശ്ചാത്തലത്തിൽ ഓർക്കാവുന്നതാണ്. അനുദിന സംഭവങ്ങൾ മാലോകരെ അറിയിക്കാനായി ക്ലേശപൂർവ്വം സമാരംഭിച്ച 'ഇടവകപത്രിക' ഈ കൊടും തമസ്സിൽ ശ്വാസം മുട്ടി മരിച്ചതോടെ സഭയിൽ അവശേഷിച്ച സുതാര്യതയും അസ്തമിച്ചു. ആ വ്യവഹാരയുഗത്തെ അതിജീവിച്ചത് ഒരു ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് പിതാവ് മാത്രം. അന്ധകാരയുഗത്തിലെ കപ്പിത്താൻ ആയിരുന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായും അദ്ദേഹത്തെ പിന്തുടർന്ന് അമരക്കാരനാവാൻ നിയോഗിക്കപ്പെട്ട മൂന്നാം കാതോലിക്കായും അവരുടെ രണ്ടു പേരുടേയും ഗുരുവായ പരുമല തിരുമേനിയെ പ്രകീർത്തിച്ചുകൊണ്ടേ ഇരുന്നതിനാൽ അദ്ദേഹത്തെ വിഴുങ്ങുവാൻ ഇരുപതാം നൂറ്റാണ്ടിന്റെ പൂർവാർദ്ധത്തിലെ ഇരുട്ട് ധൈര്യപ്പെട്ടില്ല. മലങ്കരസഭാചരിത്രത്തിലെ രണ്ടു പ്രഖ്യാപിത പരിശുദ്ധന്മാർക്കും സന്യാസം നൽകിയ സന്യാസഗുരുവും മഹാപരിശുദ്ധനുമായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായും മലങ്കരസഭ കണ്ടിട്ടുള്ളതിൽ വച്ച് ഏറ്റവും വലിയ മല്പാനും സുറിയാനി ഭാഷയിലെ പാരാവാരസമാനമായ ആരാധനാ സാഹിത്യം ഒട്ടുമിക്കതും വിവർത്തനം ചെയ്ത് നമ്മുടെ ആരാധനാ സാഹിത്യത്തെ സമ്പുഷ്ടവും സമ്പന്നവും ആക്കിയ മഹാത്മാവുമായ കടവിൽ വലിയ തിരുമേനിയും ഈ തമസ്കരണത്തിൽ അപ്രത്യക്ഷരായി.

കക്ഷി വഴക്കുകൾ 1909-ന് ശേഷമേ ആരംഭിച്ചിട്ടുള്ളൂ എന്നും 1907-ൽ കാലം ചെയ്ത കടവിൽ തിരുമേനി തന്മൂലം അവിഭക്ത സഭയിലെ പിതാവാണെന്നും അദ്ദേഹത്തെ പരിചയപ്പെടുത്തുവാൻ 1909 മുതൽ തന്നെ സഭാനേതൃത്വം പരാജയപ്പെട്ടു. മലങ്കരസഭ ഗോവയിലെയും മറ്റും മിഷൻ പ്രവർത്തനത്തിന് പ്രതീക്ഷകളോടെ നിയോഗിച്ച അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ഗോവയിൽ കത്തോലിക്കാ മതസ്ഥരുടെ പീഡനത്തിൽ അതിദയനീയമായി പീഡിപ്പിക്കപ്പെട്ടപ്പോഴും ഒടുവിൽ അദ്ദേഹം അനാഥനായി ഒരൊറ്റ വൈദികന്റെ സാന്നിധ്യം പോലുമില്ലാതെ ഗോവയിലെ മുൻസിപ്പൽ ശ്മശാനത്തിൽ മുനിസിപ്പാലിറ്റി ജീവനക്കാരുടെ കൂട്ടായ കാർമ്മികത്വത്തിൽ സംസ്കരിക്കപ്പെട്ടപ്പോഴും അമേരിക്കയിലേക്ക് മിഷൻ വ്യാപനത്തിന്റെ ഭാഗമായി നിയോഗിക്കപ്പെട്ട റിനി വിലാത്തി മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായ്ക്ക് കാര്യക്ഷമമായ മേലന്വേഷണം നൽകാതിരുന്നപ്പോഴും വിജയിച്ചത് മലങ്കരസഭയിൽ കൊടികുത്തി വാണിരുന്ന കൊടുംതമസ്സ് തന്നെ.

കടവിൽ തിരുമേനിയോട് പില്ക്കാല മലങ്കരസഭ കാണിച്ചതും ഇന്നും തുടർന്നു വരുന്നതുമായ കുറ്റകരവും നിരാസ്പദവും ആയ ഉപേക്ഷണ മനോഭാവത്തിന്റെ പശ്ചാത്തലം വ്യക്തമാക്കിക്കൊണ്ടാണ് ഞാൻ അനുസ്മരണ പ്രഭാഷണം ആരംഭിച്ചത്. എനിക്കനുവദിക്കപ്പെട്ട അര മണിക്കൂർ സമയം കൊണ്ട് ഏറെ ക്ലേശിച്ച് കടവിൽ തിരുമേനിയുടെ തേജോമയമായ ജീവചരിത്രത്തിന്റെ നഖചിത്രം നിറഞ്ഞ സദസ്സിൽ ഞാൻ വരച്ചുകാട്ടി. വൈകിവന്ന ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടേതായിരുന്നു അടുത്ത പ്രസംഗം. അദ്ദേഹം ഒറ്റ വാക്യത്തിൽ പ്രസംഗം അവസാനിപ്പിച്ചു. ഞാൻ അവതരിപ്പിച്ച പ്രസംഗം ഒരു പുസ്തകമായി വിപുലീകരിച്ച് എഴുതിത്തന്നാൽ ആയത് മലങ്കര ഓർത്തഡോക്സ് സഭാ പ്രസിദ്ധീകരണ വകുപ്പ് പ്രസിദ്ധീകരിച്ചുകൊള്ളാം എന്നായിരുന്നു അദ്ദേഹം അവതരിപ്പിച്ച ഏകവാക്യ പ്രസംഗത്തിലെ പ്രഖ്യാപനം. കരഘോഷത്തോടെ സദസ്സ് ആ പ്രഖ്യാപനത്തെ സഹർഷം സ്വാഗതം ചെയ്തു. സമ്മേളനം കഴിഞ്ഞ ഉടനെ പരിശുദ്ധ ബാവായും അഭിവന്ദ്യ ഈവാനിയോസ് തിരുമേനിയും ആദരണീയനായ ഫാ. ഡോ. ടി. ജെ. ജോഷ്വായും എന്നെ പുറത്ത് തഴുകി അഭിനന്ദിച്ച് പുസ്തകമെഴുതണമെന്ന് ആവശ്യപ്പെട്ടു. ഒരാഴ്ച കഴിഞ്ഞ് പ്രസിദ്ധീകരിക്കാനിരിക്കുന്ന എന്റെ സഭാചരിത്ര വിജ്ഞാനകോശത്തിന്റെ മുപ്പത് കോപ്പി ഡോ. സേവേറിയോസ് തിരുമേനി ബുക്ക് ചെയ്തത് വലിയ ഒരംഗീകാരമായി എനിക്ക് തോന്നി. അങ്ങനെയാണ് കടവിൽ വലിയ തിരുമേനിയുടെ ജീവചരിത്ര രചന ഞാൻ തുടങ്ങിയത്.

പുസ്തകം ഏറെക്കുറെ പൂർത്തിയായപ്പോൾ ആണ് അറിയുന്നത്

എം.ഒ.സി. യുടെ ഇപ്പോഴത്തെ അദ്ധ്യക്ഷൻ ഡോ. സേവേറിയോസ് മെത്രാപ്പോലീത്താ അല്ലെന്ന്. തിരുമേനിക്ക് വിവരം എഴുതിയപ്പോൾ ജനറൽ സെക്രട്ടറിയച്ചന്റെ പേർക്ക് എഴുതുവാൻ നിർദ്ദേശം ലഭിച്ചു. സെക്രട്ടറിയുടെ പേർക്കും പുതിയ പ്രസിഡന്റിന്റെ പേർക്കും അയച്ച കത്തുകൾക്ക് മറുപടി പോലും ലഭിച്ചില്ല എന്ന് കണ്ടപ്പോൾ നിരാശ തോന്നി. കോട്ടയം മെത്രാസനത്തിലെ ഒരു വൈദിക സുഹൃത്തുമായി ഈ വിഷയം പങ്കുവച്ചപ്പോൾ സഭാകാര്യങ്ങൾ എന്നേക്കാൾ അടുത്തറിയുന്ന അദ്ദേഹം പറഞ്ഞു. ഹോട്ടലിന്റെ മുൻഭാഗത്ത് നിന്ന് ഓർഡർ സ്വീകരിച്ച് 'ഒരു മസാല ദോശ' എന്ന് വെയ്റ്റർ അടുക്കളയിലേക്ക് ആജ്ഞ നൽകിയാലും അടുക്കളയിലെ പാചകക്കാരൻ ദോശ ചുട്ടെടുത്ത് നൽകിയാലേ ആവശ്യക്കാരന് ദോശ ലഭിക്കൂ എന്നാണ് അനുഭവ സമ്പന്നൻ കൂടെയായ ആ വൈദിക സുഹൃത്ത് പറഞ്ഞത്. കൂടെക്കൂടെ സഭാകേന്ദ്രം സന്ദർശിക്കുവാനും ചുമതലക്കാരെ കൂടെക്കൂടെ ഓർമ്മപ്പെടുത്തുവാനും കമ്മറ്റി അംഗങ്ങളെക്കൊണ്ട് ശുപാർശ ചെയ്യിക്കാനുമൊക്കെ അസൗകര്യമായതിനാൽ എം. ഒ. സി. സ്വപ്നം വിഫലമെന്ന് തോന്നി. കുറെ കോപ്പി ആരെങ്കിലും വാങ്ങുമെന്ന് ഉറപ്പായാൽ പ്രസിദ്ധീകരണം എളുപ്പമാകുമല്ലോ എന്ന് കരുതി അല്പം ഭയത്തോടെ കോട്ടയം മെത്രാസന സെക്രട്ടറി ബഹു. പെരിയോർമറ്റത്തിലച്ചന് ഒരു കാർഡ് എഴുതി. അഞ്ഞൂറ് കോപ്പി മുൻകൂറായി ബുക്ക് ചെയ്യാമോ എന്നാണ് ചോദിച്ചത്. എന്നെ അത്യധികം അത്ഭുതപ്പെടുത്തിക്കൊണ്ട് അദ്ദേഹം ഫോൺ ചെയ്തു. ആയിരം കോപ്പി എടുക്കാമെന്ന്. ഏറെ വൈകാതെ അദ്ദേഹം ഭദ്രാസന കൗൺസിൽ വിളിച്ചുകൂട്ടി ഔദ്യോഗികമായി കാര്യം തീരുമാനിച്ചു. അഡ്വാൻസ് തുകയുടെ ചെക്കും അയച്ചു. അതോടെ 'കടവിൽ തിരുമേനി' വെളിച്ചം കാണുമെന്ന് ഉറപ്പായി. കോട്ടയം മെത്രാസന കൗൺസിലിനോട് പൊതുവിലും അതിന്റെ അദ്ധ്യക്ഷൻ അഭിവന്ദ്യ മാർ ഈവാനിയോസ് തിരുമേനിയോടും ഭദ്രാസന സെക്രട്ടറി ബഹു. പെരിയോർമറ്റത്തിൽ സഖറിയാ അച്ചനോടും വിശേഷാലുള്ള എന്റെ അകംനിറഞ്ഞ നന്ദി ഇവിടെ രേഖപ്പെടുത്തട്ടെ.

### ആലുവാ തൃക്കുന്നത്ത് സെമിനാരി

കടവിൽ വലിയ തിരുമേനി സ്ഥാപിച്ച ആലുവാ തൃക്കുന്നത്ത് സെമിനാരി ഏതാനും വർഷങ്ങളായി വിവാദ സ്ഥലവും യുദ്ധഭൂമിയും ആയി മാറിയിരിക്കുന്നു. സഭയിലെ കക്ഷിവഴക്കിന്റെ പശ്ചാത്തലത്തിൽ ഇരു കക്ഷികൾക്കുമുള്ള സ്ഥലങ്ങൾ തർക്ക ഭൂമിയാകുക സ്വാഭാവികമാണ്. എന്നാൽ തർക്കവിഷയങ്ങളെ ചരിത്രപരവും നിയമപരവുമായ അടിസ്ഥാനങ്ങളിൽ പരിഹരിക്കുവാനുള്ള ശ്രമമാണ് ആവശ്യം. അതിനെ വികാര പ്രശ്നമോ വോട്ട്ബാങ്കിന്റെ പ്രശ്നമോ ആയിക്കണ്ട് സങ്കീർണ്ണ വത്കരിക്കുന്ന സമീപനങ്ങളാണ് നിർഭാഗ്യവശാൽ കുറെ വിശ്വാസികളും

ഭരണകൂടവും കൈക്കൊള്ളുന്നത് എന്ന് നിരീക്ഷിക്കാതെ വയ്യ. ഒരു ചരിത്ര വിദ്യാർത്ഥി എന്ന നിലയിൽ ചില വസ്തുതകൾ രേഖപ്പെടുത്തട്ടെ.

തൃക്കുന്നത്ത് സെമിനാരി അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ വാഴിക്കപ്പെട്ട അങ്കമാലി മെത്രാപ്പോലീത്താമാർ സ്ഥാപിച്ചതാണ്. തന്മൂലം അന്ത്യോഖ്യാ പാത്രിയർക്കീസിനോട് ഭരണപരമായി വിധേയത്വമുള്ള മെത്രാപ്പോലീത്താമാർക്കാണ് അതിന്റെ കൈവശാവകാശത്തിന് അർഹതയുള്ളത് എന്ന നിലപാട് പലർക്കുമുണ്ട്. സെമിനാരി സ്ഥാപകൻ കടവിൽ തിരുമേനിയുടേയും വയലിപ്പറമ്പിൽ മാർ ഗ്രീഗോറിയോസിന്റെയും മരണപത്രങ്ങൾ ഇക്കാര്യത്തിലേക്ക് അവർ അനുകൂലരേഖയായി ചൂണ്ടിക്കാട്ടുന്നു. പ്രഥമദൃഷ്ട്യാ ഈ വാദഗതി സ്വീകാര്യമെന്ന് പലർക്കും തോന്നാം. എന്നാൽ ഒരു കാര്യം ശ്രദ്ധിക്കേണ്ടതുണ്ട്. അങ്കമാലിയിലെ ആലുവാ തൃക്കുന്നത്ത് സെമിനാരി മാത്രമല്ല പരുമല സെമിനാരിയും കോട്ടയം എം. ഡി. സെമിനാരിയും സ്ഥാപിച്ച മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസും അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നാണ് പട്ടമേറ്റത്. നവീകരണ നേതാവായ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസും അദ്ദേഹത്തിൽ നിന്ന് സ്ഥാനം പ്രാപിച്ച തൊഴിയൂരിലെ ആലത്തൂക്കാരൻ ജോസഫ് കൂറിലോസും അവകാശപ്പെടുന്നത് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൈവെപ്പിന്റെ പിന്തുടർച്ചയാണ്. 1876-ൽ മെത്രാൻസ്ഥാനമേറ്റ കോനാട്ട് മാർ യൂലിയോസ്, അമ്പാട്ട് മാർ കൂറിലോസ്, കടവിൽ മാർ അത്താനാസ്യോസ്, ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ്, 1877-ൽ സ്ഥാനമേറ്റ മുറിമറ്റത്തിൽ മാർ ഈവാനിയോസ് (മലങ്കരയിലെ പ്രഥമ കാതോലിക്കാ), കരോട്ടുവീട്ടിൽ മാർ ദീവന്നാസ്യോസ് എന്നിവരും പത്രോസ് തൃതീയൻ പാത്രിയർക്കീസിൽ നിന്ന് സ്ഥാനമേറ്റ് വിവിധ ഭദ്രാസനങ്ങൾ ഭരിച്ചവരാണ്. അവർ പാത്രിയർക്കീസിൽ നിന്ന് മെത്രാൻസ്ഥാനം പ്രാപിച്ചതിന്റെ പേരിൽ അവർ സ്ഥാപിച്ച പള്ളികളും സ്ഥാപനങ്ങളുമൊക്കെ പാത്രിയർക്കീസിന്റെ അധികാരത്തിൽ വരുമോ? പത്തൊൻപതാം നൂറ്റാണ്ടിൽ മലങ്കരസഭയിലെ മിക്ക മെത്രാന്മാരെയും വാഴിച്ചിട്ടുള്ളത് അന്ത്യോഖ്യാ പാത്രിയർക്കീസ് ആയിരുന്നു. ശേഷം രണ്ടുപേരെ - അൽവാറീസ് മാർ യൂലിയോസിനെയും റെനിവിലാത്തി മാർ തീമോത്തിയോസിനെയും - വാഴിച്ചത് പാത്രിയർക്കീസിന്റെ അനുവാദപ്രകാരവും ആയിരുന്നു. കൈവെപ്പ് നൽകുന്നതു മൂലം പാത്രിയർക്കീസിന് ലഭിക്കുന്ന അധികാരത്തിന്റെ വ്യാപ്തി തൊഴിയൂർക്കേസിൽ മദ്രാസ് ഹൈക്കോടതിയും സെമിനാരിക്കേസിൽ റോയൽക്കോടതിയിലെ ഭൂരിപക്ഷവും അന്തിമമായി ചർച്ച ചെയ്ത് തീരുമാനിച്ചിട്ടുള്ളതാണ്. കൈവെപ്പ് നൽകുന്നതു മൂലം തൊഴിയൂർ പള്ളിമേൽ യാതൊരവകാശവും അധികാരവും പാത്രിയർക്കീസിനില്ല എന്ന് യൂയാക്കീം മാർ കൂറിലോ

സിന്റെ വാദഗതികളെ നിരസിച്ചുകൊണ്ട് കോഴിക്കോട് ജില്ലാക്കോടതിയും മദ്രാസ് ഹൈക്കോടതിയും വ്യക്തമാക്കിയിരുന്നു. സെമിനാരിക്കേസിൽ ഭൂരിപക്ഷ വിധി തയാറാക്കിയ ജഡ്ജിമാർ അക്കാര്യം നിരീക്ഷിച്ചുകൊണ്ട് 347-ാം ഖണ്ഡികയിൽ പരാമർശിക്കുന്നതിപ്രകാരമാണ്. "... തിരുവിതാം കൂറിലുള്ള സുറിയാനിസഭയുടെ മേൽ അന്ത്യോഖ്യാ സിംഹാസനത്തിന്റെ വൈദിക മേലധികാരത്തെ യാക്കോബായ സുറിയാനി സമുദായത്താലും മെത്രാപ്പോലീത്തന്മാരാലും സമ്മതിക്കപ്പെടുകയും അംഗീകരിക്കപ്പെടു കയും ചെയ്തിട്ടുണ്ടെന്നും ആ മേലധികാരത്തിന്റെ നടത്ത ഈ ദേശ ത്തുള്ള സഭയുടെ ആത്മീക കാര്യങ്ങളെ നടത്തുന്നതിന് അതാത് സമയ ങ്ങളിൽ മെത്രാപ്പോലീത്തന്മാരെ പാത്രിയർക്കീസ് തന്നെയോ അധികാര പ്പെടുത്തിയ പ്രതിനിധികളെക്കൊണ്ടോ വാഴിക്കുന്നതിലും മാമ്മൂദീസാ മുതലായ ആവശ്യങ്ങൾക്ക് ഈ ദേശത്തെ പള്ളികളിൽ ഉപയോഗിക്കുന്ന തിനുള്ള മൂറോൻ (ശുദ്ധീകരിക്കപ്പെട്ട എണ്ണ) അയക്കുന്നതിലും സഭയുടെ ആത്മീയ ഭരണത്തിൽ പൊതുവേയുള്ള മേൽവിചാരത്തിലും അടങ്ങിയി രിക്കുന്നു എന്നും ലൗകിക വിഷയങ്ങളിൽ സ്വാതന്ത്ര്യമായിരുന്ന ഈ സഭ യുടെ മുതൽ സംബന്ധമായ ഭരണത്തിൽ പാത്രിയർക്കീസിന്റെ അധികാരം ഉണ്ടായിരുന്നില്ല എന്നും തിരുവിതാംകൂറിലുള്ള യാക്കോബായ സുറിയാനി സഭയുടെ മെത്രാപ്പോലീത്താ ഈ ദേശത്തെ സഭയുടെ ആത്മികവും ലൗകികവും ആയ ഭരണത്തിന് യോഗ്യനാകുവാൻ അന്ത്യോഖ്യാ പാത്രി യർക്കീസിനാലോ അദ്ദേഹത്തിൽ നിന്ന് ക്രമമായി അധികാരം സിദ്ധിച്ച പ്രതിനിധികളാലോ പ്രതിഷ്ഠിക്കപ്പെട്ടവനും ജനങ്ങളാൽ തങ്ങളുടെ മെത്രാപ്പോലീത്താ ആയി അംഗീകരിക്കപ്പെട്ടവനുമായ ഒരു മലയാളത്തു കാരനായിരിക്കണമെന്നും അപ്പീൽ പ്രതി (പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്) അപ്രകാരം പ്രതിഷ്ഠിക്കപ്പെട്ടിട്ടും അധികപക്ഷം ജനങ്ങ ളാൽ അംഗീകരിക്കപ്പെട്ടിട്ടുമുണ്ടെന്നും അതിനാൽ അദ്ദേഹത്തിന് അത്താ നാസ്യോസിന്റെ മരണത്തിങ്കൽ മെത്രാപ്പോലീത്താ സ്ഥാനത്തിലേക്ക് പിന്തുടരുന്നതിന് ഒരു പൂർണ്ണ അവകാശമുണ്ടായിരുന്നു എന്നും അപ്പീൽ വാദി (പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസ്) ക്രമമായി പ്രതി ഷ്ഠിക്കപ്പെടുകയോ അധികപക്ഷം ജനങ്ങളാൽ അംഗീകരിക്കപ്പെടുകയോ ചെയ്തിട്ടില്ലെന്നും ആയതുകൊണ്ട് മെത്രാപ്പോലീത്തായുടെ സ്ഥാന ത്തിനും അധികാരത്തിനും അവകാശമില്ലെന്നും അവസാനത്തെ സമ്മതി ക്കപ്പെട്ട മെത്രാപ്പോലീത്തായും ട്രസ്റ്റിയുമായ അത്താനാസ്യോസിന്റെ മരണശേഷം അപ്പീൽ വാദിക്ക് സഭയുടെ സ്വത്തുക്കളുടെയും അതോടു സംബന്ധിച്ചിട്ടുള്ളതിന്റെയും കൈവശവും അയാൾ മെത്രാപ്പോലീത്താ യുടെ സ്ഥാനത്തെ എടുത്തതും തെറ്റായിരിക്കുന്നു എന്നും അപ്പീൽവാദി അതിനാൽ മലങ്കര യാക്കോബായ സുറിയാനിസഭയുടെ മെത്രാപ്പോ ലീത്താ സ്ഥാനത്തെയും സ്ഥാനചിഹ്നങ്ങളെയും അപ്പീൽ പ്രതിയെ

(പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്) ഏല്പിച്ച് കൊടുത്ത് ഇപ്പോൾ അത് സംബന്ധമായി അയാളുടെ പക്കൽ ഉള്ള എല്ലാ വസ്തുക്കളും പണങ്ങളും വിട്ടുകൊടുക്കയും അപ്പീൽ പ്രതി ഏറ്റ് ദാനപത്രത്താൽ ആവശ്യപ്പെട്ടിരിക്കുന്നപ്രകാരം വേറെ രണ്ട് ട്രസ്റ്റികളോടു കൂടി നടത്തുന്നതിലേക്ക് ആ വസ്തുക്കൾ മുതലായതിനെ കൈവശപ്പെടുത്തുകയും വേണമെന്നും......." റോയൽകോടതി വിധിയിൽ ഭൂരിപക്ഷ വിധിയിൽ പ്രസ്താവിച്ചു (തിരുവിതാംകൂർ രാജകീയ അപ്പീൽ, പു. 160).

സമാനമായ ഒരു കേസിൽ കൊച്ചിൻ റോയൽക്കോടതിയും കാര്യങ്ങൾ ഇപ്രകാരം നിരീക്ഷിച്ചിരിക്കുന്നു: "....... മലങ്കര ഇടവകയുടെ ആത്മീയ തലവൻ അന്ത്യോഖ്യാ പാത്രിയർക്കീസാണ്. അന്യായ പട്ടിക പള്ളികൾ ആ ഇടവകയിൽപ്പെട്ടതാണ്. പട്ടികയിലെ പള്ളികളും വസ്തുക്കളും, യാക്കോബായ സുറിയാനിസഭയിലെ വിശ്വാസവും തത്വങ്ങളും ശിക്ഷണവും അനുസരിച്ച് ദൈവത്തെ ആരാധിക്കുകയും അന്ത്യോഖ്യാ പാത്രിയർക്കീസുമായി സംസ്സർഗത്തിൽ കഴിയുകയും ചെയ്ത ഒരു ട്രസ്റ്റിന് വിധേയമാണ്. അതുകൊണ്ട് പട്ടികയിലെ പള്ളികളും വസ്തുക്കളും മലങ്കര മെത്രാപ്പോലീത്താ ആയ ഒന്നാം വാദിയുടെ (പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ) ആത്മീകവും ലൗകികവും വൈദികവും ആയ ശിക്ഷണത്തിന് വിധേയമാണ്" (56-ാം ഖണ്ഡിക. പി. എ. ഉമ്മൻ, *രണ്ടായിരം വർഷം പിന്നിട്ട മലങ്കരസഭ രണ്ടാം ഭാഗം*, പു. 20).

ലൗകിക മേലധികാരം തങ്ങൾക്കുണ്ടെന്ന് ചില അന്ത്യോഖ്യാ പാത്രിയർക്കീസന്മാർ ഭാവിച്ചിട്ടുണ്ടെന്നത് ശരി തന്നെ. പക്ഷേ, സ്വാതന്ത്ര്യ ലബ്ധിക്കു മുമ്പുള്ള രാജകീയ ഭരണകാലത്തെ കോടതികൾ പോലും അത് നിഷേധിച്ചിട്ടുണ്ട്. തന്മൂലം 'അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഭരണത്തിലുൾപ്പെട്ട' എന്ന വിൽപ്പത്രത്തിലെ പരാമർശങ്ങൾക്ക് 'ആത്മീയ മേലധികാരത്തിലുൾപ്പെട്ട' എന്ന് മാത്രമേ അർത്ഥമാക്കേണ്ടതുള്ളൂ. 1912-ൽ കാതോലിക്കേറ്റ് സ്ഥാപിക്കുന്നതിന് മുമ്പുള്ള നിലയാണത്. കാതോലിക്കേറ്റ് വ്യവസ്ഥാപിതമായി മലങ്കരസഭയിൽ പുനഃസ്ഥാപിക്കപ്പെട്ടതോടെ സ്ഥിതിഗതികൾ വീണ്ടും വ്യത്യാസപ്പെട്ടു. 1958-ൽ സമുദായക്കേസിൽ തീർപ്പു കല്പിച്ച സുപ്രീംകോടതി കാര്യങ്ങളെ നിരീക്ഷച്ചതിപ്രകാരമാണ്: "മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിനും മൂറോൻ കൂദാശ ചെയ്യുന്നതിനും അധികാരമുള്ള കാതോലിക്കേറ്റ് അബ്ദുൽ മശിഹാ (പാത്രിയർക്കീസ്) സ്ഥാപിച്ചതിനെ അംഗീകരിച്ച്, പാത്രിയർക്കീസിന് മലങ്കരസഭ മേലുള്ള അധികാരം അപ്രത്യക്ഷമാകുന്ന പോയിന്റ് വരെ കുറച്ചത് കൊണ്ട് ഒന്നു മുതൽ മൂന്നു വരെ പ്രതികൾ (വട്ടശ്ശേരിൽ തിരുമേനിയും കൂട്ടു ട്രസ്റ്റികളും) വേദവിപരീതികളോ സഭയ്ക്ക് ഇതരരോ ഒരു നവീനസഭ സ്ഥാപിക്കുകയോ ചെയ്തിട്ടില്ല" (ഖണ്ഡിക 30, 31).

സുപ്രീംകോടതിവിധിയുടെ വെളിച്ചത്തിൽ പാത്രിയർക്കീസ് പക്ഷത്തെ ഭരണകർത്താക്കളായിരുന്ന ഇടവക മെത്രാപ്പോലീത്തന്മാർ ആ സ്ഥാന ത്തിന് അർഹരല്ലെന്നും അവരുടെ തെരഞ്ഞെടുപ്പിന് നിയമ പ്രാബല്യമി ല്ലെന്നും വന്നുകൂടി. അതുകൊണ്ട് ആ പക്ഷത്തുണ്ടായിരുന്ന മെത്രാന്മാ രൊക്കെയും മലങ്കരമെത്രാപ്പോലീത്തായും കൂടിയായ കാതോലിക്കായ്ക്ക് ഉടമ്പടി എഴുതിക്കൊടുത്തു. "..... സഭയുടെ ഭാവികാര്യങ്ങൾ തിരുമനസ്സിലെ ആജ്ഞയിൻകീഴിൽ ഭംഗിയായി നടക്കുമെന്ന് വിശ്വസിക്കുന്നു. അവയുടെ നിവൃത്തിക്ക് സഭയുടെ കാനോനുകളും നടപ്പിലിരിക്കുന്ന ഭരണഘടനയും അപ്പഴപ്പോൾ തിരുമേനി നൽകുന്ന നിർദ്ദേശങ്ങളും അനുസരിച്ച് എപ്പോഴും ഞാൻ പ്രവർത്തിച്ചുകൊള്ളാമെന്ന് അറിയിച്ചുകൊള്ളുന്നു."

ശൽമൂസായുടെ ഈ ഉടമ്പടി സ്വീകരിച്ച കാതോലിക്കോസ് 'മാർ ത്തോമാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിൽ ആരൂഢനായ' എന്ന് താൻ സ്ഥാനമേറ്റ 1929 മുതൽ ഉപയോഗിച്ചുപോരുന്ന പരമ്പരാഗതമായ ഔദ്യോഗിക ലറ്റർപാഡിൽ പുതിയ മെത്രാന്മാരടക്കം മലങ്കരയിലെ എല്ലാ മെത്രാന്മാരെയും വിവിധ ഭദ്രാസനങ്ങളിൽ ചുമതലയേല്പിക്കുന്ന നിയമന കല്പന 1959 ഫെബ്രുവരി 25-ന് 31-ാം നമ്പർ സർക്കുലർ കല്പനയായി എല്ലാ പള്ളികൾക്കും അയച്ചു. ഈ പുതിയ നിയമനകല്പന മൂലം അങ്ക മാലി ഭദ്രാസനത്തിന്റെ ചുമതലയിൽ സ്വീകരിക്കപ്പെട്ട ഗീവറുഗ്ഗീസ് മാർ ഗ്രീഗോറിയോസ് (വയലിപറമ്പിൽ) മെത്രാപ്പോലീത്താ 1959 ഏപ്രിൽ 10-ന് ആലുവാ തൃക്കുന്നത്ത് സെമിനാരിയിൽ നിന്നും 102-ാം നമ്പർ ആയി ഒരു പൊതുകല്പന താഴെപറയുംപ്രകാരം പുറപ്പെടുവിച്ചു:

"പ്രിയരേ, നമ്മുടെ പള്ളികളിൽ ഇപ്പോൾ നടപ്പിലിരിക്കുന്ന ഭരണ രീതികൾക്ക് ഒരൈക്യരൂപം വരുത്തേണ്ടതാവശ്യമാണെന്ന് സഭയുടെ പുരോഗതിയെപ്പറ്റി താല്പര്യമായി ചിന്തിക്കുന്ന ഏവരും സമ്മതിക്കുന്ന കാര്യമാണ്. ദൈവകൃപയാൽ സഭയിൽ സമാധാനം കൈവന്നിരിക്കുന്നതു കൊണ്ടും സഭയുടെ ഏകീകരണത്തിനും അഭിവൃദ്ധിക്കും ആവശ്യമാണെ ന്നുള്ളതുകൊണ്ടും കേന്ദ്രത്തിൽ നിന്നും നമുക്ക് അയച്ച് കിട്ടിയിട്ടുള്ള ഭരണഘടന നടപ്പിൽ വരുത്താനായി അതിന്റെ ഒരു പ്രതി ഇത് സഹിതം അയക്കുന്നു. ആ പള്ളിയിലെ അടുത്ത തെരഞ്ഞെടുപ്പ് ഇതനുസരിച്ച് നടത്തേണ്ടതാകുന്നു. അടുത്ത തെരഞ്ഞെടുപ്പിന് ഒരു വർഷത്തിലധികം കാലതാമസമുള്ളപക്ഷം ഒരു വർഷത്തിനുള്ളിൽ ഏറ്റവും അനുയോജ്യ മായ സന്ദർഭത്തിൽത്തന്നെ ഇതനുസരിച്ചുള്ള തെരഞ്ഞെടുപ്പ് നടത്തേ ണ്ടതാണ്. ഒരു കൊല്ലത്തിനു ശേഷം നമ്മുടെ എല്ലാ പള്ളികളിലെയും അംഗീകൃത ഭരണഘടനയായി ഇത് മാത്രമേ സ്വീകരിക്കപ്പെടുകയുള്ളൂ.

ഭരണഘടന നടപ്പിൽ വരുത്തുമ്പോൾ പള്ളികളുടെ പ്രത്യേക സ്വഭാവം കൊണ്ട് എന്തെങ്കിലും പ്രയാസങ്ങൾ അനുഭവപ്പെട്ട് കണ്ടാൽ അവ

നമ്മുടെ ശ്രദ്ധയിൽപ്പെടുത്തണം. അങ്ങനെയുള്ള പ്രയാസങ്ങൾക്ക് നിയമാനുസരണമായ പ്രതിവിധിയുണ്ടാക്കുവാൻ നാം ശ്രമിക്കുന്നതായിരിക്കും. ഏതൊരു വ്യതിയാനവും പ്രാരംഭത്തിൽ പ്രയാസമെന്ന് തോന്നാമെങ്കിലും ശുഭാപ്തി വിശ്വാസത്തോടെ കൈകാര്യം ചെയ്യുമ്പോൾ നന്മക്കായി പരിണമിക്കുന്നതാണ്. നിങ്ങളുടെ ജ്ഞാനത്തിന്നിത് മതി.

ദൈവം അനുഗ്രഹിക്കട്ടെ.

എന്ന് 1959 ഏപ്രിൽ 10-ാം തീയതി.

ആലുവാ തൃക്കുന്നത്ത് സെമിനാരിയിൽ നിന്നും.

1958-ലെ സഭായോജിപ്പിന് മുമ്പ് പാത്രിയർക്കാ ഭാഗത്തായിരുന്ന കൊച്ചി ഭദ്രാസനത്തിന്റെ പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായും പുനർ നിയമനം ലഭിച്ചതിനെ തുടർന്ന് 1959 മാർച്ച് 3-ാം തീയതി കരിങ്ങാച്ചിറ പള്ളിയിൽ നിന്ന് 11-ാം നമ്പർ സർക്കുലർ കല്പന ഇപ്രകാരം പള്ളികൾക്കയച്ചു:

“ഇതേവരെ നമ്മുടെ സഭയ്ക്ക് ക്രമീകൃതമായ ഒരു ഭരണഘടന സാർവത്രികമായി നടപ്പിലില്ലായിരുന്നു. സമാധാനം കൈവന്ന ഈ ഘട്ടത്തിൽ നമ്മുടെ സഭയ്ക്ക് സുചിന്തിതമായി നിർമ്മിക്കപ്പെട്ട ഒരു ഭരണഘടന ലഭിച്ചിരിക്കുന്നു. അതിന്റെ ഒരു പ്രതി ആ പള്ളിവികാരിക്ക് നാം അയച്ചുകൊടുക്കുന്നുണ്ട്. വികാരി അതിലെ വിവരങ്ങൾ ജനങ്ങളെ ഗ്രഹിപ്പിക്കണം. ആവശ്യക്കാർക്ക് അതിന്റെ പ്രതികൾ കോട്ടയത്തുള്ള കാതോലിക്കാ ഓഫീസിൽ നിന്ന് ലഭിക്കുന്നതാണ്. ഇടവകപ്പള്ളികളെപ്പറ്റിയുള്ള അതിലെ രണ്ടാം അദ്ധ്യായം ഓരോ ഇടവകാംഗവും പഠിച്ചിരിക്കണം. ആ ഭാഗം അച്ചടിച്ച് ജനങ്ങൾക്ക് വിതരണം ചെയ്യുന്നത് ഉചിതമായിരിക്കും. മേലിൽ പള്ളികളുടെ ഭരണം സംബന്ധിച്ച് അതിലുള്ള വ്യവസ്ഥകൾ എല്ലായിടത്തും പാലിക്കപ്പെടണം. അതിലെ നിബന്ധനകൾക്ക് വിരുദ്ധമായിട്ടുള്ള യാതൊരു നടപ്പുകളോ കീഴ്വഴക്കങ്ങളോ തുടർന്നുകൊണ്ടിരിപ്പാൻ പാടില്ല. ഭരണഘടന അനുസരിച്ച് നമ്മുടെ കൊച്ചി ഭദ്രാസന പൊതുയോഗം അടുത്ത സൗകര്യത്തിൽ കൂടി ആവശ്യമായ തീർപ്പുകളും കൗൺസിൽ തെരഞ്ഞെടുപ്പും നടത്തുന്നതാണ്.

കണ്ടനാടിന്റെ അഭി. പൗലോസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ 291/73-ാം നമ്പർ ആയി തത്തുല്യമായ ഒരു കല്പന 23-11-1973 ൽ അയച്ചു.

ഇതാണ് 1958-ലെ സഭാലയനത്തിന് ശേഷം സഭയിൽ സംജാതമായ കാലാവസ്ഥ. 1958-ൽ മുൻ പാത്രിയർക്കീസ് ഭാഗത്തായിരുന്ന എല്ലാ മേല്പട്ടക്കാരും സ്വന്തം ഭദ്രാസനങ്ങളിൽ കല്പന മൂലം നടപ്പിലാക്കിയ ഭരണ

ഘടന 1934-ൽ തന്നെ ഒരു കാര്യം വ്യക്തമാക്കിയിരുന്നു.

"ഈ ഘടനയിലെ നിബന്ധനയോട് ചേർച്ചയില്ലാത്തതും ആനുകൂല്യമില്ലാത്തതുമായി സഭയിലും ഇടവകകളിലും ഉണ്ടായിരിക്കാവുന്ന എല്ലാ ഉടമ്പടികളും ഉദ്യോഗങ്ങളും നടപ്പുകളും ഇതിനാൽ ദുർബ്ബലപ്പെടുത്തി റദ്ദാക്കിയിരിക്കുന്നു" (132-ാം വകുപ്പ്).

മേൽപ്പറഞ്ഞ വ്യവസ്ഥകൾപ്രകാരം അങ്കമാലി ഭദ്രാസനാസ്ഥാനമായ ആലുവാ തൃക്കുന്നത്ത് സെമിനാരി മലങ്കരസഭയുടെ ഭരണഘടനയ്ക്ക് വിധേയമാകുന്നു. അതിന്റെ നടത്തിപ്പിനെ സംബന്ധിച്ച് നിലവിലുള്ള എല്ലാ ഉടമ്പടികളും മരണപത്രങ്ങളും കീഴ്നടപ്പുകളും ആ മെത്രാസനം സഭാഭരണഘടന അംഗീകരിച്ചത് മുതൽ സ്വയമേവ റദ്ദായിപ്പോയി. ഇത് സഭാംഗങ്ങളും തൃക്കുന്നത്ത് സെമിനാരിയുടെ കൈവശവും വിനിയോഗവും സംബന്ധിച്ച കാര്യങ്ങൾ തീരുമാനിക്കുവാൻ നിയോഗിക്കപ്പെട്ട ഭരണാധികാരികളും അറിഞ്ഞിരിക്കേണ്ടതാണ്.

കടവിൽ തിരുമേനി പൊതുസഭയ്ക്കായി സ്ഥാപിച്ച സെമിനാരി അദ്ദേഹം 1907-ൽ അന്തരിച്ചതിന് ശേഷം 1910 ജൂൺ 9-ന് വാഴിക്കപ്പെട്ട കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ കൈവശത്തിലായി. 1910-ൽ ആവിർഭവിച്ച കക്ഷി പ്രശ്നത്തിൽ അങ്കമാലി ഭദ്രാസനത്തിലെ ബഹുഭൂരിപക്ഷം ഇടവകകളും പാത്രിയർക്കീസ് ഭാഗത്തെ അനുകൂലിച്ചതുകൊണ്ടും ആ ഭാഗക്കാർക്കായി വാഴിക്കപ്പെട്ട കുറ്റിക്കാട്ടിൽ മെത്രാച്ചൻ (മാർ പൗലോസ് അത്താനാസ്യോസ്) 1907 മുതൽ ത്തന്നെ സെമിനാരി നിർമാണവുമായി ബന്ധപ്പെട്ട് അവിടെ റമ്പാൻ ആയി താമസിച്ചിരുന്ന ആൾ ആയതിനാലും 1910 മുതൽ ആലുവാ സെമിനാരി പാത്രിയർക്കാ കക്ഷിയുടെ മെത്രാസനാസ്ഥാനമായി ഉപയോഗിക്കപ്പെട്ടു. പിന്നീട് പാത്രിയർക്കീസ് വിഭാഗത്തിന്റെ മലങ്കര മെത്രാപ്പോലീത്താ ആയി തെരഞ്ഞെടുക്കപ്പെട്ട അദ്ദേഹം 1953 ജനുവരി 25-ന് കാലം ചെയ്തു. സെമിനാരി ചാപ്പലിൽ കബറടക്കപ്പെട്ടു. അദ്ദേഹത്തിന്റെ കാലത്ത് 1946 ആഗസ്റ്റ് നാലിന് ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ സ്ഥാനം പ്രാപിച്ചു. കുറ്റിക്കാട്ടിൽ മാർ അത്താനാസ്യോസ് കാലം ചെയ്തതിനെ തുടർന്ന് 1953 മുതൽ മാർ ഗ്രീഗോറിയോസ് അങ്കമാലിയിലെ പാത്രിയർക്കീസ് വിഭാഗത്തിന്റെ മെത്രാപ്പോലീത്താ എന്ന നിലയിൽ ആലുവാ സെമിനാരിയിൽ താമസിച്ച് ഭരണം നിർവഹിച്ചു. ഇദ്ദേഹത്തിന്റെ ഭരണകാലത്താണ് 1958-ൽ സഭാസംയോജനമുണ്ടായത്. അതോടെ മാർ ഗ്രീഗോറിയോസ് പാത്രിയർക്കാ വിഭാഗത്തിലെ ശേഷം മെത്രാന്മാരെപ്പോലെ കാതോലിക്കോസിന് വിധേയത്വ ഉടമ്പടി എഴുതികൊടുക്കുകയും സഭാഭരണഘടനയ്ക്ക് വിധേയമായി ഭദ്രാസന ഭരണം നിർവഹിച്ചു കൊള്ളാമെന്ന് ശൽമൂസാ നൽകുകയും ചെയ്തു. ഇതിന്റെ അടിസ്ഥാനത്തിൽ

കാതോലിക്കോസ് നൽകിയ 1959-ലെ നിയമന കല്പനപ്രകാരമാണ് മാർ ഗ്രീഗോറിയോസ് 1959 മുതൽ അങ്കമാലി മെത്രാസനത്തിന്റെ ഭരണം നിർവഹിച്ചത്. തന്മൂലം 1959 മുതൽ ആലുവാ തൃക്കുന്നത്ത് സെമിനാരി കാതോലിക്കാബാവാ നിയമിക്കുന്ന അങ്കമാലി മെത്രാപ്പോലീത്തായുടെ ആസ്ഥാനമാണെന്നുള്ളത് തർക്കമറ്റ സംഗതിയാണ്. മാർ ഗ്രീഗോറിയോസ് യോജിച്ച സഭയിലെ അങ്കമാലിയുടെ ചുമതല വഹിക്കവേ 1966 നവംബർ 6-ന് കാലം ചെയ്ത് തൃക്കുന്നത്ത് സെമിനാരിയിൽ കബറടക്കപ്പെട്ടു.

1959 മുതൽ മലങ്കരസഭയുടെ പൂർണ്ണ ഉടമയിലും ചുമതലയിലും കൈവശത്തിലുമിരുന്ന തൃക്കുന്നത്ത് സെമിനാരിയിലേക്ക് പുതിയ ഭദ്രാസന മെത്രാപ്പോലീത്താ ആയി ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് 1967 ജനുവരിയിൽ നിയമിതനായി. അദ്ദേഹത്തിന്റെ കാലത്ത് സഭയിൽ വീണ്ടും കക്ഷി വിഭജനമുണ്ടായി. ആലുവാ തൃക്കുന്നത്ത് സെമിനാരിയുടെ ഉടമസ്ഥത സംബന്ധിച്ചും കൈവശം സംബന്ധിച്ചും തർക്കമുണ്ടായി. വ്യവസ്ഥാപിത മെത്രാപ്പോലീത്താമാർക്ക് സമാന്തരമായി ഇപ്പോഴത്തെ ശ്രേഷ്ഠ കാതോലിക്കാ പാത്രിയർക്കീസിൽ നിന്ന് പട്ടമേറ്റ് മെത്രാൻസ്ഥാനം പ്രാപിച്ചതോടെ തർക്കങ്ങൾ കോടതിയിലെത്തി. രേഖകൾ എല്ലാം കോടതിയിൽ പരിശോധിക്കപ്പെട്ടു.

ബഹു. കേരള ഹൈക്കോടതി 2002 ഡിസംബർ 2-ന് പാത്രിയർക്കീസ് വിഭാഗം കാതോലിക്കാ തോമസ് പ്രഥമനെ അങ്കമാലി, കണ്ടനാട്, കൊച്ചി ഭദ്രാസനങ്ങളിലെ പള്ളികളിൽ പ്രവേശിക്കുന്നതിൽ നിന്ന് നിരോധിച്ച് ഉത്തരവുണ്ടായി. ഈ നിരോധനം നാളിതുവരെയും നീക്കം ചെയ്യപ്പെട്ടിട്ടില്ല എന്ന് എല്ലാവരും ഓർത്തിരിക്കേണ്ടതാണ്.

മലങ്കരസഭയിൽ രണ്ടു വിഭാഗങ്ങൾ ഉണ്ടെന്നും അതിൽ പാത്രിയർക്കീസ് വിഭാഗത്തിന്റെ സീനിയർ മെത്രാപ്പോലീത്തായാണ് താൻ എന്നും ആ നിലയിൽ പാത്രിയർക്കീസ് വിഭാഗത്തിന്റെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പ്രസിഡന്റായി പ്രവർത്തിച്ച് വരികയാണ് താൻ എന്നും ശ്രേഷ്ഠ കാതോലിക്കാ കോടതിയിൽ അവകാശവാദമുന്നയിച്ചു.

ഈ കേസിലെ (സി.എം.എ. 198/2002) ഹൈക്കോടതി വിധിയുടെ പ്രസക്തഭാഗങ്ങൾ:

1. സുപ്രീംകോടതിയിൽ നിന്നുണ്ടായ രണ്ടാം സമുദായക്കേസിലെ വിധികൾ ഈ കേസിൽ പ്രസക്തമാണ്. ആ നിലയിൽ ഇപ്പോഴുള്ള തർക്കങ്ങൾക്കെല്ലാം സുപ്രീംകോടതി വിധികൊണ്ടു തന്നെ പൂർണ്ണവിരാമം ഉണ്ടായിട്ടുള്ളതാണ്.

2. സുപ്രീംകോടതി നിയമിച്ച നിരീക്ഷകൻ (ജ. മളീമഠ്) അവർകളുടെ

സാന്നിധ്യത്തിൽ കൂടിയ മലങ്കര അസോസ്യേഷൻ യോഗം കൈക്കൊണ്ട തീരുമാനങ്ങൾ സഭയ്ക്കെല്ലാം ബാധകമാണ്. ഇവ ഒരു അധികാരസ്ഥാനത്തും കോടതിയിലും ചോദ്യം ചെയ്യാനുള്ളതല്ലെന്ന് സുപ്രീംകോടതി ഉത്തരവായിട്ടുള്ളതാണ്. പാത്രിയർക്കീസ് പക്ഷം കാതോലിക്കാ, സഭാ മാനേജിംഗ് കമ്മിറ്റിയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടതായോ മെത്രാപ്പോലീത്താ ആയി അംഗീകരിക്കപ്പെട്ടതായോ അവകാശപ്പെടുന്നതു പോലുമില്ല.

3. പാത്രിയർക്കീസ് പക്ഷം കാതോലിക്കായെ, മെത്രാപ്പോലീത്താ ആയി മലങ്കര അസോസ്യേഷൻ തെരഞ്ഞെടുത്തിട്ടില്ലായെന്നും, സുന്നഹദോസ് അംഗീകരിച്ചിട്ടില്ലാ എന്നും നിയമാനുസൃതം അദ്ദേഹം വാഴിക്കപ്പെട്ടിട്ടില്ലായെന്നും ഈ കേസിൽ കീഴ്ക്കോടതി (എറണാകുളം ജില്ലാ സ്പെഷ്യൽ കോടതി) വിധിച്ചിട്ടുള്ളതാണ്. ഈ തീരുമാനങ്ങൾ പ്രസക്തമായ എല്ലാ വസ്തുതകളും പരിശോധിച്ച ശേഷമാണ്.

4. കാതോലിക്കാ സ്ഥാനിയായി പ്രവർത്തിക്കുന്നതിനും അങ്കമാലി, കണ്ടനാട്, കൊച്ചി ഭദ്രാസനങ്ങളിലെ പള്ളികളിൽ പ്രവേശിക്കുന്നതിനും പട്ടക്കാരെയും ശെമ്മാശന്മാരെയും വാഴിക്കുന്നതിനും മറ്റേതെങ്കിലും ശുശ്രൂഷകൾ നടത്തുന്നതിനും ഉള്ള അധികാരം മാർ ദീവന്നാസ്യോസിന് (പാത്രിയർക്കീസ് പക്ഷം കാതോലിക്കായ്ക്ക്) ഉണ്ടെന്ന് കാണിക്കുന്ന യാതൊരു രേഖയും കോടതിമുമ്പാകെ ഹാജരാക്കപ്പെട്ടിട്ടില്ല.

ആലുവാ തൃക്കുന്നത്ത് സെമിനാരിയെ സംബന്ധിച്ച കേസിലും വിധി ഉണ്ടായിട്ടുണ്ട്.

കേസ് നമ്പർ ഒ. എസ്. 5/1981

എറണാകുളം ജില്ലാക്കോടതി മുമ്പാകെ ഒ. എസ്. 5/81 നമ്പർ ആയി ഫയൽ ചെയ്ത കേസ് 31-3-2003 ൽ വിധിയായി. ഫീലിപ്പോസ് മാർ തെയോഫിലോസ്, ഫാ. ജേക്കബ് മണ്ണാറപ്രായിൽ തുടങ്ങിയവർ പ്രതികളായ ഈ കേസ് ഒ. എസ്. 247/80 നമ്പർ ആയി പെരുമ്പാവൂർ മുൻസിഫ് കോടതിയിൽ ഫയൽ ചെയ്തിരുന്ന ഈ കേസ് ജില്ലാ കോടതിയിലേക്ക് പിന്നീട് മാറ്റപ്പെടുകയായിരുന്നു.

ഇരു കൂട്ടരുടേയും വാദമുഖങ്ങൾ കോടതി കേട്ടു. ഇരു വിഭാഗത്തുനിന്നും ഹാജരാക്കപ്പെട്ട രേഖകൾ എല്ലാം കോടതി പരിശോധിച്ചു. ജില്ലാ കോടതി പ്രതികൾക്ക് (ഓർത്തഡോക്സ് സഭയ്ക്ക്) അനുകൂലമായി പുറപ്പെടുവിച്ച വിധിയിൽ പ്രസ്താവിച്ചു:

"... സെമിനാരിപ്പള്ളി, സെന്റ് മേരീസ് പള്ളി, സെമിനാരി ചാപ്പൽ എന്നീ വ്യത്യസ്ത പേരുകളിൽ വിളിക്കപ്പെടുന്ന തർക്ക ദേവാലയം ആലുവാ

തൃക്കുന്നത്തു സെമിനാരിയുടെ അനുബന്ധമാണെന്ന് (Appendage) ലഭ്യമായ മൊഴികളുടെയും രേഖകളുടെയും അടിസ്ഥാനത്തിൽ കണ്ടെത്തിയിരിക്കുന്നു. ...”

“... 1934-ലെ മലങ്കരസഭാ ഭരണഘടന വിഭാവന ചെയ്യുംപ്രകാരമുള്ള ഒരു സാധാരണ ഇടവകപ്പള്ളിയാണ് എന്ന് തെളിയിക്കുവാൻ വാദികൾക്ക് സാധിച്ചിട്ടില്ല. ...”

“... വാദികൾ തർക്ക ദേവാലയത്തിലെ അംഗങ്ങൾ ആണ് എന്ന വാദം തെളിയിക്കുവാൻ അവർക്ക് സാധിച്ചിട്ടില്ല.”

“... സെമിനാരിപ്പള്ളിയുടെ ഭരണം കാലാകാലങ്ങളിലെ ഭദ്രാസന മെത്രാപ്പോലീത്താമാർ നേരിട്ട് നടത്തിവന്നിരുന്നതായി സംശയാതീതമായ തെളിവുകളുടെ അടിസ്ഥാനത്തിൽ ബോധ്യപ്പെട്ടിരിക്കുന്നു. ...”

“.... ഇടവക മെത്രാപ്പോലീത്താ നിയമിക്കുന്ന കമ്മിറ്റിക്ക് ഒരിക്കലും 1934-ലെ സഭാഭരണഘടനപ്രകാരം രൂപീകരിക്കുന്ന മാനേജിംഗ് കമ്മിറ്റിയുടെ പദവി ഉണ്ടായിരിക്കുന്നതല്ല.”

“... തർക്ക ദേവാലയം അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തായുടെ പൂർണ്ണമായ നിയന്ത്രണത്തിലാണെന്നുള്ള ഒന്നു മുതൽ നാലു വരെയുള്ള പ്രതികളുടെ വാദം അംഗീകരിക്കത്തക്കതും വിശ്വസനീയവുമാണ്.”

“... മേൽപ്പറഞ്ഞ കാരണങ്ങളാൽ ഈ കേസിലെ പ്രശ്നങ്ങൾ വാദികൾക്ക് പ്രതികൂലമായി തീരുമാനിച്ചിരിക്കുന്നു.”

ഇപ്രകാരം തെളിവുകളും രേഖകളും സാക്ഷിമൊഴികളും പരിശോധിച്ച് തീർപ്പ് കൽപ്പിച്ച തർക്കത്തിൽ പാത്രിയർക്കീസ് വിഭാഗം ക്രമസമാധാന പ്രശ്നങ്ങൾ തുടർച്ചയായി സൃഷ്ടിക്കുന്നു. ഈ പ്രശ്നങ്ങൾ 2005-ൽ മുഖ്യമന്ത്രിയുടെ സാന്നിധ്യത്തിൽ നടത്തിയ ഉഭയകക്ഷി സമ്മതപ്രകാരം താഴെ പറയുംവിധം പരിഹരിച്ചു. മുഖ്യമന്ത്രി, ജില്ലാ കളക്ടർ, ശ്രീ. വഹാബ് (എസ്. പി.), ഫാ. ഡോ. ഒ. തോമസ് (ഓർത്തഡോക്സ് സഭാ പ്രതിനിധി), ജോർജ്ജ് മാത്യു തെക്കേതലക്കൽ (പാത്രിയർക്കീസ് വിഭാഗം) എന്നിവർ ഒപ്പിട്ട കരാറിലെ വ്യവസ്ഥകൾ കാണുക:

1. തൃക്കുന്നത്ത് സെമിനാരിയിൽ സ്റ്റാറ്റസ്കോ അതേപടി തുടരും.

അരമനയും ചാപ്പലും കാതോലിക്കാ വിഭാഗത്തിന്റെ പൂർണ്ണ നിയന്ത്രണത്തിലും അധികാരത്തിലും ആയിരിക്കും. 24-7-05 ഞായറാഴ്ച മുതൽ റവ. ഫാ. ബോബി വർഗ്ഗീസ് അരമനയിൽ വി. കുർബ്ബാന അർപ്പിക്കുന്നതാണ്.

2. പള്ളി പൂട്ടിക്കിടക്കുന്നത് കൂടിയാലോചന വഴി പുതിയ തീരുമാനം

ഉണ്ടാക്കുന്നതുവരെ ഇതേ നില തുടരുന്നതാണ്.

3. നാലു കബറും രാവിലെ ഏഴ് മണി മുതൽ വൈകുന്നേരം 7 മണി വരെ തുറന്നിടുന്നതും ഭക്തജനങ്ങൾ ഓരോരുത്തരായി വന്ന് പ്രാർത്ഥിക്കുവാൻ അവസരം കൊടുക്കുന്നതുമാണ്. എന്നാൽ ഈ സമയത്ത് കൂട്ടായി വന്ന് പ്രാർത്ഥിക്കുവാൻ അവസരം ഉണ്ടാകുന്നതല്ല.

4. ഇന്ന് (23-7-05) ശനി വൈകുന്നേരം 7.30 മുതൽ 8.30 വരെ കബറിങ്കൽ പ്രാർത്ഥിക്കുവാൻ അവസരം ഉണ്ടാകുന്നതാണ്. ജൂലൈ 31 ഞായറാഴ്ച മുതൽ എല്ലാ ഞായറാഴ്ചയിലും വൈകുന്നേരം 4 മുതൽ 5 വരെ അമ്പതിൽ കൂടാത്ത വിധത്തിൽ വിശ്വാസികളെ പ്രാർത്ഥനയ്ക്ക് വേണ്ടി കയറ്റുന്നതാണ്.

മാർ തെയോഫിലോസ് തിരുമേനിയുടെ കബറിങ്കൽ ഓർത്തഡോക്സ് വിഭാഗം ഇപ്പോൾ ചെയ്യുന്നതുപോലെ കബർ മുറിയുടെ അകത്ത് കയറി ധൂപം വയ്ക്കുന്നതും മൂന്ന് തിരുമേനിമാരുടെ കബറിങ്കൽ ഓർത്തഡോക്സ് വിഭാഗം ഇപ്പോൾ ധൂപം വയ്ക്കുന്നതുപോലെ കബർ മുറിയുടെ പുറത്തുനിന്ന് മാത്രം ധൂപം വയ്ക്കുന്നതുമാണ്. വിശ്വാസികൾ മാത്രമേ അകത്ത് കയറുകയുള്ളു.

ഈ തീരുമാനങ്ങൾ പോലീസ് പൂർണ്ണമായും നടപ്പിലാക്കുന്നതാണ്.

ഈ കരാറും പിന്നീടുള്ള വർഷങ്ങളിൽ ലംഘിക്കപ്പെട്ടതായി കാണാം. ജനാധിപത്യ വ്യവസ്ഥയ്ക്ക് അപമാനകരമായ നീക്കങ്ങൾക്ക് എന്നാണ് വിരാമമുണ്ടാക്കാൻ കഴിയുക എന്ന് ഭരണാധികാരികൾ ചിന്തിക്കേണ്ടതല്ലേ?

## നിർദ്ദേശങ്ങൾ

നിയമത്തിന്റെയും നിയമനിഷേധത്തിന്റെയും കാര്യങ്ങൾ അവിടെ നില്ക്കട്ടെ. മറ്റു ചില ചിന്തകൾ ഇവിടെ വായനക്കാരുമായി പങ്കുവയ്ക്കുവാൻ ആഗ്രഹിക്കുന്നു.

മലങ്കരസഭയുടെ പൊതുസ്ഥലമെന്ന് സെമിനാരിസ്ഥാപകൻ ആഗ്രഹിച്ചതിന് മെത്രാസനാസ്ഥാനം എന്ന് മാത്രം അർത്ഥം കല്പിച്ചാൽ മതിയോ? തെക്കും വടക്കും എന്നുള്ള ചിന്ത സഭയിൽ ഒരു യാഥാർത്ഥ്യമായിരിക്കെ സഭയുടെ വടക്കൻ ഭാഗങ്ങൾക്ക് അംഗീകാരം നൽകുന്ന ചില നടപടികൾ സഭാധികൃതരിൽ നിന്ന് ഉണ്ടാകേണ്ടതല്ലേ? (കൊച്ചിയും തിരുവിതാംകൂറും യോജിച്ച് ഐക്യ കേരളം രൂപപ്പെട്ടപ്പോൾ ഭരണ തലസ്ഥാനം തിരുവിതാംകൂറിനും കോടതിതലസ്ഥാനം കൊച്ചിക്കും നൽകിയത് ഇവിടെ ഓർക്കാവുന്നതാണ്).

1. സഭയിൽ പ്രവർത്തിക്കുന്ന എല്ലാ ആത്മീയ സംഘടനകളെയും

ഉത്തര – ദക്ഷിണ മേഖലകളായി വിഭജിക്കുക. ഉത്തരമേഖലയിലെ സംഘടനാകേന്ദ്രങ്ങൾ ആലുവാ തൃക്കുന്നത്ത് സെമിനാരി, കൊരട്ടി സീയോൻ ലെമിനാരി, കുന്നംകുളം അരമന എന്നിവിടങ്ങളിൽ ക്രമീകരിക്കുക. ഉത്തര മേഖലയുടെ പരിധിയിൽ ബത്തേരി, മലബാർ, കണ്ടനാട് വെസ്റ്റ്, കണ്ടനാട് ഈസ്റ്റ്, അങ്കമാലി, കൊച്ചി, കുന്നംകുളം, തൃശൂർ എന്നീ ഭദ്രാസനങ്ങളെ ഉൾപ്പെടുത്തണം.

2. എം. ഒ. സി. യുടെ ഓഫീസ് തൃക്കുന്നത്ത് സെമിനാരിയിലേക്ക് മാറ്റണം. സഭയുടെ അച്ചടിജോലികൾ അവിടെ നിർവ്വഹിക്കുവാൻ ഏർപ്പാടുണ്ടാവണം.

3. വൈദികസെമിനാരിയുടെ ഒന്നും രണ്ടും വർഷ ക്ലാസ്സുകൾ തൃക്കുന്നത്ത് സെമിനാരിയിലേക്ക് വിന്യസിക്കപ്പെടണം.

4. ആലുവാ സെമിനാരിയിലെ പെരുന്നാളുകൾ വിഭജിച്ച് നാലു ദിവസങ്ങളിലേക്ക് ക്രമീകരിക്കണം. പ്രധാന പെരുന്നാൾ ആയി സെമിനാരി സ്ഥാപകന്റെ ഓർമ്മദിനം ആഘോഷിക്കണം. എല്ലാ വർഷവും മേഖലയുടെ ഒരു ആത്മീയ പ്രസ്ഥാനത്തിന്റെ ദ്വിദിന കോൺഫ്രൻസ് അന്ന് സെമിനാരിയിൽ സമാപിക്കണം.

5. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷന്റെ യോഗങ്ങൾ ഒന്നിടവിട്ട് വടക്കൻ മേഖലയിൽ സമ്മേളിക്കണം.

6. മേല്പ്പട്ട സ്ഥാനാരോഹണം, കാതോലിക്കാ വാഴ്ച എന്നിവയ്ക്ക് മേഖലാടിസ്ഥാനത്തിൽ വേദി ഒരുക്കണം.

7. ഒന്നിടവിട്ട അവസരങ്ങളിൽ വിശുദ്ധ മൂറോൻ കൂദാശ വടക്കൻ മേഖലയിൽ ക്രമീകരിക്കണം.

8. മലങ്കര സഭാപത്രികയുടെ പ്രസിദ്ധീകരണം കോട്ടയത്തു നിന്ന് നടക്കുന്നതുപോലെ മലങ്കരസഭാ മാസികയുടെ പ്രസിദ്ധീകരണം വടക്കൻ മേഖലയിൽ നിന്ന് പുനഃക്രമീകരിക്കേണ്ടതാണ്.

9. ആവശ്യമെങ്കിൽ ആലുവാ, പാമ്പാക്കുട, കോതമംഗലം, മുളന്തുരുത്തി, കൊരട്ടി, കുന്നംകുളം തുടങ്ങിയ സ്ഥലങ്ങളിലെ സഭാപിതാക്കന്മാരുടെ കബറിടങ്ങളിലേയ്ക്ക് തെക്കൻ മേഖലയിൽ നിന്നും പരുമല, മഞ്ഞനിക്കര, കോട്ടയം, വാകത്താനം തുടങ്ങിയ സ്ഥലങ്ങളിലെ കബറിടങ്ങളിലേയ്ക്ക് വടക്കൻ മേഖലയിൽ നിന്നും തീർത്ഥാടന പരിപാടികൾ സഭാതലത്തിൽ സംഘടിപ്പിക്കേണ്ടതാണ്.

10. മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച പാലൂർ പള്ളിയെ (ആർത്താറ്റ്–ചാട്ടുകുളങ്ങര) സെന്റ് തോമസ് തീർത്ഥാടനകേന്ദ്രമായി പ്രഖ്യാപിക്കു

കയും സഭാദിനത്തോടനുബന്ധിച്ച് അഖില മലങ്കരാടിസ്ഥാനത്തിൽ സമുചിതമായ പരിപാടികൾ അവിടെ സംഘടിപ്പിക്കുകയും ചെയ്യേണ്ടതാണ്.

സഭയിൽ സമതുലിതാവസ്ഥ സംരക്ഷിക്കപ്പെടുന്ന മേല്ക്കാണിച്ച വികേന്ദ്രീകരണ പരിപാടികൾ പ്രാവർത്തികമാക്കുമ്പോൾ വിഭജനത്തിന്റെ രേഖകൾ ഇല്ലാതാകുന്ന ഒരു കാലം വരുമെന്ന് തന്നെയാണ് ഇതെഴുതുന്ന ആൾ പ്രതീക്ഷിക്കുന്നത്.

അവിഭക്തസഭയിൽ കോട്ടയം, അങ്കമാലി മെത്രാസനങ്ങളുടെ ചുമതല വഹിച്ചിരുന്ന പുണ്യശ്ലോകനായ കടവിൽ വലിയ പൗലൂസ് മാർ അത്താനാസ്യോസ് പിതാവിന്റെ ഈ ജീവചരിത്രം ഈദൃശ ഐക്യചിന്തകൾക്കും നടപടികൾക്കും പ്രചോദനം കുറിക്കട്ടെ എന്ന പ്രാർത്ഥനയോടെ ഈ രചന സഹൃദയസമക്ഷം സമർപ്പിക്കുന്നു.

**ഫാ. ഡോ. ജോസഫ് ചീരൻ**

യു. സി. കോളജ്
ആലുവാ - 2, ശൂനോയോപെരുന്നാൾ

# 1

# മുഖം നഷ്ടപ്പെട്ട നിർഭാഗ്യവാൻ

മഹാവ്യക്തിത്വങ്ങളുടെ ആകത്തുകയെ പരിഗണിച്ച് അവർക്ക് ഉചിതമായ വിശേഷണങ്ങളും ബഹുമതികളും രേഖപ്പെടുത്തുന്ന കാവ്യാത്മകവും ധ്വന്യാത്മകവുമായ സമീപനം വേദപുസ്തക രചയിതാക്കളും സഭാചരിത്രകാരന്മാരും ആരാധനാസാഹിത്യ നിർമ്മാതാക്കളും അവലംബിച്ചിട്ടുണ്ട്. ദീർഘദർശിമാരിൽ തലവനായ മോശ, രാജാവും പ്രവാചകനുമായ ദാവീദ്, ജ്ഞാനികളിൽ ജ്ഞാനിയായ ശലോമോൻ, മഹത്വമുള്ള ഏശായ, നീതിമാനായ ഇയ്യോബ്, വിശ്വാസികളുടെ പിതാവായ അബ്രഹാം, നീതിമാനായ നോഹ, മാലാഖമാരുടെ തലവൻ ആയ ഗബ്രിയേൽ, നീതിമാനായ യൗസേഫ്, ഇടിനാദത്തിന്റെ പുത്രന്മാരായ യാക്കോബും യോഹന്നാനും, സത്യത്തിന്റെ പ്രഭാഷകൻ ആയ യോഹന്നാൻ സ്നാപകൻ, ശ്ലീഹന്മാരിൽ തലവനായ പത്രോസും പൗലൂസും, ശെമ്മാശന്മാരുടെ തലവനായ സ്തേഫാനോസ്, ഭാഗ്യവാനായ പൗലൂസ് ശ്ലീഹാ, അഗ്നിമയനായ ഇഗ്നാത്തിയോസ്, വിജ്ഞാനസമുദ്രമായ തേവോലോഗോസ്, സ്വർണ്ണനാവുകാരൻ ഈവാനിയോസ് എന്നിങ്ങനെ നാം ഉപയോഗിച്ചുപോവുന്ന വിശേഷണങ്ങൾ അതത് ജീവിതങ്ങളെ സമഗ്ര ശോഭയോടെ ആവിഷ്ക്കരിക്കുവാൻ കെല്പ്പുള്ളവയാണ്. ആ പാതയിൽ വളരെ പിന്നിൽ നിന്നുകൊണ്ട് കടവിൽ (കൂരൻ) പൗലൂസ് മാർ അത്താനാസ്യോസ് വലിയ മെത്രാപ്പോലീത്തായെ മുഖം നഷ്ടപ്പെട്ട നിർഭാഗ്യവാൻ എന്ന് അദ്ദേഹത്തിന്റെ ജീവചരിത്രത്തിന്റെ ആമുഖാധ്യായത്തിൽ വിശേഷിപ്പിക്കുന്നത് അവിവേകമാണെങ്കിൽ ആയതിന് ആദ്യമേ ക്ഷമ ചോദിച്ചുകൊള്ളുന്നു.

ചരിത്രത്തിന്റെ അധ്യായശീർഷകങ്ങൾക്ക് വിഷയമായ മഹാന്മാർ പൊതുവിൽ മൂന്ന് വിഭാഗങ്ങളിൽപ്പെടുന്നതായി നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. മഹാന്മാരായി ജനിക്കുന്നവരാണ് ഒരു വിഭാഗം. ജീവിതം കൊണ്ട് മഹത്വം ആർജ്ജിക്കുന്നവരാണ് മറ്റൊരു വിഭാഗം. മൂന്നാമതൊരു വിഭാഗം പ്രാദേശികത്വത്തിന്റെയോ മറ്റ് താല്പര്യങ്ങളുടെയോ പരിഗണനയിൽ മഹത്വം ആരോപിക്കപ്പെടുന്നവരാണ്. മഹത്തായ പശ്ചാത്തലം കൊണ്ട് ശ്രദ്ധേയമായ വംശാവലികളിൽ പിറക്കുന്നതുകൊണ്ടുതന്നെ അനശ്വരരായിത്തീരുന്നവരെയാണ് ആദ്യ വിഭാഗത്തിൽ കാണുക. രണ്ടാമത്തെ വിഭാഗം ശ്രദ്ധിക്കപ്പെടുന്നത് അവരുടെ പശ്ചാത്തല മഹിമയുടെയും സിംഹാസന വിസ്തൃതിയുടെയും പാരമ്പര്യത്തിന്റെയും അടിസ്ഥാനത്തിലല്ല, ക്ലേശപൂർണ്ണമായ സ്ഥിരോത്സാഹംകൊണ്ടും ത്യാഗപൂർണ്ണമായ അധ്വാനം കൊണ്ടും പ്രതികൂല പരിതഃസ്ഥിതികളെ കീഴടക്കി സ്വന്തം സാമ്രാജ്യങ്ങൾ സ്ഥാപിച്ച

പ്രതിഭയുടെ പേരിലാണ്. മൂന്നാമത്തെ വിഭാഗത്തിന് പശ്ചാത്തല ശോഭയുമില്ല, കർമ്മകാണ്ഡ ശോഭയുമില്ല. ചില പ്രാദേശിക പരിഗണനകളുടെ ഭാഗ്യം കൊണ്ടും മറ്റുള്ളവരുടെ ഔദാര്യം കൊണ്ടും സന്ദർഭശക്തി കൊണ്ടും ലഭിച്ച പദവികളുടെയോ പിൽക്കാല ശിഷ്യന്മാരുടെ ഗുരുഭക്തി പാരവശ്യംകൊണ്ടോ മഹത്വം അടിച്ചേൽപ്പിക്കപ്പെടുന്നവരാണ് മൂന്നാം വിഭാഗം. ഈ മൂന്നു വിഭാഗത്തിനും മാതൃകകൾ ദേശചരിത്രത്തിലെന്ന പോലെ മലങ്കരസഭാചരിത്രത്തിലും സൂക്ഷ്മമായി പരിശോധിച്ചാൽ കാണാവുന്നതേയുള്ളു.

അത്രയേറെ നിരീക്ഷണവിധേയമായിട്ടില്ലാത്ത നാലാമതൊരു വിഭാഗം കൂടെയുണ്ട് മഹാന്മാരുടെ സമൂഹത്തിൽ. പിന്നാലെ വരുന്ന മഹത്വകാംക്ഷികളുടെ കുതികാൽവെട്ടേറ്റു നിലംപതിച്ചവർ നയവൈകല്യംകൊണ്ട് തുടരെതുടരെ പരാജയങ്ങൾ ഏറ്റുവാങ്ങേണ്ടിവരുമ്പോൾ തങ്ങൾക്ക് നേരിടേണ്ടിവരുന്ന പരാജയങ്ങൾ മുൻഗാമികളുടെ നയം കൊണ്ട് അനിവാര്യമായി അനുഭവിക്കേണ്ടി വന്നതാണെന്ന് പ്രചരിപ്പിച്ച് പാപഭാരം മുഴുവൻ മുൻഗാമികളിൽ അർപ്പിച്ചു സഹതാപം ഇരക്കുന്ന വാക്പതികളുടെ തമസ്ക്കരണത്തിന് വിധേയരായ മുൻഗാമികൾ, തൊട്ടുപിന്നാലെ വരുന്ന ദശാസന്ധികളുടെ കലാപകാലുഷ്യം മൂലം ചരിത്രത്തിന്റെ ശ്രദ്ധയിൽ പിടിച്ചുനില്ക്കാനാവാതെപോയ നിഷ്കാമകർമ്മികൾ - ഇവരൊക്കെയാണ് നാലാം വിഭാഗത്തിൽപ്പെടുന്ന മഹാന്മാർ. ദൗർഭാഗ്യവശാൽ ഈ നാലാം വിഭാഗത്തിലാണ് കടവിൽ മാർ അത്താനാസ്യോസിനെ ഉൾപ്പെടുത്തേണ്ടിവരുന്നത്. അദ്ദേഹം ജീവിച്ച പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം നവീകരണക്കാരുമായി മലങ്കരസഭ നടത്തിയ നിയമയുദ്ധങ്ങളുടെ സംഘർഷകാലമായിരുന്നു. യുദ്ധകാലങ്ങളിൽ അതതുപക്ഷത്തിന്റെ നായകന്മാരിലാണല്ലോ ചരിത്രം ദൃഷ്ടിയുറപ്പിക്കുക. നവീകരണയുദ്ധത്തിൽ മലങ്കരസഭയുടെ അമരക്കാരിൽ പ്രധാനി ചരിത്രപുരുഷൻ (കടവിൽ മാർ അത്താനാസ്യോസ്) അല്ലായിരുന്നു. തന്മൂലം ചരിത്രക്കണ്ണുകൾ അദ്ദേഹത്തെ അവഗണിച്ചു. അദ്ദേഹം അന്തരിക്കുന്നത് 1907-ലാണ്. തൊട്ടുപിന്നാലെ വന്ന ദശാബ്ദങ്ങൾ മറ്റൊരു യുദ്ധത്തിന്റെ ശബ്ദായമാനമായ സംഘർഷഘട്ടമായിരുന്നു. ഈ സംഘർഷങ്ങൾ സൃഷ്ടിച്ചവർ പരാജയപ്പെടുമ്പോഴൊക്കെ ആ പരാജയത്തിന്റെ ഉത്തരവാദിത്വം നിരപരാധികളായ മുൻഗാമികളിൽ കെട്ടിവയ്ക്കുന്ന സ്വഭാവമാണ് പ്രകടിപ്പിച്ചത്. യുദ്ധം ചെയ്യുന്ന പോരാളികൾക്ക് നേതാവിന്റെ വാക്കുകൾ വേദവാക്യമായേ പറ്റൂ. അതിന്റെ ഗുണദോഷങ്ങളെ വിവേചിക്കുവാൻ യുദ്ധാന്തരീക്ഷത്തിൽ ആർക്കും അനുവാദം ലഭിക്കാറില്ല. തന്മൂലം കക്ഷിവഴക്കിന്റെ തമോമയമായ അഞ്ച് പതിറ്റാണ്ട് കഴിഞ്ഞ് സമാധാന സൂര്യൻ മലങ്കരസഭയിൽ ഉദിച്ചപ്പോഴേക്കും ചരിത്രപുരുഷൻ ചരിത്രത്തിന് വിഷയമല്ലാതായി. ഈ രണ്ട് മഹായുദ്ധ

ങ്ങൾക്കിടയിൽ ജീവിക്കേണ്ടിവന്നതിനാലാണ് അദ്ദേഹത്തെ നിർഭാഗ്യവാൻ എന്ന് വിശേഷിപ്പിക്കേണ്ടി വരുന്നത്.

അദ്ദേഹത്തിന് ശേഷം മലങ്കരസഭയുടെ ഔദ്യോഗിക നേതൃത്വത്തിൽ വിരാജിച്ചിരുന്നവരെല്ലാംതന്നെ സഭയുടെ വടക്കൻ പ്രദേശങ്ങളുടെ സംസ്കാരമഹിമകളെക്കുറിച്ച് വേണ്ടത്ര അവഗാഹം സിദ്ധിച്ചവർ ആയിരുന്നോ എന്ന് സംശയമാണ്. ഒരു പക്ഷേ, മുൻ തലമുറയിൽ മലങ്കരസഭയിൽ ഉയർന്നുവന്ന എല്ലാ പിതാക്കന്മാരും വടക്കൻ പ്രദേശത്തുനിന്നുള്ളവർ ആയിരുന്നതിനാൽ വടക്കൻ പ്രദേശങ്ങളോട് മനഃശാസ്ത്രപരമായ നീരസം അവരുടെ ഉപബോധ മനസ്സുകളിൽ മറഞ്ഞുകിടന്നിരുന്നുവോ എന്ന് സംശയിക്കാവുന്നതാണ്. 1850-നും 1900-നും ഇടയിൽ മലങ്കരസഭയിൽ മേല്പ്പട്ടസ്ഥാനത്തേക്കുയർത്തപ്പെട്ടത് ഏഴ് പേരാണ്. 1. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ. സ്വദേശം കുന്നംകുളം. 2. കോനാട്ട് ഗീവറുഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ. സ്വദേശം പാമ്പാക്കുട. 3. കടവിൽ പൗലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ. സ്വദേശം വടക്കൻപറവൂർ. 4. മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ. സ്വദേശം കോലഞ്ചേരി (കോട്ടൂർ). 5. അമ്പാട്ട് ഗീവറുഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ. സ്വദേശം അങ്കമാലി. 6. കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ. സ്വദേശം കണ്ടനാട്. 7. ചാത്തുരുത്തിൽ ഗീവർഗ്ഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ. സ്വദേശം മുളന്തുരുത്തി.

സ്പഷ്ടമായ ഈ വടക്കൻ ആധിപത്യം തെക്കൻ പ്രദേശത്തെ സ്വാഭാവികമായും വിക്ഷോഭിപ്പിച്ചിരിക്കാം. പിന്നീട് രണ്ടു കക്ഷികളായി മലങ്കരസഭ ധ്രുവീകരിക്കപ്പെട്ടപ്പോൾ വടക്കൻ പ്രദേശം പ്രായേണ പാത്രിയർക്കീസ് അനുഭാവികളായി മാറിയതോടെ സഭയുടെ ഔദ്യോഗിക നേതൃത്വം വടക്കൻ പ്രദേശത്തെ ശത്രുപക്ഷമായും പ്രതിയോഗിയായും കാണുവാൻ നിർബന്ധിതമായി. വടക്കൻ പ്രദേശത്തെ എഴുതിത്തള്ളിയതോടെ ആ പ്രദേശത്ത് കബറടങ്ങിയിരുന്ന അവിഭക്തസഭയുടെ മേല്പ്പട്ടക്കാർ പോലും സഭയുടെ ഔദ്യോഗികരേഖകളിൽ നിന്ന് ഗളഹസ്തം ചെയ്യപ്പെട്ടു. പിന്നീട് തുടരെ തുടരെ വന്ന 'ഫറവോ'മാർ 'യൗസേപ്പിനെ അറിയാത്തവരായിരുന്നു.' ചുരുക്കിപ്പറഞ്ഞാൽ അങ്കമാലിയിൽ കാലംചെയ്ത അമ്പാട്ട് മാർ കൂറിലോസും ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ കബറടങ്ങിയ കടവിൽ മാർ അത്താനാസ്യോസും കടുങ്ങമംഗലത്ത് കബറടങ്ങിയ ശെമവൂൻ മാർ ദീവന്നാസ്യോസും അവിഭക്ത മലങ്കരസഭയിലെ മേല്പ്പട്ടക്കാർ ആയിരുന്നെങ്കിലും, അവരുടെ കബറിടങ്ങൾ സ്ഥിതിചെയ്യുന്ന ഇടവകകളും പ്രദേശങ്ങളും പില്ക്കാലത്ത് പാത്രിയർക്കീസ് ഗ്രൂപ്പിന്റെ നെടുങ്കോട്ടകൾ ആയിത്തീർന്നതിനാൽ അവരെ പാത്രിയർക്കീസ് കക്ഷിയുടെ

മേല്പ്പട്ടക്കാർ എന്ന് പൊതുവിൽ വിശേഷിപ്പിക്കപ്പെട്ടു. കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ചരമ ശതാബ്ദി ഓർത്തഡോക്സ് സഭയുടെ ഔദ്യോഗികനേതൃത്വം 2007 ഡിസംബർ 23-ന് പ. കാതോലിക്കാബാവായുടെ കല്പനപ്രകാരം കോട്ടയം മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ പുതുപ്പള്ളി നിലയ്ക്കൽ പള്ളിയിൽ വച്ച് ആഘോഷിക്കപ്പെട്ടപ്പോൾ മലങ്കരസഭയിലാകെ അതൊരു പുതിയ അറിവായി മാറി - കടവിൽ തിരുമേനി അവിഭക്ത മലങ്കരസഭയുടെ കോട്ടയം മെത്രാസനത്തെ മൂന്ന് പതിറ്റാണ്ടു കാലം ഭരിച്ച പ്രഥമ സാരഥി ആയിരുന്നു!! ഈ തിരിച്ചറിവിന്റെ പശ്ചാത്തലത്തിലാണ് 2008 ജനുവരിയിലെ തൃക്കുന്നത്ത് സെമിനാരിയിലെ പെരുന്നാളിൽ പങ്കെടുക്കുവാൻ നിരവധി തീർത്ഥാടകർ തെക്കൻ ഭദ്രാസനങ്ങളിൽ നിന്ന് ആലുവായിലെത്തിയത്. അതുവരെയും സഭയുടെ ഔദ്യോഗികകേന്ദ്രങ്ങളിൽ ഈ തിരിച്ചറിവ് നേടിയില്ലെന്ന് ബോധ്യപ്പെടുത്തുന്ന ഒന്ന് രണ്ട് ഉദാഹരണങ്ങൾ ഇവിടെ ചൂണ്ടിക്കാണിക്കുവാനുണ്ട്.

1986-ൽ കേരള ദൈവശാസ്ത്ര സമിതിയുടെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിക്കപ്പെട്ട സഭാചരിത്ര നിഘണ്ടുവാണ് ഒരു പ്രധാന രേഖ. മലങ്കര സഭയിലെ പണ്ഡിതരായ അംഗങ്ങൾ കൂടി ഉൾപ്പെട്ട ഒരു എഡിറ്റോറിയൽ ബോർഡിന്റെ ചുമതലയിൽ തയ്യാറാക്കപ്പെട്ട മലയാളഭാഷയിലെ സഭാചരിത്രനിഘണ്ടുവിൽ കടവിൽ മാർ അത്താനാസ്യോസിന്റെ പേരിൽ ഒരു ശീർഷകം ഉൾപ്പെടുത്തിയിട്ടില്ല. അതത് സഭകൾ നൽകിയ ശീർഷകമാണ് ആ ഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയത്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ചുമതലക്കാർ നൽകിയ ശീർഷകലിസ്റ്റിൽ - സഭാചരിത്രനിഘണ്ടുവിൽ ചേർക്കാനായി നൽകിയ ലിസ്റ്റിൽ - നിർഭാഗ്യവാനായ ഈ ചരിത്രപുരുഷന്റെ പേർ സ്മരിക്കപ്പെട്ടില്ല.

1989-ൽ സെന്റ് തോമസ് ഓർത്തഡോക്സ് വൈദികസംഘം മലങ്കരയുടെ ഒരു വൈദികഡയക്ടറി ഇദംപ്രഥമമായി പ്രസിദ്ധീകരിച്ചു. അതിന്റെ അന്നത്തെ അധ്യക്ഷൻ വിശ്വവിശ്രുതനായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ആയിരുന്നു. ജനറൽ സെക്രട്ടറി ഫാ. ഡോ. എം. എ. മത്തായിയും (ഇന്ന് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ) അതിന്റെ 25 മുതൽ 33 വരെയുള്ള പുറങ്ങൾ 17-ാം നൂറ്റാണ്ടു മുതൽ 20-ാം നൂറ്റാണ്ടു വരെ - ഒന്നാം മാർത്തോമ്മാ മുതൽ കാലംചെയ്ത യാക്കോബ് മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ വരെ - ഉള്ള മലങ്കരസഭാപിതാക്കന്മാരുടെ ലഘുജീവചരിത്രങ്ങളും ലഭ്യമായവരുടെ ചിത്രങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. മലങ്കരസഭയിലെ അതുല്യ വേദശാസ്ത്രജ്ഞനും കിടയറ്റ സഭാചരിത്ര പണ്ഡിതനും സവിശേഷ സുറിയാനി പണ്ഡിതനും മല്പാനുമായിരുന്ന ഫാ. ഡോ. വി. സി. ശാമുവേൽ ആണ് ആ

ചരിത്രഭാഗം തയ്യാറാക്കിയത്. എന്നാൽ ആ ചരിത്രമാലയിൽ മലങ്കരസഭയിലെ സുപ്രസിദ്ധ സുറിയാനി പണ്ഡിതനും കോട്ടയം പഴയസെമിനാരിയിലെ മുൻ മല്പാനും നിരവധി സുറിയാനി ഗ്രന്ഥങ്ങളുടെ വിവർത്തകനുമായ കഥാപുരുഷന്റെ പേരോ സംഭാവനകളോ ചിത്രമോ ഉൾപ്പെടുത്തേണ്ടതുണ്ടെന്ന് ആർക്കും തോന്നിയില്ല. മലങ്കരസഭയുടെ മുഴുവൻ പങ്കാളിത്തവുമുള്ള ഒരു വൈദിക ഡയറക്ടറിയിൽ അദ്ദേഹത്തിന്റെ പേർ ഉൾപ്പെട്ടുകാണാത്തതിനെ നിർഭാഗ്യമെന്നല്ലാതെ വിശേഷിപ്പിക്കാനാവുമോ?

1972-ന് ശേഷം ഉണ്ടായ പുതിയ കക്ഷിഭിന്നതയിൽ കടവിൽ കുടുംബത്തിൽ നിന്ന് ഒരു മേല്പട്ടക്കാരൻ ഉണ്ടായി. അദ്ദേഹത്തിന്റെ പേരും പൗലൂസ് മാർ അത്തോനാസ്യോസ് എന്നാണ്. ആദ്യത്തെ ആൾ ദിവംഗതനായിട്ട് ഏഴോളം പതിറ്റാണ്ടുകൾ കഴിഞ്ഞാണ് രണ്ടാമൻ മേല്പട്ടക്കാരനായത്. ഒരാൾ അവിഭക്ത സഭയിലും രണ്ടാമൻ പാത്രിയർക്കീസ് കക്ഷിയിൽ മാത്രവും മെത്രാനായിരുന്നു. നിർഭാഗ്യമെന്ന് പറയട്ടെ, ഇവർ രണ്ടു കാലഘട്ടങ്ങളായി ജീവിച്ച രണ്ടു വ്യക്തിത്വങ്ങളാണെന്ന് ഓർക്കാതെ പോയവരാണ് സഭയിലെ പല ഔദ്യോഗികസ്ഥാനികളും. നിർഭാഗ്യത്തിന് കട്ടി കൂടാൻ ഒരു കാരണം കൂടിയുണ്ട്. 1909-ന് ശേഷം കക്ഷിവഴക്കുകളുണ്ടായപ്പോൾ പാത്രിയർക്കാ ഗ്രൂപ്പിന്റെ മലങ്കര മെത്രാപ്പോലീത്താ ആയി വാഴിക്കപ്പെട്ടത് മറ്റൊരു പൗലൂസ് മാർ അത്താനാസ്യോസ് ആയിരുന്നു. അദ്ദേഹത്തിന്റെ ഔദ്യോഗിക ആസ്ഥാനം ആലുവാ തൃക്കുന്നത്ത് സെമിനാരി ആയിരുന്നു. അദ്ദേഹത്തിന്റെ അന്ത്യവിശ്രമരംഗവും ആലുവാ തൃക്കുന്നത്ത് സെമിനാരിയായിരുന്നു. ഒരേ പേർ, ഒരേ ആസ്ഥാനം, ഒരേ അന്ത്യവിശ്രമകേന്ദ്രം. ഒടുവിൽ പൗലൂസ് മാർ അത്താനാസ്യോസ് എന്ന പേർ കേട്ടാൽ പാത്രിയർക്കീസ് ഭാഗത്തെ ഒരു മേല്പട്ടക്കാരന്റെ ഐതിഹാസികനാമമായി മാറി. കക്ഷി വിഭജനക്കാലത്ത് തൃക്കുന്നത്ത് സെമിനാരി പാത്രിയർക്കീസ് ഭാഗത്തിന്റെ ആസ്ഥാനവും വൈദികസെമിനാരിയും ആയിരുന്നതിനാൽ അത് അവിഭക്ത മലങ്കരയുടെ സമ്പാദ്യമാണെന്നും അവിഭക്ത മലങ്കരസഭയിലെ അങ്കമാലി മെത്രാസനത്തിന്റെ ആസ്ഥാനമാണെന്നതും അവിടെ കബറടങ്ങിയ ഒന്നാമത്തെ മേല്പ്പട്ടക്കാരനും ആലുവാ തൃക്കുന്നത്ത് സെമിനാരിയുടെ സ്ഥാപകനുമായ കടവിൽ വലിയ പൗലൂസ് മാർ അത്താനാസ്യോസ് അവിഭക്തസഭയിലെ അങ്കമാലി മെത്രാസനാധിപൻ ആണെന്നതും മലങ്കരസഭയുടെ ഔദ്യോഗിക നേതൃത്വത്തിന്റെ ബോധമനസ്സിൽ നിന്ന് അപ്രത്യക്ഷമായി. 1907-ൽ കാലം ചെയ്ത അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ, പ്രഥമ മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുന്നാൾ എന്ന നിലയിൽ കോട്ടയം ഭദ്രാസനത്തിലെ എല്ലാ പള്ളികളിലും മുൻ വൈദിക സെമിനാരി മല്പാൻ എന്ന നിലയിൽ കോട്ടയം പഴയസെമിനാരിയിലും നടത്തുവാൻ പില്ക്കാലത്തെ മലങ്കര മെത്രാപ്പോ

ലീത്തായ്ക്കും കോട്ടയം മെത്രാസനാധിപനും ചുമതല ഉണ്ടായിരുന്നു. 1909 മുതൽ ആ ചുമതലകൾ നിർവഹിച്ച വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, കാരുചിറ മാർ പീലക്സീനോസ്, പാമ്പാടി മാർ ഗ്രീഗോറിയോസ്, ബസ്സേലിയോസ് ഗീവറുഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ, പാറേട്ട് മാർ ഈവാനിയോസ്, പില്ക്കാല കാതോലിക്കാമാർ ഇവർക്കൊക്കെ നിർവഹിക്കാമായിരുന്ന ആ ചുമതല അവരൊക്കെ വിസ്മരിച്ചത് ചരിത്രപുരുഷൻ നിർഭാഗ്യവാൻ ആയിരുന്നതുകൊണ്ടു തന്നെയാണ്. ഒരേ പേരുകാരായ മൂന്ന് പേരിൽ അദ്ദേഹത്തിന്റെ മുഖം വേർതിരിച്ചറിയപ്പെടാതെ പോയി. മുഖം നഷ്ടപ്പെട്ട ഈ പിതാവിനെ വേറെയും നിർഭാഗ്യങ്ങൾ കാത്തുനിൽക്കുന്നുണ്ടായിരുന്നു.

1909–ന് ശേഷം മലങ്കരസഭയിൽ കക്ഷിവഴക്കുണ്ടായപ്പോൾ ഓർത്തഡോക്സ് ഭാഗത്ത് നേതൃത്വം നൽകിയ ചിലരെങ്കിലും കഥാപുരുഷന്റെ ശിഷ്യന്മാരോ അദ്ദേഹത്തിൽ നിന്ന് പട്ടമേറ്റവരോ ആയിരുന്നു. പ. ഗീവറുഗ്ഗീസ് പ്രഥമൻ കാതോലിക്കാ, പ. ഗീവറുഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ, പ. ഔഗേൻ പ്രഥമൻ കാതോലിക്കാ എന്നീ സഭാതലവന്മാരും പാമ്പാടി മാർ ഗ്രീഗോറിയോസ്, പാറേട്ട് മാർ ഈവാനിയോസ് എന്നീ കോട്ടയം മെത്രാസനാധിപന്മാരും കഥാപുരുഷന്റെ ശിഷ്യന്മാരും മെത്രാസനാധിപൻ എന്ന നിലയിൽ കഥാപുരുഷനിൽ നിന്ന് കൈവയ്പ്പ് സ്വീകരിച്ചവരും ആയിരുന്നു. അവരാരും ഈ അവിഭക്തസഭയിലെ പിതാവിന്റെ മുഖം ഓർക്കാതിരുന്നത് എന്തുകൊണ്ട്? ഇവരെ ആരെയും ചരിത്രപാഠങ്ങൾ പഠിപ്പിക്കേണ്ടതുണ്ടായിരുന്നില്ല. ഒരു കാരണമേ ചരിത്രവിദ്യാർത്ഥിക്കു പറയാനാവൂ. അദ്ദേഹത്തിന് ശേഷം ആദ്യം മെത്രാസനാധ്യക്ഷനും മലങ്കര മെത്രാപ്പോലീത്തായുമായി ചുമതലയേറ്റ വട്ടശ്ശേരിൽ പുണ്യശ്ലോകനായ മാർ ദീവന്നാസ്യോസ്, തനിക്കെതിരെ യുദ്ധം നയിക്കുന്ന പടത്തലവന്റെ ആസ്ഥാനമായി ആലുവാ തൃക്കുന്നത്ത് സെമിനാരിയെ വ്യാഖ്യാനിച്ചു. അതിലപ്പുറമായി ഒരു വ്യാഖ്യാനമോ വിലയിരുത്തലോ നടത്തുവാൻ അന്നാർക്കും സാധ്യമല്ലായിരുന്നു. അതും കഥാപുരുഷന്റെ നിർഭാഗ്യാവസ്ഥയ്ക്കും മുഖം നഷ്ടപ്പെടലിനും അനുയോജ്യമായ കാലാവസ്ഥ സൃഷ്ടിച്ചു. സ്വന്തം ഗുരുവായ പരുമല മാർ ഗ്രീഗോറിയോസിനെ ഭക്തിപൂർവ്വം ഉയർത്തിക്കാട്ടുവാൻ എല്ലാ ശക്തികളും സമാഹരിച്ച ശിഷ്യൻ മറ്റു നക്ഷത്രങ്ങളെ ബോധപൂർവമല്ലെങ്കിൽപ്പോലും അവഗണിക്കുവാൻ ഒരു യുദ്ധകാലപരിതഃസ്ഥിതിയിൽ സംഗതിയായി. അതും അദ്ദേഹത്തിന്റെ നിർഭാഗ്യം. അദ്ദേഹം കാലം ചെയ്യുമ്പോൾ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ ആയിരുന്നു മലങ്കര മെത്രാപ്പോലീത്താ. മലങ്കരസഭയുടെ ഔദ്യോഗിക ജിഹ്വയായിരുന്ന 'ഇടവകപത്രിക' കഥാപുരുഷന്റെ നിര്യാണത്തെത്തുടർന്ന് 1907 തുലാ മാസത്തിൽ പ്രസിദ്ധീകരിച്ച മാസികയിൽ ഇപ്രകാരം എഴുതി:

“പഠിപ്പ്, ദൈവഭക്തി, സത്യം, സന്മാർഗ്ഗം, കണിശം എന്നിങ്ങനെ പല ഗുണങ്ങളുടെ വിളനിലമായിരുന്ന ഈ പുരോഹിതന്റെ നിര്യാണം മലങ്കരക്ക് ഒരു വലിയ നഷ്ടമാകുന്നു. മരണവാർത്ത കോട്ടയത്ത് അറിവ് കിട്ടിയ ഉടൻ ഇവിടെയുള്ള എല്ലാ പള്ളികളിലും ദുഃഖമണി അടിക്കുകയും യോഗം കൂടി തങ്ങളുടെ പിതാവിന് വേണ്ടി പ്രാർത്ഥനകളും ശുശ്രൂഷകളും കഴിക്കയും ചെയ്തു. ഈ പിതാവിന്റെ ആത്മാവിന് വേണ്ടിയും അദ്ദേഹത്തിന്റെ പ്രാർത്ഥന നമുക്ക് ഒരു കോട്ടയായിരിപ്പാൻ വേണ്ടിയും വായനക്കാർ എല്ലാവരും പ്രാർത്ഥിപ്പാറാകണം.”

ഇപ്രകാരം ശരിയായ ദിശയിൽ 1907-ൽ മലങ്കരസഭ ചിന്തിച്ചെങ്കിലും അചിരേണ ആ ദിശയിൽ കരിനിഴൽ പതിച്ചു. അതോടെ അദ്ദേഹം അന്യനും പരദേശിയും മുഖം നഷ്ടപ്പെട്ടവനും ആയിത്തീർന്നു.

അദ്ദേഹത്തിന്റെ മുഖം നഷ്ടപ്പെട്ടതിന്റെ നിർഭാഗ്യപരമ്പരയിൽ ഒരു കാര്യം കൂടെ സ്മരിക്കുവാനുണ്ട്. അങ്കമാലിയുടെ പ്രഥമ സാരഥി അമ്പാട്ട് മാർ കൂറിലോസ് ഇഹലോകവാസം വെടിഞ്ഞത് ഒരു ഫോട്ടോ പോലും അവശേഷിപ്പിക്കാതെയാണ്. അന്നത്തെക്കാലത്ത് അതൊരു പോരായ്മയായി ആർക്കും തോന്നിയിരുന്നില്ല. ഏതാനും പതിറ്റാണ്ടുകൾ കഴിഞ്ഞതോടെ ചിത്രരചനാ വ്യവസായം സഭയിൽ ക്രമേണ വളർന്നു. ചിത്രം ഇല്ലാതിരുന്ന പല പിതാക്കന്മാരുടെയും ചിത്രം ഉണ്ടായി. അബ്ദുൾ ജലീൽ ഗ്രീഗോറിയോസ്, കാട്ടുമങ്ങാട്ട് ഒന്നാം കൂറിലോസ്, രണ്ടാം കൂറിലോസ്, കോട്ടയം പഴയസെമിനാരി സ്ഥാപകൻ എന്നിവരുടെ ചിത്രങ്ങൾ ഇപ്രകാരം ഭാവനയിൽ നിന്ന് വരച്ചെടുത്തതാണ്. ഇപ്പോൾ ആ ചിത്രങ്ങൾ യഥാർത്ഥ ഫോട്ടോകൾ ആയി തെറ്റിദ്ധരിക്കപ്പെട്ടിരിക്കുന്നു. അങ്കമാലി മെത്രാസനക്കാർ തങ്ങളുടെ പ്രഥമ മെത്രാന്റെ ഫോട്ടോ നിർമ്മിക്കാൻ ഒരു ഉപായം കണ്ടെത്തി. ആരും അവകാശപ്പെടാനില്ലാതിരുന്ന കടവിൽ പൗലോസ് മാർ അത്താനാസ്യോസിന്റെ പടം ചേർക്കുക; അടിയിൽ അമ്പാട്ട് മാർ കൂറിലോസിന്റെ പേർ രേഖപ്പെടുത്തുക. ഔദ്യോഗികമായ പല സുവനീറുകളിലും അങ്കമാലിയുടെ പ്രഥമ മെത്രാനെ പരിചയപ്പെടുത്തിയത് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഫോട്ടോയുടെ അടിക്കുറിപ്പായി അമ്പാട്ട് മാർ കൂറിലോസിന്റെ പേർ രേഖപ്പെടുത്തിക്കൊണ്ടാണ്. മലങ്കര മല്പാനും സഭാചരിത്ര വിശാരദനും ആയ കണിയാമ്പറമ്പിൽ വന്ദ്യ കുരിയൻ കോറെപ്പിസ്ക്കോപ്പോ സ്വഗുരുവായ കുറ്റിക്കാട്ടിൽ പൗലൂസ് മാർ അത്താനാസ്യോസിന്റെ ജീവചരിത്രം എഴുതിയതിന്റെ രണ്ടാം പതിപ്പ് പ്രസിദ്ധപ്പെടുത്തിയപ്പോൾ (ഒന്നാം പതിപ്പ് ഇതെഴുതുന്ന ആൾ കണ്ടിട്ടില്ല) അങ്കമാലിയുടെ പ്രഥമ മെത്രാപ്പോലീത്തായുടേതായി ചേർത്തത് കഥാപുരുഷന്റെ ഫോട്ടോ ആണ്. അടിയിൽ അമ്പാട്ട് മാർ കൂറിലോസിന്റെ പേരും!! മുഖം നഷ്ടപ്പെട്ട മഹാനിർഭാഗ്യവാൻ!! പ.

ദിദിമോസ് പ്രഥമൻ കാതോലിക്കായാണ് നിർഭാഗ്യവാനായ ഈ പിതാവിനെ സഭയുടെ മുഖ്യധാരയിൽ കൊണ്ടുവരുവാൻ നിർദ്ദേശിച്ചത്. അതിന്റെ ഫലമാണ് മെത്രാസനാടിസ്ഥാനത്തിൽ നടന്ന പുതുപ്പള്ളി നിലയ്ക്കൽ സമ്മേളനവും അതിന്റെ പ്രേരണയിൽ രചിക്കപ്പെട്ട ഈ ജീവചരിത്രഗ്രന്ഥവും.

കക്ഷിവഴക്കുകളുടെ ചരിത്രം അദ്ദേഹത്തിന് മുമ്പിൽ സൃഷ്ടിച്ചുവച്ച പുകമറകളും കട്ടിയുള്ള തിരശ്ശീലകളും അല്പം ക്ലേശം സഹിച്ച് എടുത്തു മാറ്റിയാൽ കഥാപുരുഷന്റെ തേജോമയമായ മുഖമാണ് തെളിയുന്നത്. ഈ ഉദ്യമത്തിൽ ഞാൻ അവലംബിച്ച വാചികവും ലിഖിതവുമായ സ്രോതസ്സുകൾ ഇവയാണ്.

1. കണ്ടനാട് ഗ്രന്ഥവരി: കണ്ടനാട് സ്വദേശിയും ചരിത്രപുരുഷന്റെ സമകാലികനും കൊച്ചിയുടെ പ്രഥമ സാരഥിയുമായ കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എഴുതിയ സഭാചരിത്ര ഗ്രന്ഥമാണിത്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ എഴുതപ്പെട്ട ഈ സഭാചരിത്രത്തിൽ മലങ്കരസഭയുടെ സമഗ്ര ചരിത്രം ഉൾക്കൊള്ളിച്ചിട്ടുണ്ടെങ്കിലും 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലെ സംഭവബഹുലമായ ചരിത്രങ്ങൾ എഴുതിയിട്ടുള്ളത് ഒരു ദൃക്സാക്ഷിയുടെ സൂക്ഷ്മതയോടും സത്യസന്ധതയോടും കൂടെയാണ്. പാലക്കുന്നത്തു മാർ അത്താനാസ്യോസ് മേല്പട്ടസ്ഥാനത്ത് പ്രത്യക്ഷപ്പെടുന്നതും അദ്ദേഹത്തിനനുകൂലമായി വിളംബരം തിരു-കൊച്ചി രാജാക്കന്മാർ പുറപ്പെടുവിക്കുന്നതും സെമിനാരിയുടെ പ്രവർത്തനം ആരംഭിക്കുന്നതും ഇദ്ദേഹത്തെ ചെറുക്കുവാൻ യൂയാക്കീം മാർ കൂറിലോസ് അയക്കപ്പെട്ടതും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മേല്പട്ടക്കാരനായി വന്ന് നവീകരണ ശ്രമങ്ങളെ ചെറുത്തതും പരുമലയിൽ സുന്നഹദോസ് കൂടിയതും പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരസഭ സന്ദർശിച്ചതും മുളന്തുരുത്തി സുന്നഹദോസ് കൂടിയതും തുടങ്ങി കഥാപുരുഷനുമായി ബന്ധപ്പെട്ട നിരവധി പരാമർശങ്ങൾ ഈ ഗ്രന്ഥത്തിലുണ്ട്. അപ്രകാശിതമായിരുന്ന ഈ ഗ്രന്ഥം ഇതുവരെ ഒരു ചരിത്രരചനയിലും പ്രയോജനപ്പെടുത്തിയിട്ടില്ല. ഈ ജീവചരിത്രം മുഖ്യമായും ആശ്രയിക്കുന്നത് ഈ ആധികാരിക പ്രമാണഗ്രന്ഥത്തെയാണ്.

2. ഇടവകപത്രികയുടെ പഴയ ലക്കങ്ങൾ: ഇടവകപത്രിക വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായുടെ ഭരണകാലത്ത് പ്രവർത്തനം നിലയ്ക്കുന്നതുവരെയും മലങ്കരസഭയുടെ ഔദ്യോഗിക ജിഹ്വയായിരുന്നു. സമകാലരേഖ എന്ന നിലയിൽ ഈ മാസികയുടെ ചരിത്രമൂല്യം അനിഷേധ്യമാണല്ലോ.

3. 1919-ൽ പി. ജെ. യോഹന്നാൻ കത്തനാർ എഴുതി പ്രസിദ്ധീകരിച്ച വടക്കൻപറവൂർ മാർത്തോമ്മൻ പള്ളിച്ചരിത്രം. ആ ഇടവകയിലെ അംഗമായിരുന്ന കഥാപുരുഷന്റെ ജീവചരിത്രസംഗ്രഹം ആ പള്ളിച്ചരിത്രത്തിന്റെ 103 മുതൽ 109 പുറം വരെയുള്ള ഭാഗങ്ങളിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. കഥാപുരുഷൻ എഴുതിവച്ചിരുന്ന 'ആത്മകഥ'യെ ഉപജീവിച്ചാണ് ഈ ജീവചരിത്ര സംഗ്രഹം എന്ന് പുസ്തകം സാക്ഷിക്കുന്നു. തന്മൂലം അതിലെ വസ്തുതകളുടെ പ്രാമാണികതയും ആധികാരികതയും വർദ്ധിക്കുന്നു.

4. മലങ്കരയിലെ രണ്ടാം കാതോലിക്കാ, വള്ളിക്കാട്ട് ദയറായിൽ കബറടങ്ങിയ ഗീവറുഗ്ഗീസ് പ്രഥമൻ ബാവായുടെ ഡയറിക്കുറിപ്പുകൾ. പ. ബാവാ റമ്പാനായിരുന്ന കാലത്ത് കഥാപുരുഷന്റെ സെക്രട്ടറിയായിരുന്നു. ശെമ്മാശൻ, കശ്ശീശാ, റമ്പാൻ എന്നീ സ്ഥാനങ്ങളിലായിരുന്നപ്പോൾ കഥാപുരുഷന്റെ സഹചാരിയും സെക്രട്ടറിയും തൃക്കുന്നത്ത് സെമിനാരിയുടെ സ്ഥാപനത്തിൽ മുഖ്യസഹായിയും അന്ത്യരംഗം ഉൾപ്പെടെ കഥാപുരുഷന്റെ കോട്ടയം-അങ്കമാലി മെത്രാസന ഭരണചുമതലകളിൽ പങ്കാളിയുമായിരുന്ന ബാവായുടെ ഡയറിക്കുറിപ്പുകളിൽ കഥാപുരുഷനെപ്പറ്റിയുള്ള നിരവധി സമകാല പരാമർശങ്ങൾ കാണുന്നുണ്ട്.

5. 1931-ൽ ആലുവാ ദേശരത്നം പ്രസിൽ നിന്ന് ഫാ. സൈമൺ പുലിക്കോട്ടിൽ (ചുമ്മാരച്ചൻ) പ്രസിദ്ധീകരിച്ച നാല്പ്പത്തിമൂന്ന് പേജുകളുള്ള ജീവചരിത്രം. ചുമ്മാരച്ചൻ കഥാപുരുഷൻ സ്ഥാപിച്ച ആലുവാ തൃക്കുന്നത്ത് സെമിനാരിയുടെ മാനേജർ ആയിരുന്നു. കഥാപുരുഷനെ അന്ത്യകാലത്ത് പരിചരിച്ച ശിഷ്യനും ആയിരുന്നു. കഥാപുരുഷൻ എഴുതിവച്ചിരുന്ന ആത്മകഥയെ ഉപജീവിച്ചാണ് ഈ ലഘുജീവചരിത്രം എഴുതിയത് എന്നതിനാൽ അതിലെ വിവരണങ്ങൾക്ക് വിശ്വാസ്യതയുടെ പിൻബലമുണ്ട്.

6. കോട്ടയം ഭദ്രാസനത്തിലെ അംഗവും കോട്ടയം വൈദികസെമിനാരിയിലെ പ്രഗത്ഭ മല്പ്പാനും മലങ്കരസഭയുടെ ആരാധനാസാഹിത്യത്തെക്കുറിച്ച് ആഴമേറിയ ഉൾക്കാഴ്ച നേടിയ ഗവേഷകപ്രതിഭയും എന്റെ ഗുരുവുമായ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് പാരമ്പര്യമായി ലഭിച്ച കുറെ കേട്ടറിവുകൾ.

7. 20-ാം നൂറ്റാണ്ടിന്റെ സഭാചരിത്രം സവിശേഷഗവേഷണത്തിന് വിഷയമാക്കിയതിന്റെ ഭാഗമായി രൂപീകരിച്ച നിരീക്ഷണങ്ങളും നിഗമനങ്ങളും.

8. അങ്കമാലി ഭദ്രാസനത്തിൽ നിന്ന് പ്രസിദ്ധീകരിക്കപ്പെട്ട ഡയറക്ടറിയും ചില സുവനീറുകളും.

9. ആനുകാലിക പ്രസിദ്ധീകരണങ്ങളിലും മറ്റുമായി വന്ന ചില ലേഖനങ്ങൾ.

10. കോട്ടയം പഴയസെമിനാരിയിലെ ആർക്കൈവ്സിൽ ശേഖരിക്കപ്പെട്ട നൂറുകണക്കിന് സുറിയാനി കയ്യെഴുത്ത് ഗ്രന്ഥങ്ങളുടെ കാറ്റലോഗ് തയ്യാറാക്കുവാനായി 2007-ൽ നടത്തിയ ഗവേഷണങ്ങൾക്കിടയിൽ കണ്ടെത്തിയ സുറിയാനി കയ്യെഴുത്ത് കുർബ്ബാനക്രമവും കുന്നംകുളം പുലിക്കോട്ടിൽ ജോസഫ് കത്തനാഴ്സ് പ്രസ്സിൽ നിന്ന് 1850-കളിൽ അച്ചടിച്ച് പ്രസിദ്ധീകരിച്ച കുർബ്ബാന തക്സായും (സുറിയാനി).

11. 1865-ൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മൂന്നാം പതിപ്പായി പ്രസിദ്ധീകരിച്ച നമസ്കാരക്രമം.

12. 1923-ൽ കോട്ടയം സി. എം. എസ്. പ്രസിൽ നിന്ന് ശ്രീ. കെ. സി. ജോഷ്വാ ബി. എ.; ബി.എൽ. സമാഹർത്താവായി മാർത്തോമ്മാസഭ ഔദ്യോഗികമായി പ്രസിദ്ധീകരിച്ച മലങ്കര ശ്ലീഹാക്കടുത്ത സിംഹാസനത്തിന്റെ അധികാരത്തിൻകീഴുള്ള സുറിയാനി ക്രിസ്ത്യാനികളുടെ പള്ളിക്രമ പുസ്തകം. ഇതിൽ നമസ്കാരക്രമം, കൂദാശകളുടെ ക്രമം, പെരുന്നാൾ ശുശ്രൂഷകളുടെ ക്രമം, നോമ്പുദിവസങ്ങളിലെ ക്രമം, മറ്റു ശുശ്രൂഷകളുടെ ക്രമം എന്നിങ്ങനെ അഞ്ചു ഭാഗങ്ങളും ഒരു അനുബന്ധവും ഉൾപ്പെടെ 670 ലേറെ പുറങ്ങൾ ഉണ്ട് (ഇതിന്റെ ഒരു കോപ്പി എന്റെ കൈവശമുണ്ട്. ഒരു കോപ്പി കോട്ടയം ഓർത്തഡോക്സ് സെമിനാരിയിലും ഉള്ളതായി അറിവുണ്ട്. എന്റെ ഗവേഷണശ്രമങ്ങളെ അനുമോദിച്ചുകൊണ്ടും ആശീർവദിച്ചുകൊണ്ടും എന്റെ അഭിവന്ദ്യ ഗുരുനാഥൻ സമ്മാനിച്ചതാണീ ഗ്രന്ഥം)

13. സഭാചരിത്ര ഗവേഷകനായ ശ്രീ. ജോയ്സ് തോട്ടയ്ക്കാട് കടവിൽ തിരുമേനിയെക്കുറിച്ച് തയ്യാറാക്കിയ അപ്രകാശിതമായ ഒരു ജീവചരിത്രം. മെത്രാപ്പോലീത്തായുടെ അനേകം സ്വകാര്യ കത്തുകളും ഏതാനും കല്പനകളും അദ്ദേഹം കാലം ചെയ്തപ്പോൾ പ്രസിദ്ധീകരിച്ച പത്ര റിപ്പോർട്ടുകളും ഈ ഗ്രന്ഥത്തിൽ സമാഹരിച്ചിട്ടുണ്ട്.

14. പാലപ്പിള്ളിൽ അബ്രഹാം മല്പാൻ സുറിയാനിയിൽ നിന്ന് വിവർത്തനം ചെയ്ത് 1877-ൽ പ്രസിദ്ധീകരിച്ച സുറിയാനി സമൂഹ വൃത്താന്തം.

15. റവ. ഇട്ട്യേര ഈപ്പൻ പാദ്രി രചിച്ച് 1871-ൽ പ്രസിദ്ധീകരിച്ച മലങ്കര സുറിയാനി സഭയെയും സമൂഹത്തെയും കുറിച്ചുള്ള ഒരു വിരുത്പ്രകരണം.

# 2

# വടക്കൻപറവൂരിലെ ഇടയൻ

മലങ്കരസഭാചരിത്രത്തിൽ അങ്കമാലിയുടെ സ്ഥാനവും പ്രാധാന്യവും സുവിദിതമാണ്. ഭാരതീയ ക്രിസ്ത്യാനികളുടെ പിള്ളത്തൊട്ടിൽ ആയ പാലൂരിൽ നിന്ന് തിരുവിതാംകൂറിന്റെ പല ഭാഗങ്ങളിലേക്കുമായി പടർന്ന് പന്തലിച്ച മലങ്കരസഭയുടെ തലസ്ഥാനം കുറെക്കാലം അങ്കമാലി ആയിരുന്നു. റോമ്മാ സാമ്രാജ്യത്തിലെ അലക്സാണ്ട്രിയാ തുറമുഖവും ചേര സാമ്രാജ്യത്തിന് അഭിമാനവും അറബിക്കടലിന്റെ ആദ്യ റാണിയും ആയ പൊന്നാനി തുറമുഖവും കേന്ദ്രീകരിച്ച് നടന്നിരുന്ന വിദേശ വ്യാപാരം നിയന്ത്രിച്ചിരുന്ന ആദിചേര രാജാക്കന്മാർ പാലൂരിലെ കോട്ടോൽ, പയ്യൂർ, വന്നേരി മുതലായ സ്ഥലങ്ങളിൽ കോട്ടകെട്ടി ആസ്ഥാനമാക്കി ഭരിച്ചപ്പോഴാണ് പാലൂർ പ്രദേശങ്ങൾക്ക് ക്രൈസ്തവ മതത്തിന്റെ തലപ്പള്ളി എന്ന് പേരുണ്ടായതെങ്കിൽ രണ്ടാം ചേരസാമ്രാജ്യം എ. ഡി. 9-ാം നൂറ്റാണ്ടു മുതൽ ചേന്ദമംഗലം, കൊടുങ്ങല്ലൂർ തുടങ്ങിയ സ്ഥലങ്ങൾ കേന്ദ്രമാക്കി വിദേശവ്യാപാരം നിയന്ത്രിച്ച കാലത്താണ് പറവൂർ, ചെറായി, അങ്കമാലി, അകപ്പറമ്പ് മുതലായ സ്ഥലങ്ങൾക്ക് മലങ്കരസഭാ ചരിത്രത്തിൽ പ്രാധാന്യം സിദ്ധിക്കുന്നത്. ഒരു നൂറ്റാണ്ടു കാലം നടന്ന നിരന്തരമായ, 'പോർക്കളം' കേന്ദ്രമാക്കിയ യുദ്ധപരമ്പരകൾ പാലൂരിലെ ശാന്തജീവിതം അസാധ്യമാക്കിയതിനെ തുടർന്ന് പാലൂർ പ്രദേശത്തെ നിവാസികൾ പ്രാണരക്ഷാർത്ഥം സമീപ പ്രദേശങ്ങളെ അഭയം പ്രാപിക്കുകയായിരുന്നു. പാലൂർ പ്രദേശത്തിന്റെ പ്രധാന ജലമാർഗ്ഗ ഗതാഗതകേന്ദ്രം അന്ന് ചാവക്കാട് ആയിരുന്നു. ചാവക്കാട് നിന്ന് പലായനം ചെയ്ത പാലൂർക്കാരുടെ ആദ്യ താവളം തൊട്ടടുത്ത ചക്കരക്കടവിനോട് ചേർന്ന (ചക്കര കടവിന് ശ്രായി അഥവാ ചെറായി എന്നും പേരുണ്ട്. ചാവക്കാടിന് സമീപമുള്ള കാട്ടാകാമ്പാൽ കായലിലെ ഒരു കടവ് ഇന്നും ശ്രായി കടവ് എന്ന പേരിൽ അറിയപ്പെടുന്നു. കാട്ടകാമ്പാലിലെ ശ്രായി കടവും ചെറായിയിലെ ചക്കര കടവും തമ്മിൽ ഒരു കാലത്തുണ്ടായിരുന്ന ഗാഢസംസർഗ്ഗത്തിന്റെ ഒളിമങ്ങാത്ത ഓർമ്മയാണ് ഈ പേർ ഇന്നും വഹിക്കുന്നത്) പറവൂർ പ്രദേശത്ത് പാർപ്പുറപ്പിച്ചു. ഈ സങ്കേതമാണ് പെരിയാറിലൂടെ ആദ്യം അകപ്പറമ്പ് - അങ്കമാലി പ്രദേശങ്ങളിലേക്കും കാലാനുഗതമായി പെരുമ്പാവൂർ, കുറുപ്പമ്പടി, കോതമംഗലം എന്നീ പ്രദേശങ്ങളിലേക്കുമായി പടർന്ന് പന്തലിച്ചത്. അങ്കമാലിയിലും കുറുപ്പമ്പടിയിലുമുള്ള പ്രാചീന കുടുംബക്കാർ പാലൂരുമായുള്ള അവരുടെ പൂർവ്വിക ബന്ധത്തെ അവരുടെ കുടുംബചരിത്രങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട് (യുദ്ധ ഭീഷണിയെ തുടർന്ന് തങ്ങളുടെ പൂർവികർ

പാലൂരിലെ ചാട്ടുകുളങ്ങര ഇടവകയിൽ നിന്ന് അങ്കമാലി പ്രദേശങ്ങളിൽ സ്ഥിരതാമസമാക്കിയതിനെപ്പറ്റി ഇതെഴുതുന്ന ആളിന്റെ സഹപ്രവർത്ത കനും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിലെ മുൻ പ്രിൻസിപ്പലും ചരിത്രവിഭാഗം തലവനുമായിരുന്ന ഡോ. എ. കെ. ബേബി അഭിമാനപൂർവം പ്രസ്താവിച്ചിട്ടുണ്ട്. ഈ ചരിത്രപരമായ വടക്കൻ ബന്ധത്തെ ശാശ്വതീ കരിക്കാൻ തങ്ങൾ കുടുംബപേർ അമ്പാട്ട് വടക്കൻ എന്നാണ് എഴുതാറു ള്ളതെന്ന് അദ്ദേഹം വിവരിക്കാറുണ്ടായിരുന്നു).

ചരിത്രത്തിൽ രേഖപ്പെടുത്തിയ അർക്കദിയാക്കോന്മാരുടെ ആസ്ഥാനം അങ്കമാലി ആയിരുന്നു. മലങ്കരസഭാ ചരിത്രത്തിലെ പല പടിയോലകളിലും ആദ്യം ഒപ്പ് വച്ചിരുന്നത് ഒരു കാലത്ത് അങ്കമാലി ഇടവക ആയിരുന്നു. എട്ടാം നൂറ്റാണ്ട് മുതൽക്ക് അങ്കമാലി സഭാചരിത്രത്തിൽ നിർണ്ണായക സ്ഥാനം നേടിയിരുന്നു. ആ ഇടവകയിലെ അങ്ങാടിക്കടവിൽ കൂരൻ മല്പാന്റെ വംശത്തിലാണ് കഥാപുരുഷൻ ജനിച്ചത്. കൂരൻ കുടുംബക്കാർ സിറിയൻ വംശജർ ആണെന്നും പാലൂരിലെ 'നസ്രാണി ഗൂർ' വംശജർ എന്ന പാരമ്പര്യമനുസരിച്ച് ഗൂരൻ - കൂരൻ - എന്ന് വിളിക്കപ്പെട്ടെന്നും കുടുംബചരിത്രകാരന്മാർക്കിടയിൽ പക്ഷാന്തരമുണ്ട് (പാലൂരിലെ ക്രിസ്ത്യൻ അങ്ങാടിയുടെ പ്രൗഢി കണ്ട് മൈസൂർ സുൽത്താൻ 18-ാം നൂറ്റാണ്ടിൽ കുന്നംകുളം പട്ടണത്തെ 'നസ്രാണി ഗൂർ' എന്ന് അറബി ഭാഷ യിൽ - ഗൂർ എന്നാൽ സെമിറ്റിക് ഭാഷകളിലെല്ലാം ഗ്രാമം എന്നർത്ഥം - വിശേഷിപ്പിച്ചു എന്ന് ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്). 'കൊത്തങ്ങാടി യിൽ കൂരൻ അവിരാ വർക്കി എന്ന ആളിന് പറവൂർ അങ്ങാടിയിൽ കുള ങ്ങര കുടുംബത്തിൽ അവകാശം സിദ്ധിച്ച മുറക്ക് അയാളുടെ താമസം പറവൂർ ആക്കുകയും ആ ഇടവകയിൽ വട്ടപ്പറമ്പത്ത് വർഗീസിന്റെ പുത്രി അന്നം എന്ന യുവതിയെ വിവാഹം ചെയ്കയും ചെയ്തു' (ഫാ. സൈമൺ പുലിക്കോട്ടിൽ എഴുതിയ ജീവചരിത്രം, പു. 2). (പാലൂർ പ്രദേശത്ത് ചാട്ടു കുളങ്ങര ഇടവകയിൽ ഇപ്പോഴുമുള്ള ചീരൻകുളത്തിന്റെ പരിസരത്ത് താമ സിച്ചിരുന്ന ബുദ്ധമത പാരമ്പര്യമുള്ള ചീരൻകുളങ്ങര കുടുംബക്കാരായ പൂർവിക ക്രൈസ്തവർ ആണ് കൊളങ്ങര എന്ന വീട്ടുപേരിൽ പറവൂ രിൽ താമസിക്കുന്നവർ എന്ന് പല കുടുംബചരിത്രങ്ങളിലും കണ്ടിട്ടുണ്ട്).

മേല്പറഞ്ഞ ദമ്പതിമാർക്ക് അഞ്ച് പുത്രന്മാരും മൂന്ന് പുത്രിമാരും ജനിച്ചു. അതിൽ 1832 (കൊല്ലവർഷം 1008) വൃശ്ചികം 19-ാം തീയതി ജനിച്ച കുട്ടിയാണ് പൗലൂസ്. മാതാപിതാക്കളെപ്പറ്റി ഉയർന്ന അഭിപ്രായമാണ് ആദ്യ ജീവചരിത്രകാരൻ രേഖപ്പെടുത്തിയിട്ടുള്ളത്. 'സുകൃതമുള്ള സ്ത്രീയെ കണ്ടെത്തുന്നവൻ ആർ? എന്തെന്നാൽ അവളുടെ വില പത്മ രാഗങ്ങളേക്കാൾ അധികമാകുന്നു' (സുഭാഷിതം 31:10) എന്ന വാക്യം ഉദ്ധരിച്ചുകൊണ്ടാണ് ഈ ദമ്പതികളുടെ വിവാഹത്തെ ജീവചരിത്രകാരൻ

വിവരിച്ചിട്ടുള്ളത്. മാതാപിതാക്കന്മാരെപ്പറ്റി കഥാപുരുഷനിൽ നിന്ന് ശേഖരിച്ച അറിവുകളായിരിക്കാം ഇത്. പിതാവായ വർക്കിയെപ്പറ്റിയുള്ള വിവരണം കാണുന്നതിപ്രകാരമാണ്:

"കുട്ടിയായ പൗലൂസിന്റെ പിതാവ് പ്രാർത്ഥനയിൽ അതി തല്പരനായിരുന്നു. പ്രാർത്ഥന വളരെ പ്രയോജനം നൽകുന്നതെന്നും അതിനാൽ പ്രാപ്യമല്ലാത്തതായി യാതൊന്നും ഇല്ലെന്നും ആ ആൾ ധരിച്ചിരുന്നിരിക്കണം. എവിടെ പോയി വന്നാലും എത്ര ബദ്ധപ്പാടുള്ള ജോലി ആയിരുന്നാലും നിയമാനുസരണമുള്ള പ്രാർത്ഥനയ്ക്ക് പുറമേ നിത്യവും വി. മത്തായി ശ്ലീഹായുടെ നമസ്കാരം കഴിക്കാതെ അയാൾ ഭക്ഷിക്കുക പതിവില്ലായിരുന്നു" (പു. 2).

മത്തായിയുടെ പ്രാർത്ഥന എന്ന് ഇവിടെ പരാമർശിക്കുന്നത് ദൈവമാതാവിനോട് നടത്തുന്ന സുദീർഘമായ മധ്യസ്ഥ പ്രാർത്ഥന ആയിരുന്നു. ഏവൻഗേലിസ്താ ആയ മാർ മത്തായി രചിച്ചതായാണ് പാരമ്പര്യം. പഴയ കൈയെഴുത്ത് പ്രാർത്ഥനാ പുസ്തകങ്ങളിൽ ആ പ്രാർത്ഥന കാണുന്നുണ്ട്. ആ പ്രാർത്ഥന നടത്തുന്ന ഭവനത്തിൽ വി. മാതാവിന്റെ കാവൽ എപ്പോഴും കാണുമെന്ന് പാരമ്പര്യമായി വിശ്വസിക്കപ്പെട്ട് പോന്നിരുന്നു. രോഗശമനത്തിനായി ഈ പ്രാർത്ഥന വെള്ളത്തിന്മേൽ നടത്തി ആ വെള്ളം പാനം ചെയ്യുന്നത് മുൻകാലങ്ങളിൽ പതിവായിരുന്നു. ഏറ്റവും ഇളയ പുത്രനായ പൗലോസിന് എല്ലാവരുടെയും വാത്സല്യപൂർവമായ ലാളന അനുഭവിക്കാൻ ഭാഗ്യമുണ്ടായി. "പൗലൂസ് കുട്ടിയുടെ മാതാവ് വളരെ കൃത്യനിഷ്ഠയുള്ളവളും ശാന്തശീലയും ആയിരുന്നു. ചെറുപ്പം മുതല്ക്ക് ഒരു പ്രത്യേകം കരുതലിന്മേൽ എന്നപോലെ മാതാപിതാക്കന്മാർ ഈ ബാലനെ വളർത്തി. തങ്ങളുടെ കുഞ്ഞുങ്ങളെ സംബന്ധിച്ച് യാതൊരുവക നോട്ടവുമില്ലാതെ അവരെ കേവലം മൃഗപ്രായരാക്കി തീർക്കുന്ന മാതാക്കൾക്ക് ഈ വനിതാരത്നം ഒരു വിശേഷപ്പെട്ട വഴികാട്ടിയായിരിക്കട്ടെ! വൈദ്യവിഷയത്തിൽ ഈ സ്ത്രീക്ക് സാമാന്യമായ അറിവുണ്ടായിരുന്നു. പൗലോസിന്റെ മാതാപിതാക്കന്മാർ അറിവിൽ വലിയ നിപുണർ അല്ലെങ്കിലും സൽപ്രവൃത്തികളിൽ വിലയേറിയ മാതൃകകൾ ആയിരുന്നു (ലൂക്കോസ് 1:6). തങ്ങളുടെ അറിവിന് തക്കവണ്ണം ദൈവികകാര്യങ്ങളെക്കുറിച്ച് അവർ ഗുണദോഷിക്കുമ്പോൾ കുഞ്ഞുങ്ങൾ ശ്രദ്ധയോടെ കേട്ടുകൊണ്ടിരിക്കും (സുഭാഷിതം 30:26). മക്കളെ സന്മാർഗ്ഗത്തിൽ വളർത്തുന്ന കാര്യത്തിൽ ഈ ദമ്പതിമാർ നായകത്വം വഹിച്ചിരുന്ന ഗൃഹത്തിൽ ഒരു യഥാർത്ഥ ക്രൈസ്തവ കുടുംബത്തിന്റെ സ്നിഗ്ദ്ധമായ ഛായ പ്രത്യക്ഷപ്പെട്ടിരുന്നു. ..... സത്യം, നീതി, ദൈവഭയം എന്നിതുകളെ കാര്യമായി ഗണിച്ചിരുന്ന ഈ മാതാപിതാക്കന്മാർ അവരുടെ സന്താനങ്ങളെയും സന്മാർഗ്ഗത്തിൽത്തന്നെ അഭ്യസിപ്പിച്ചു. അഞ്ച് വയസ്സ് പ്രായമായപ്പോൾ പൗലോസ് കുട്ടിയെ അന്നത്തെ

നാട്ടുനടപ്പനുസരിച്ച് പള്ളിക്കൂടത്തിലാക്കി. പൗലോസിന് പഠിത്തത്തിൽ വലിയ ഉത്സാഹമുണ്ടായിരുന്നു. ആ ബാലൻ മടികൂടാതെ നിത്യവും പള്ളിക്കൂടത്തിൽ പോകയും വാധ്യാർ പറഞ്ഞു കൊടുക്കുന്നതിനെ ശ്രദ്ധാപൂർവം കേട്ടുകൊണ്ടിരിക്കുകയും ചെയ്തിരുന്നു. ഗൃഹത്തിൽ വച്ച് മാതാപിതാക്കന്മാരെ അനുസരിച്ചിരുന്നപ്രകാരം തന്നെ കളരിയിൽ ചെന്നാൽ ഉപാധ്യായന്റെ ആജ്ഞയിലും പൗലോസ് കീഴ്പ്പെട്ടിരുന്നു. മറ്റു കുട്ടികളുടെ കൂടെ കളിക്കുന്നതിനോ അനാവശ്യ കാര്യങ്ങളിൽ പ്രവേശിക്കുന്നതിനോ ഈ ബാലൻ തുനിഞ്ഞിരുന്നില്ല. ദിവസംതോറും പുതിയ പാഠങ്ങൾ പഠിക്കുന്നതിൽ പൗലോസ് സമവയസ്കന്മാരെ അതിശയിച്ചിരുന്നു. കുട്ടികൾ ക്ലാസിൽ വച്ച് ആജ്ഞാ ലംഘനം ചെയ്കയോ അന്യോന്യം കലഹിക്കുകയോ ചെയ്തിട്ടുള്ള സമയങ്ങളിൽ അവസരോചിതമായ ഉപദേശങ്ങൾ അവർക്ക് നമ്മുടെ ബാലൻ നൽകിയിരുന്നു. എഴുത്തു നിറുത്തിയാൽ വഴിയിലെങ്ങും കളിച്ചുനിൽക്കാതെ ഉടനെ വീട്ടിലെത്തും. ഇങ്ങനെ ബാല്യത്തിൽത്തന്നെ പ്രായത്തെ അതിക്രമിച്ചിരുന്ന മനഃസ്ഥിതിയോടു കൂടെയും സഖാക്കളിൽ നിന്ന് വേർതിരിഞ്ഞും സോത്സാഹം പഠിച്ചുകൊണ്ടിരുന്നു. ചില നല്ല ലക്ഷണങ്ങൾ തന്നിൽ വിളയാടിയിരുന്നതുകൊണ്ട് ദൈവഹിതമുണ്ടെങ്കിൽ വി. പൗലോസിനെ പോലെ ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട പാത്രമായിത്തീർന്നേക്കാമെന്ന് ഈ ബാലനെപ്പറ്റി മാതാപിതാക്കന്മാരോ മറ്റു വല്ലവരുമോ വിചാരിച്ചിരുന്നിരിക്കണം. 'എന്റെ വിചാരങ്ങൾ നിങ്ങളുടെ വിചാരങ്ങൾ അല്ല. നിങ്ങളുടെ വഴികൾ എന്റെ വഴികളുമല്ല എന്നു കർത്താവ് പറയുന്നു' (ഏശാ. 55:5). എന്നിരുന്നാലും ചിലപ്പോൾ മനുഷ്യർ വിചാരിക്കുന്നതു തന്നെ ദൈവവും വിചാരിക്കുന്നതായും തദനുസരണം സംഭവിക്കുന്നതായും കാണാറുണ്ടല്ലോ. പൗലോസ് താമസമെന്യേ മലയാളം നല്ലവണ്ണം വായിക്കുവാനും എഴുതുവാനും പഠിച്ചു" (പു. 5).

ജീവചരിത്രകാരന്റെ ഈ നിരീക്ഷണം കഥാപുരുഷന്റെ ചില വ്യക്തമായ ചിത്രങ്ങൾ നമുക്ക് സമ്മാനിക്കുന്നു.

1. ബാലസഹജമായ ലീലാവിനോദങ്ങളിൽ താല്പര്യമില്ലാത്ത ബാലൻ.

2. അസാധാരണമായ ബുദ്ധിസാമർത്ഥ്യം കൊണ്ട് പ്രായത്തിൽക്കവിഞ്ഞ ജ്ഞാനം നേടിയവൻ.

3. വായനാശീലം കൈമുതലാക്കി ഉയർന്ന പാഠങ്ങളെ സ്വായത്തമാക്കുന്ന ബാലൻ.

4. മിതഭാഷണവും ആജ്ഞാശക്തിയും പ്രകടമാക്കുന്ന ബാലൻ.

5. ബാല്യത്തിൽത്തന്നെ നേതൃത്വ വാസന പ്രകടമാക്കിയ ബാലൻ.

6. കൂട്ടുകാരോട് സൗഹൃദം പുലർത്തുന്നതിന് പകരം ഏകാന്തതയെ സ്നേഹിക്കുന്ന ചിന്താശീലൻ.

7. പ്രായത്തെ അതിക്രമിക്കുന്ന പക്വത പ്രകടമാക്കിയ ബാലൻ.

8. സന്യാസ നിഷ്ഠകളോട് ആഭിമുഖ്യം പുലർത്തിയ ബാലൻ.

ഈ ചിത്രങ്ങളെല്ലാം കഥാപുരുഷൻ എഴുതിവച്ച ആത്മകഥയിൽ നിന്ന് ജീവചരിത്രകാരൻ എടുത്തെഴുതിയതാവാനേ വഴിയുള്ളൂ. ജീവിതത്തോട് അതീവ ഗൗരവത്തോടും ജാഗ്രതയോടും പ്രതികരിക്കുന്ന ഒരു ബാല്യത്തെയാണ് ഈ വരികളിൽ അദ്ദേഹം വരച്ച് കാട്ടുന്നത്. പൗരോഹിത്യ പാരമ്പര്യം ഉള്ള കുടുംബത്തിൽ പിറന്ന ഒരു ബാലനിൽ ജന്മസിദ്ധമായി വിളങ്ങിയ ഈ ഗുണങ്ങൾ സ്വാഭാവികമായും വൈദികനാവാനുള്ള വെല്ലുവിളിയായും ദൈവവിളിയായും രൂപാന്തരപ്പെടുക തന്നെ ചെയ്തു.

ജീവചരിത്രകാരൻ തുടർന്നെഴുതുന്നു: "സൗമ്യശീലം, വിനയം ആദിയായ സൽഗുണങ്ങളാൽ ബാലൻ തന്റെ ഇടവകക്കാരുടെ തൃപ്തിക്ക് പാത്രീഭവിച്ചു. പൗലോസിനെ ദൈവവേലക്കായി വിട്ടുകൊടുക്കണമെന്നുള്ള ഇടവകജനങ്ങളുടെ നിർബന്ധപൂർവമായ ആഗ്രഹത്തെ നിഷേധിപ്പാനോ തടസ്സപ്പെടുത്തുവാനോ തന്റെ മാതാപിതാക്കൾക്ക് കഴിഞ്ഞില്ല. ഒരിക്കൽ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ പറവൂർ പള്ളിയിൽ വന്നപ്പോൾ വൈദിക ശുശ്രൂഷക്രമം തന്നെ പഠിപ്പിക്കണമെന്നുള്ള പൗലോസിന്റെ അപേക്ഷയെ സസന്തോഷം സ്വീകരിച്ച് സുറിയാനി പഠിക്കണമെന്ന് കല്പിക്കുകയുണ്ടായി. മലയാളഭാഷ സാമാന്യമായി അഭ്യസിച്ചതിന് ശേഷം സുറിയാനി പഠിക്കുന്നതിനായി പൗലൂസിനെ പറവൂർ ഇടവകക്കാരൻ ഈരാളിൽ ബ. അബ്രഹാം കത്തനാരുടെ അടുക്കൽ ആക്കി. പൗലൂസ് അദ്ദേഹത്തിന്റെ കൂടെത്തന്നെ താമസിച്ച് സുറിയാനി പഠിച്ചു. കുട്ടികളിൽ സാധാരണ കണ്ടുവരുന്ന അഗൗരവ സമ്പ്രദായം, മടി, അനുസരണക്കേട് ഇവ യാതൊന്നും തന്നെ ഈ ബാലനിൽ ഇല്ലായിരുന്നുവെന്ന് നേരത്തെ പറഞ്ഞുവല്ലോ. പരിഹാസക്കാരും കളിക്കാരുമായ കുട്ടികളുടെ സഖ്യതയിൽ തനിക്ക് ഇഷ്ടമില്ലായിരുന്നു (സങ്കീ.1:1). അതിനാൽ അവർ ഈ ബാലനെ കാണുമ്പോൾ 'കൂട്ടത്തിൽ ചേരാത്ത മുനി' എന്ന് പറഞ്ഞ് ആക്ഷേപിക്കാറുണ്ടായിരുന്നു. ഇങ്ങനെയുള്ള പരിഹാസ വചനങ്ങളുടെ കേൾവിയിൽ തന്റെ ചെവി പൊത്തിക്കൊണ്ട് പൗലൂസ് വീട്ടിലേക്കോ പള്ളിയിലേക്കോ ഓടിപ്പോവുക പതിവായിരുന്നു' (പു. 5).

ഇതിനോടകം മദ്ബഹായിലെ ശുശ്രൂഷക്കായി പ്രതിഷ്ഠിക്കപ്പെട്ടിരുന്ന പൗലോസ് ചിട്ടയായ പങ്കാളിത്തത്തിലും ഗാനോച്ചാരണത്തിലും ഉച്ചാരണ ശുദ്ധിയുള്ള വായനയിലും കൂട്ടുകാരെ അത്ഭുതപ്പെടുത്തി. നമസ്കാരങ്ങളും കൂദാശകളും ഒക്കെ സുറിയാനി ഭാഷയിൽ മാത്രമായിരുന്നു അന്ന്

നടത്തിയിരുന്നത്. ഒരു കൗമ്മായും വിശ്വാസപ്രമാണവും മാത്രമേ മലയാളത്തിലേക്ക് അന്ന് പരിഭാഷ ചെയ്യപ്പെട്ടിരുന്നുള്ളു. സുറിയാനി ഭാഷ വായിക്കുന്നതിലും ചൊല്ലുന്നതിലുമപ്പുറം അനായാസമായി കൈകാര്യം ചെയ്യുവാൻ ശേഷി ആയപ്പോൾ ചിന്താശീലനായ ഈ ബാലൻ ചില പദ്ധതികളൊക്കെ മനസ്സിൽ കുറിച്ചിട്ടു. രണ്ടു കൊല്ലത്തെ നിരന്തരമായ അധ്യയനം കൊണ്ട് ബുദ്ധിസാമർത്ഥ്യമുള്ള ആ ബാലൻ സുറിയാനി ഭാഷയിൽ സാമാന്യമായ ജ്ഞാനം നേടി. സുറിയാനി ഭാഷയും ആരാധനയും അഭ്യസിക്കുമ്പോൾ തന്നെ അന്നത്തെ മലങ്കരസഭയുടെ പൊതു ചിത്രം നിരീക്ഷണ പടുവായ ആ ബാലൻ ശ്രദ്ധിക്കുന്നുണ്ടായിരുന്നു.

1835-ലെ മാവേലിക്കര സുന്നഹദോസിനെ തുടർന്ന് സി. എം. എസ്. മിഷനറിമാരുമായുള്ള ബന്ധം മലങ്കരസഭ വിച്ഛേദിക്കുന്ന കാലമായിരുന്നു അത്. മലങ്കരസഭയുടെ സ്വത്തുക്കൾ, നവീകരണ പക്ഷപാതിയായ ബ്രിട്ടീഷ് റസിഡണ്ട് നിയമിച്ച ഉദ്യോഗസ്ഥന്മാർ കൊച്ചിയിൽ പഞ്ചായത്ത് ചേർന്ന് അന്യായമായും ഏകപക്ഷീയമായും വിഭജിച്ച കാലം. കോട്ടയം പഴയസെമിനാരിയിൽ നിന്ന് കുടിയിറക്കപ്പെട്ടതിന്റെ പ്രതികാരം മൂത്ത് മിഷനറിമാരുടെ പ്രേരണയാൽ മലങ്കരസഭയിലെ അനേകം പള്ളികളിൽ മാവേലിക്കര സുന്നഹദോസിന് നേതൃത്വം നൽകിയ മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ ചേപ്പാട്ട് മാർ ദീവന്നാസ്യോസിനെതിരെ കലാപക്കൊടി ഉയർന്ന കാലം. മാവേലിക്കര സുന്നഹദോസ് കഴിഞ്ഞ് ഒരു കൊല്ലത്തിനകം മലങ്കര മെത്രാനെതിരായ അഴിമതിയാരോപണങ്ങൾ ഉന്നയിച്ച് ഏതാനും വൈദികർ റസിഡണ്ടിന് ഒരു മെമ്മോറിയൽ സമർപ്പിച്ചു. പത്ത് ആരോപണങ്ങളാണ് മെമ്മോറിയലിൽ ഉൾക്കൊള്ളിച്ചത്. മിഷണറിമാർ ഔപചാരികമായി സഭയിൽ നിന്ന് പിരിഞ്ഞുപോയി എങ്കിലും മിഷനറി സ്വാധീനം ഏറ്റുവാങ്ങിയ ചില വൈദികരും ഇടവകകളും സഭയെ പാശ്ചാത്യ പ്രോട്ടസ്റ്റണ്ട് ചിന്തകൾക്കനുയോജ്യമായ വിധത്തിൽ നവീകരിക്കണമെന്ന വാദം ഉയർത്തുവാൻ തുടങ്ങി. താഴെ പറയുന്ന പരിഷ്കാരങ്ങൾ സഭയിൽ നടപ്പാക്കുവാൻ അവർ സമ്മർദ്ദം ചെലുത്തി. അവർക്ക് സ്വാധീനമുള്ള സ്ഥലങ്ങളിൽ പ്രാവർത്തികമാക്കുകയും ചെയ്തു.

1. പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനകൾ എല്ലാം നീക്കിക്കളഞ്ഞു.

2. മരിച്ചുപോയവർക്ക് വേണ്ടിയുള്ള പ്രാർത്ഥനകൾ എല്ലാം നീക്കിക്കളഞ്ഞു.

3. 'ലോകാതിർത്തികളെ അധീനമാക്കിയിരിക്കുന്ന നിന്നെ ഞാൻ എടുക്കുന്നു. അഗാധങ്ങളെ ഭരിക്കുന്ന നിന്നെ ഞാൻ അടക്കിപ്പിടിച്ചിരിക്കുന്നു' എന്ന തക്സായിലെ പ്രാർത്ഥന നീക്കംചെയ്തു.

4. സർവ ലോകത്തിലുമുള്ള നിന്റെ വിശുദ്ധ സഭയ്ക്കു വേണ്ടി രക്തം

കൂടാത്ത ഈ ബലിയെ നിനക്ക് ഞങ്ങൾ അണയ്ക്കുന്നു' എന്ന പ്രാർത്ഥനയെ 'കർത്താവേ... സഭയ്ക്ക് വേണ്ടി ഈ പ്രാർത്ഥനയെ നിനക്ക് ഞങ്ങൾ അണയ്ക്കുന്നു' എന്ന് ഭേദപ്പെടുത്തി.

5. "ജീവനുള്ള ബലിയെ.... അണയ്ക്കുന്നു" എന്ന പ്രഖ്യാപനത്തെ 'ജീവനുള്ള ബലിയെ' എന്നിടത്ത് 'കൃപയും സമാധാനവും സ്തോത്രവുമാകുന്ന ബലിയെ അണയ്ക്കുന്നു' എന്നിങ്ങനെ ഭേദപ്പെടുത്തി.

6. 'ഈ കുർബ്ബാന..... ബലിയും സ്തോത്രവുമാകുന്നു' എന്നുള്ള പ്രഖ്യാപനം നീക്കിക്കളഞ്ഞു.

7. 'പരിശുദ്ധ റൂഹാ ധൂപകലശത്തെ ശുദ്ധീകരിക്കുന്നവനാകുന്നു' എന്ന പ്രഖ്യാപനം നീക്കിക്കളഞ്ഞു.

8. ധൂപക്കുറ്റി വാഴ്ത്തണമെന്നുള്ള കുറിപ്പ് നീക്കം ചെയ്തു.

9. 'നമ്മുടെ രക്ഷിതാവിന്റെ കല്ലറ മേൽ വെക്കപ്പെട്ട ആ തീക്കൽപാറ നീയാകുന്നു' എന്നതിനെ 'പണിക്കാരാൽ നിരവധി ശോധന ചെയ്യപ്പെട്ടതും വിലയേറിയതുമായ ആ തീക്കൽപാറയും നീയാകുന്നു' എന്ന് വ്യത്യാസപ്പെടുത്തി.

10. കുർബ്ബാന രണ്ടായിട്ട് കൊടുക്കണമെന്ന് നിശ്ചയിച്ചു.

11. പട്ടക്കാരനോട് പാപം ഏറ്റുപറഞ്ഞ് പാപമോചനം വാങ്ങിക്കണമെന്ന സമ്പ്രദായം നിർത്തലാക്കി.

12. കൈക്കൊള്ളാൻ ആളില്ലാത്തപ്പോൾ കുർബ്ബാന ചൊല്ലുന്ന ഏർപ്പാട് നിർത്തലാക്കി.

(ഡാനിയേൽ കെ. എൻ., *മലങ്കരസഭയും നവീകരണവും*, പു. 45–47)

ഈ പരിഷ്കാരങ്ങൾ പ്രയോഗത്തിൽ വരുത്തിക്കൊണ്ട് കോട്ടയം പഴയ സെമിനാരിയിലെ പാലക്കുന്നത്ത് ഏബ്രഹാം മല്പാൻ സ്വന്തം ഇടവകയിൽ – മാരാമണ്ണിൽ – വി. കുർബ്ബാന അർപ്പിച്ചു. കൈതയിൽ ഗീവറുഗ്ഗീസ് മല്പാൻ തുടങ്ങി ഏതാനും വൈദികർ ഈ നടപടിയെ അനുകരിച്ചു. സഭയുടെ പൂർവീകവും ഔദ്യോഗികവുമായ തക്സാ അനധികൃതമായി ഭേദപ്പെടുത്തിയ മല്പാനെയും സഹചാരികളെയും ചേപ്പാട്ട് മാർ ദീവന്നാസ്യോസ് മുടക്കി. മുടക്കപ്പെട്ടവർ അവർക്ക് സ്വാധീനമുള്ള ഇടവകകളിൽ അനധികൃത തക്സാ വച്ച് ആരാധനകൾ നടത്തി വന്നു.

നവീകരണം ശക്തിപ്പെടുവാൻ ഒരു മേല്പട്ടക്കാരന്റെ നേതൃത്വം അനിവാര്യമായിരുന്നു. തൊഴിയൂർ മെത്രാന്റെ കൈവെപ്പ് പാരമ്പര്യത്തിൽ സംശയാലുക്കളായ കുറെ ഇടവകകൾ മലങ്കരയിലുണ്ടായിരുന്നു. അവരെയും

തങ്ങളോട് കൂടെ ചേർക്കാനായി ഒരു സ്ഥാനാർത്ഥിയെ സിറിയൻ സഭയിലേക്കയക്കുവാൻ അബ്രഹാം മല്പാൻ സാഹസികമായി ധൈര്യപ്പെട്ടു. സ്വന്തം സഹോദരപുത്രനായ മാത്യൂസ് ശെമ്മാശൻ അയിരുന്നു ആ സ്ഥാനാർത്ഥി. മദ്രാസിൽ വച്ച് ഇംഗ്ലീഷ് വിദ്യാഭ്യാസം നേടിയ ശെമ്മാശൻ മെത്രാൻസ്ഥാനം അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന് പ്രാപിച്ചതായി അവകാശപ്പെട്ടുകൊണ്ട് 1843 ഇടവം മൂന്നിന് കൊച്ചിയിൽ കപ്പലിറങ്ങി. അനധികൃതമായ അവകാശവാദത്തോട് പൊരുത്തപ്പെടുവാനും പുതിയ മെത്രാനെ അംഗീകരിക്കുവാനുമായി മലങ്കര മെത്രാപ്പോലീത്താ കണ്ടനാട് വിളിച്ചുകൂട്ടിയ പ്രതിപുരുഷയോഗത്തിൽ അഭിനവമെത്രാൻ വ്യാജമായ സുസ്താത്തിക്കോൻ വായിക്കാതെ വിവാദങ്ങൾ ഉണ്ടാക്കി സ്ഥലംവിട്ടതോടെ സഭയിൽ പുതിയ ഭിന്നതകളാരംഭിച്ചു. എങ്കിലും രാജകീയ വിളംബരത്തോടെ സഭാഭരണം നിർവഹിക്കുന്ന ചേപ്പാട്ട് മെത്രാച്ചന് പ്രത്യക്ഷമായി ഭീഷണിയൊന്നും ഉണ്ടായില്ല. എന്നിരുന്നാലും അഭിനവ മെത്രാൻ പള്ളികളിൽ സഞ്ചരിച്ച് ഔദ്യോഗിക മെത്രാപ്പോലീത്തായുടെ സ്ഥാനം കരസ്ഥമാക്കുവാൻ ശ്രമിച്ചുവന്നു. അന്ത്യോഖ്യൻ കൈവെപ്പ് - അതായിരുന്നു അഭിനവ മെത്രാന്റെ തുറുപ്പ് ശീട്ട്. അനുകൂലമായ പരിതഃസ്ഥിതി ബോധ്യപ്പെടുന്ന സ്ഥലങ്ങളിൽ സാധ്യമായ അളവിൽ നവീകരണം പ്രാവർത്തികമാക്കുന്ന അദ്ദേഹത്തിന്റെ നടപടികൾക്കെതിരെ സഭയിലൊരു പ്രബല വിഭാഗം അന്ത്യോഖ്യാ പാത്രിയർക്കീസിനോട് പരാതിപ്പെട്ടു. മലങ്കരസഭയിലേക്കുള്ള പ്രവേശനം നോക്കിപ്പാർത്ത് കഴിഞ്ഞിരുന്ന സിറിയൻ പാത്രിയർക്കീസിന് ഇതൊരു സുവർണ്ണാവസരമായി.

ഈ കലുഷിതമായ അന്തരീക്ഷത്തിലാണ് കഥാപുരുഷൻ ആദ്യപട്ടം ഏല്ക്കുന്നത്. കൊല്ലവർഷം 1021-ന് 1846 കുംഭ മാസം 10-ാം തീയതി 13-ാം വയസ്സിൽ കോട്ടയം ചെറിയപള്ളിയിൽ വച്ച് പൗലൂസ് ചേപ്പാട്ട് മാർ ദീവന്നാസ്യോസിൽ നിന്ന് ആദ്യപട്ടം - കോറൂയോ - സ്വീകരിച്ചു. ഒരു വർഷം കൂടെ ഈരാളിൽ അച്ചന്റെ കൂടെ താമസിച്ച് ശെമ്മാശൻ സുറിയാനി പഠനം തുടർന്നു. ജിജ്ഞാസുവായ ശിഷ്യനെ അങ്കമാലിയിൽ പാറക്കൽ മത്തായി കത്തനാരുടെ അടുക്കലും പിന്നീട് അകപ്പറമ്പിൽ ചക്കരയകത്തൂട്ട് അരീക്കൽ ദാവീദ് കത്തനാരുടെ അടുക്കലും സുറിയാനി ഭാഷയുടെ ഉപരിപാഠ



ചേപ്പാട്ട് മാർ ദീവന്നാസ്യോസ്

ങ്ങൾ കരസ്ഥമാക്കുവാൻ ഗുരു നിയോഗിച്ചു. ശിഷ്യൻ ആ അവസരങ്ങളെ പരമാവധി പ്രയോജനപ്പെടുത്തി. നവീകരണക്കാരുടെ തക്സാ പരിഷ്ക രണത്തോട് ശെമ്മാശൻ വിമുഖത പ്രകടിപ്പിച്ചുവെങ്കിലും നവീകരണ നേതാവായ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ചില നില പാടുകൾ ശെമ്മാശനെ ആകർഷിച്ചു. അവ താഴെ ചേർക്കുന്നു:

1. ഇടവകയിലെ ആരാധനകൾ കഴിയുന്നത്ര മാതൃഭാഷയിൽ നട ത്തണം. മലയാള വിവർത്തനങ്ങൾ വേണ്ടത്ര ലഭ്യമല്ലാത്തതിനാൽ ഭാഷാ പാടവമുള്ള വൈദികർ തൽസമയ വിവർത്തനത്തിലൂടെ ആരാധനകൾ ജനങ്ങൾക്ക് സുഗ്രാഹ്യമാക്കണം.

2. അതത് ദിവസത്തെ വേദവായനാ ഭാഗങ്ങളെ മുൻനിർത്തി വൈദി കർ ജനങ്ങൾക്ക് മാതൃഭാഷയിൽ പ്രബോധനം നൽകണം.

3. പള്ളിയിലും വീടുകളിലും കഴിയുന്നത്ര മലയാള ബൈബിളുകൾ ഉപയോഗിക്കണം.

നവീകരണക്കാരുടെ ഈ ആശയങ്ങൾ മലങ്കരസഭയിലെ പുരോഗമ നാശയക്കാരെ ആകർഷിക്കുവാൻ പര്യാപ്തമായിരുന്നു. പൗലോസ് ശെമ്മാശന് ഈ പരിഷ്കാരങ്ങൾ സ്വീകാര്യമായിരുന്നു. മറ്റു പല പള്ളി കളുമെന്നപോലെ വടക്കൻപറവൂർ പള്ളിയും ഈ പരിഷ്കാരങ്ങൾ പ്രാവർ ത്തികമാക്കി. ഈ വഴിയിലൂടെ കുറെക്കൂടെ സഞ്ചരിക്കുവാൻ പൗലോസ് ശെമ്മാശൻ നിശ്ചയിച്ചു. അക്കാലത്ത് വീടുകളിൽ ഉപയോഗിക്കുവാൻ ഒരു നമസ്കാരക്രമം ലഭ്യമല്ലായിരുന്നു. തന്റെ സുറിയാനി ഭാഷാജ്ഞാനം ഈ രംഗത്ത് പ്രയോഗിക്കുവാൻ ശെമ്മാശൻ നിശ്ചയിച്ചു. സുറിയാനിഭാഷയിൽ പാരാവാര സമാനമായി കിടക്കുന്ന പ്രാർത്ഥനകളെ വിവേചനാപൂർവ്വം തെരഞ്ഞെടുത്ത് അവയെ എഡിറ്റ് ചെയ്ത് ഏഴ് യാമങ്ങളിലേക്കുള്ള നമ സ്കാരങ്ങൾ വിവർത്തനം ചെയ്ത് മലയാളത്തിൽ തയാറാക്കി. ആദ്യ സംരംഭമെന്ന നിലയിൽ അതിന് ചില പോരായ്മകൾ പറയാമെങ്കിലും വീടുകളിൽ പ്രാർത്ഥനാശീലം സൃഷ്ടിക്കുവാൻ ഒരു ശ്രമം എന്ന നില യിൽ ആ ഉദ്യമം ഏറ്റവും ശ്ലാഘനീയമായിരുന്നു. തന്റെ വിവർത്തനം ശെമ്മാശൻ ഗുരുനാഥന്മാരെ കാണിച്ചു. അവർ ശെമ്മാശനെ അഭിനന്ദിച്ചു. അതച്ചടിച്ച് പ്രസിദ്ധപ്പെടുത്തുന്നത് അനുയോജ്യമെന്ന് അവർ അഭിപ്രാ യപ്പെട്ടു. ചേപ്പാട്ട് മാർ ദീവന്നാസ്യോസ് വടക്കൻപറവൂർ പള്ളിയിൽ വന്ന പ്പോൾ ശെമ്മാശൻ താൻ തയാറാക്കിയ മലയാളം പ്രാർത്ഥനക്രമം മല ങ്കര മെത്രാപ്പോലീത്തായെ കാണിച്ചു. എന്നാൽ മെത്രാപ്പോലീത്തായുടെ യാഥാസ്ഥിതികത്വം യുവ ശെമ്മാശനെ നിരാശപ്പെടുത്തി. മലയാളത്തിൽ പ്രാർത്ഥനകൾ പ്രചരിച്ചാൽ പ്രാർത്ഥനയുടെയും സുറിയാനി ഭാഷയു ടെയും ഗൗരവവും ഭക്തിയും നഷ്ടപ്പെട്ടുപോകുമെന്ന് മുൻതലമുറയിലെ

സുറിയാനി മല്പാൻ കൂടെയായിരുന്ന മലങ്കര മെത്രാപ്പോലീത്താ ദൃഢ മായി അഭിപ്രായപ്പെട്ടു. ഇതോടെ ആ വിവർത്തനങ്ങൾക്ക് ശ്രേഷ്ഠാനു മതിയോടെ വെളിച്ചം കാണാനാവില്ലെന്ന് തീർച്ചയായി.

അക്കൊല്ലം തന്നെ പാലക്കുന്നത്ത് മെത്രാച്ചൻ വടക്കൻപറവൂർ ഇട വക സന്ദർശിച്ചു. ഇടവകയിലെ സജീവതയും ആരാധനകളിലെ ജനപ ങ്കാളിത്തവും അദ്ദേഹത്തെ ആകർഷിച്ചു. പൗലൂസ് ശെമ്മാശൻ താൻ തയാ റാക്കിയ പ്രാർത്ഥനക്രമവും കുർബ്ബാനക്രമവും മാർ അത്താനാസ്യോ സിനെ കാണിച്ചു. യുവമെത്രാന് ശെമ്മാശന്റെ വിവർത്തനം ഏറെ ഇഷ്ട പ്പെട്ടു. അത് പ്രസിദ്ധപ്പെടുത്തുവാനായി മെത്രാപ്പോലീത്താ കൊണ്ടു പോകുകയും ഇംഗ്ലീഷ് പഠിക്കാനായി ശെമ്മാശനെ കോട്ടയത്തേക്ക് ക്ഷണി ക്കുകയും ചെയ്തു. ഇംഗ്ലീഷ് പഠിക്കുവാൻ ആഗ്രഹമുണ്ടായിരുന്നെങ്കിലും തല്ക്കാലം ആ ക്ഷണം സ്വീകരിക്കുവാൻ ശെമ്മാശന് കഴിഞ്ഞില്ല.

സഭാതലത്തിൽ പ്രശ്നങ്ങൾ വർദ്ധിച്ചുകൊണ്ടേ ഇരുന്നു. പല ഇടവ കകളും നവീകരണ മെത്രാനെ സ്വീകരിച്ചു തുടങ്ങി. സന്ദർശിക്കുന്ന ഇട വകകളിൽ വൈദികർക്ക് ഭരണത്തിൽ മുഖ്യ പങ്കാളിത്തം വിധിക്കുക, അവ രുടെ വരുമാന വർദ്ധനവിനായി ഉത്സാഹിക്കുക തുടങ്ങിയ വിദ്യകളിലൂടെ വൈദികരുടെ പിന്തുണ ആർജിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. മലയാളഭാഷയിലെ ആരാധന, ആരാധനാമദ്ധ്യേ പ്രസംഗം എന്നീ പരി ഷ്കാരങ്ങൾ പുരോഗമനാശയക്കാരെ ആകർഷിക്കുവാൻ പര്യാപ്തമായി രുന്നു. ആകെക്കൂടെ സഭയിലെ പ്രബലമായ ഒരു വിഭാഗം നവീകരണ മെത്രാനെ അനുകൂലിക്കുന്ന മട്ടായപ്പോൾ പാത്രിയർക്കീസ് ബാവായുടെ മേൽ സമ്മർദ്ദം ഏറി. അദ്ദേഹം മലങ്കരയിലേക്ക് തന്റെ പ്രതിനിധിയായി ഒരു മെത്രാനെ അയച്ചു. അങ്ങനെയാണ് 1846 ചിങ്ങം 1-ന് യൂയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്താ കൊച്ചിയിലെത്തുന്നത്. ചേപ്പാട്ട് മാർ ദീവന്നാസ്യോസും അനുയായികളും അദ്ദേഹത്തെ ഊഷ്മളമായി വര വേറ്റു. 1835-ലെ മാവേലിക്കര സുന്നഹദോസിന് ശേഷം സി. എം. എസ്. മിഷനറിമാരുടെയും അവരെ പിന്തുണയ്ക്കുന്ന ബ്രിട്ടീഷ് റസിഡന്റിന്റെയും വേട്ടയാടലിന് വിധേയനായികൊണ്ടേയിരുന്ന മാർ ദീവന്നാസ്യോസ് പരി ക്ഷീണനായിരുന്നു. വാർദ്ധക്യത്തിലെത്തിയ അദ്ദേഹത്തിന് ആ യുദ്ധം നയിക്കാൻ മാനസികമോ ശാരീരികമോ സാമ്പത്തികമോ ആയ ത്രാണി ഉണ്ടായിരുന്നില്ല. തന്മൂലം യൂയാക്കീം മാർ കൂറിലോസിനെ തന്റെ പിൻഗാ മിയായി ചുമതലപ്പെടുത്തിക്കൊണ്ട് അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ സ്ഥാനം രാജിവയ്ക്കുകയും വിവരം രാജ്യത്തിന്റെ ഭരണാധികാരികളെ അറിയിക്കുകയും ചെയ്തു. യൂയാക്കീം കൂറിലോസിനെ മലങ്കര മെത്രാ പ്പോലീത്താ ആയി നിയമിച്ചുകൊണ്ടുള്ള പാത്രിയർക്കീസിന്റെ കല്പന ഇതിനിടയിൽ മാർ കൂറിലോസ് പ്രചരിപ്പിച്ചു; ഒപ്പം മാർ അത്താനാസ്യോ

സിനെ പാത്രിയർക്കീസ് മുടക്കുന്നതായി അറിയിക്കുന്ന കല്പനയും മാർ കൂറിലോസ് പ്രസിദ്ധപ്പെടുത്തി.

തങ്ങളെ മലങ്കര മെത്രാപ്പോലീത്താ ആയി അംഗീകരിക്കുന്ന രാജകീയ വിളംബരം പുറപ്പെടുവിക്കണമെന്ന് പാലക്കുന്നത്ത് മാർ അത്താനാസ്യോസും യൂയാക്കീം മാർ കൂറിലോസും സർക്കാരിൽ അപേക്ഷ നൽകി. അവരവർക്കനുകൂലമായ രേഖകളും സമർപ്പിച്ചു. തിരു-കൊച്ചി സർക്കാരും റസിഡന്റും കൂടി നിയമിച്ച കമ്മറ്റി രണ്ടുപേരുടെയും അവകാശവാദങ്ങൾ പരിശോധിക്കുവാൻ 1848-ൽ കൊല്ലത്ത് സമ്മേളിച്ചു. അവരുടെ ശുപാർശ പ്രകാരം മാർ അത്താനാസ്യോസിന് അനുകൂലമായി വിളംബരം പുറപ്പെടുവിക്കുമെന്ന് വന്നപ്പോൾ വീണ്ടും അപേക്ഷകളും പുനർ വിചാരണകളും ഉണ്ടായി. യൂയാക്കീം മാർ കൂറിലോസിനെ പിന്തുണയ്ക്കാൻ പാത്രിയർക്കീസ് സ്തേപ്പാനോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെയും ശെമവൂൻ റമ്പാനെയും മലങ്കരയിലേക്കയച്ചു. രണ്ടു മെത്രാന്മാരും ശ്രമിച്ചിട്ടും ഒരു ഫലവുമുണ്ടായില്ല. 1027 (1852) കർക്കിടകം 15-ാം തീയതി മാർ അത്താനാസ്യോസിനനുകൂലമായി രാജകീയ വിളംബരം പ്രസിദ്ധീകരിക്കപ്പെട്ടു. അതോടെ മലങ്കരസഭയിലെ ഇടവകകൾ എല്ലാം ഇഷ്ടപ്പെട്ടാലും ഇഷ്ടപ്പെട്ടില്ലെങ്കിലും മാർ അത്താനാസ്യോസിനെ സ്വീകരിക്കുവാൻ നിർബ്ബന്ധിതരായി.

ഇതിനിടയിൽ സ്തേഫാനോസ് മാർ അത്താനാസ്യോസും ശെമവൂൻ റമ്പാനും ചേർന്ന് പാലൂർ ചാട്ടുകുളങ്ങര പള്ളിയിൽ ആരംഭിച്ചിരുന്ന താല്ക്കാലിക വൈദികസെമിനാരിയിൽ വൈദിക വിദ്യാർത്ഥികളെ പഠിപ്പിച്ചുവന്നു. കോട്ടയം പഴയസെമിനാരിയിലെ വൈദിക പരിശീലനം നിലച്ചപ്പോൾ ഏർപ്പെടുത്തിയ സംവിധാനമായിരുന്നു ഇത്.

പൗലൂസ് ശെമ്മാശന്റെ ജീവിതത്തിലെ ഒരു വിയോഗ വ്യഥയുടെ കഥ ഇക്കാലത്ത് നടന്നതായി ജീവചരിത്രകാരൻ ഇപ്രകാരം രേഖപ്പെടുത്തുന്നു: "നമ്മുടെ കഥാനായകന്റെ പിതാവിന് പ്രായം ഏറിവന്നതോടു കൂടെ ക്രമേണ ക്ഷീണവും വർദ്ധിച്ച് വന്നു. വൃദ്ധനായ പിതാവിനെ ശുശ്രൂഷിക്കുന്നതിനും മറ്റു കാര്യങ്ങൾ അന്വേഷിക്കുന്നതിനും സഹോദരന്മാർ ഉണ്ടായിരുന്നതുകൊണ്ട് കഥാനായകന് വലിയ പ്രയാസം നേരിട്ടില്ല. എങ്കിലും സ്വപിതാവിന്റെ സംരക്ഷണത്തിന് വേണ്ടതെല്ലാം അദ്ദേഹം ചെയ്തിരുന്നു. ഇങ്ങനെ ദിവസങ്ങൾ കുറെ കഴിഞ്ഞപ്പോൾ പരമാർത്ഥിയും ശുദ്ധനുമായിരുന്ന ആ വയോവൃദ്ധൻ പ്രായപൂർത്തിയായ പുത്രന്മാരെയെല്ലാം കണ്ട് സന്തോഷിച്ച് സമാധാനത്തോടു കൂടി 1024-മാണ്ട് (എ.ഡി. 1849) മകരമാസം 20-ാം തീയതി കർത്താവിൽ നിദ്ര പ്രാപിച്ചു. വളരെ ആഗ്രഹിച്ചും സന്തോഷിച്ചും പ്രത്യേക കരുതലോടു കൂടിയും ഇരുന്ന ആ ഉത്തമ പുരു

ഷന് കഥാനായകന്റെ ഭാവികാലത്തെ കാണാൻ സാധിച്ചില്ല. സർവ ഭാഗ്യങ്ങളും തികഞ്ഞ മനുഷ്യരെ ലോകത്തിൽ കാണാത്തതിൽ അത്ഭുതപ്പെടുവാനില്ലല്ലോ. പിതാവിന്റെ ദേഹവിയോഗത്തിലുള്ള ദുഃഖം അടക്കി വൃദ്ധയായ മാതാവിനെ ആശ്വസിപ്പിച്ചുകൊണ്ട് അദ്ദേഹം കുറെനാൾ കഴിച്ചുകൂട്ടി."

മല്പാന്മാരുടെ കുടുംബ പാരമ്പര്യമുള്ള ശെമ്മാശൻ ലഭ്യമായ സുറിയാനി ഗ്രന്ഥങ്ങൾ വായിച്ച് സ്വന്തം ഭാഷാ വിജ്ഞാനത്തെ ആഴപ്പെടുത്തി. പല പ്രാർത്ഥനകളെയും വിവർത്തനം ചെയ്ത് തന്റെ ഉഭയ ഭാഷാഭിമുഖ്യത്തെ പരിപോഷിപ്പിച്ചു. അക്കാലത്താണ് പാലൂർ-ചാട്ടുകുളങ്ങര പള്ളിയിലെ സെഹിയോൻ ബംഗ്ലാവിൽ രണ്ട് വിദേശ സുറിയാനി പണ്ഡിതർ സുറിയാനി പഠിപ്പിച്ചിരുന്ന വിവരം ശെമ്മാശൻ അറിയുന്നത്. സാധാരണ വൈദിക വിദ്യാർത്ഥിക്കാവശ്യമായ സുറിയാനി ഭാഷാജ്ഞാനം നേടിയ ശെമ്മാശൻ കുന്നംകുളത്തെത്തി ചാട്ടുകുളങ്ങര പാഠശാലയിൽ അന്തേവാസിയായി. സുറിയാനി വേദശാസ്ത്രം, പിതാക്കന്മാരുടെ ചരിത്രം, വേദവ്യാഖ്യാനങ്ങൾ, കാനോൻ എന്നീ ഉപരി വിഷയങ്ങളിൽ ഉപസ്ഥിതി നേടുകയായിരുന്നു ലക്ഷ്യം. കുന്നംകുളം അക്കാലത്ത് വൻ വ്യാപാരകേന്ദ്രമായിരുന്നു. തമിഴും ഹിന്ദുസ്ഥാനിയും സംസാരിക്കുന്നവർ വ്യാപാരാർത്ഥം സംഗമിക്കുന്ന ആ വ്യാപാരനഗരത്തിൽ ഹിന്ദി, തമിഴ് ഭാഷകൾ അല്പാല്പം പഠിക്കുവാൻ കഥാപുരുഷൻ അവസരമുണ്ടാക്കി. ജിജ്ഞാസുവായ ആ വിദ്യാർത്ഥിക്ക് അവസരങ്ങൾ പ്രയോജനപ്പെടുത്തുവാൻ സഹജമായ വാസനാ വൈഭവമുണ്ടായിരുന്നു. കുന്നംകുളം അന്ന് സംസ്കൃത ഭാഷയുടെ പ്രയോഗ ഭൂമിയും ആയിരുന്നു. തൊട്ടടുത്തുള്ള ചൊവ്വന്നൂരിലും കടവല്ലൂരിലും ഉള്ള സഭാ മഠങ്ങളിൽ വേദാധ്യയനം നടന്നിരുന്നു. പണ്ഡിത സാർവ ഭൗമന്മാർ എന്ന് പ്രകീർത്തിക്കപ്പെട്ട പയ്യൂർ ഭട്ടതിരിമാരും കാണിപ്പയ്യൂർ നമ്പൂതിരിമാരും ഭാഷാപ്രചാരണാർത്ഥം സംസ്കൃത ഭാഷാധ്യാപനം നിർവഹിച്ചു പോന്നു. അവരുടെ ശിഷ്യത്വത്തിൽ ശെമ്മാശൻ സംസ്കൃതത്തിലും സാമാന്യ പരിചയം നേടി. രണ്ടു വർഷത്തെ കുന്നംകുളം വാസത്തിലൂടെ സഭാ വിജ്ഞാനീയത്തിലെന്ന പോലെ തമിഴ്, ഹിന്ദി, സംസ്കൃതം എന്നീ ഭാഷകളിൽ ആർജിക്കാവുന്ന സാമാന്യ വിജ്ഞാനീയത്തിലും കൃതഹസ്തനായി.

അപ്പോഴേക്കും വിദേശികളായ മാർ കൂറിലോസും മാർ അത്താനാസ്യോസും തിരുവിതാംകൂർ - കൊച്ചി പ്രദേശങ്ങളിൽ പ്രവേശിച്ച് പോകരുതെന്ന് 1849-ൽ സർക്കാർ ഉത്തരവ് പുറപ്പെട്ടു. ചാട്ടുകുളങ്ങര സെഹിയോൻ ബംഗ്ലാവിലെ വിദ്യാർത്ഥിയായിരുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് ശെമ്മാശൻ അവസരത്തിനൊത്തുയർന്നു. തന്റെ മാതൃഇടവകയായ പഴഞ്ഞി ഇടവകയുടെ സഹായത്തോടെ തിരുവിതാംകൂറിനും കൊച്ചിക്കും വെളിയിൽ

ചാലിശ്ശേരി എന്ന സ്ഥലത്ത് മാർ കൂറിലോസിന്റെ അഭയസ്ഥാനമായി ഒരു പുതിയ പള്ളി ഉയർന്നു. മാർ കൂറിലോസിന്റെ പ്ലാൻ പ്രകാരം പണിത ആ പള്ളി മാർ ഔഗേന്റെ നാമത്തിൽ പ്രതിഷ്ഠിക്കപ്പെട്ടു. മാർ കൂറിലോസ് അവിടെ താമസമാക്കി.

1849-ൽ തങ്ങൾക്കെതിരെ ഉണ്ടായ നിരോധന ഉത്തരവിനെതിരെ തിരു -കൊച്ചിയിലും മദ്രാസിലും നൽകിയ പരാതികൾ വിഫലമായതോടെ സ്തേഫാനോസ് മെത്രാച്ചൻ സ്വദേശത്തേക്ക് റമ്പാനോടൊപ്പം മടങ്ങി. മടക്കയാത്രയിൽ അദ്ദേഹം തങ്ങൾക്കെതിരായ നിരോധന ഉത്തരവിനെ തിരെ ഇംഗ്ലണ്ടിൽ ചെന്ന് ഡയറക്ടർമാരുടെ കോടതിയിൽ സങ്കടം ബോധി പ്പിച്ചു. ആ പരാതിക്ക് 1857 മെയ് 13-ന് ഇപ്രകാരം ഡയറക്ടർ കോടതി ഉത്തരവിട്ടു.

"..... ഇനിമേലിൽ ആ നാട്ടിലേക്ക് അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ അയക്കപ്പെടാവുന്ന മേൽപ്പട്ടക്കാരുടെ വാദങ്ങളെ അംഗീകരിക്കുകയോ നിഷേധിക്കുകയോ ചെയ്യേണ്ടത് അവർ തന്നെയാകുന്നു" (*കണ്ടനാട് ഗ്രന്ഥ വരി*). ഇതോടെ യൂയാക്കീം മാർ കൂറിലോസിന് സഞ്ചാര സ്വാതന്ത്ര്യം ലഭ്യമായി.

ഇതിനിടയിൽ ചാലിശ്ശേരി മാർ ഔഗേൻ പള്ളിയിൽ താമസിച്ചിരുന്ന യൂയാക്കീം മാർ കൂറിലോസിന്റെ അടുക്കലേക്ക് താമസം മാറ്റിയ കഥാപു രുഷൻ 1026-ൽ (1851) ചാലിശ്ശേരി പള്ളിയിൽ വച്ച് മാർ കൂറിലോസിൽ നിന്ന് പൂർണ്ണ ശെമ്മാശുപട്ടം സ്വീകരിച്ചു. മാർ കൂറിലോസ് സുറിയാനി സാഹിത്യത്തിലും സുറിയാനി സംഗീതശാസ്ത്രത്തിലും അതിനിപുണ നായിരുന്നു. മാർ കൂറിലോസിന് ശിഷ്യപ്പെട്ട് ശെമ്മാശൻ ആ വിജ്ഞാന വാരിധിയിൽ ആവോളം മുങ്ങിക്കുളിച്ചു. മാർ കൂറിലോസിന്റെ സെക്രട്ടറി എന്ന നിലയിൽ മലങ്കരയിലെങ്ങും സന്ദർശിക്കുവാൻ അവസരം ലഭിച്ച ശെമ്മാശൻ സഭയിലെങ്ങും പരക്കെ അറിയപ്പെട്ടു. "ഈ ഗുരുവുമായുള്ള സഹവാസം സുറിയാനി ഭാഷാഭ്യസനത്തിന് ഏറ്റവും ഉതകുന്നതാണെന്ന് മനസ്സിലാക്കി. അനേകം സംഗതികൾ അദ്ദേഹത്തിൽ നിന്ന് ഗ്രഹിച്ചിരുന്നു. സുറിയാനി ഭാഷയിൽ വിപുലമായ പാണ്ഡിത്യം നേടിയിരുന്ന ഒരു പാര ദേശിക വൈദികശ്രേഷ്ടന്റെ കൂടെയുള്ള താമസവും വിദ്യാഭ്യാസവും കഥാനായകന് വളരെ ഫലപ്രദമായിതീർന്നു" (പു. 8). മാർ കൂറിലോസി നോടൊത്തുള്ള ജീവിതത്തിനിടയിൽ തടസം കൂടാതെ സുറിയാനിയും അറബിയും സംസാരിക്കാനുള്ള ശേഷി നേടിയെടുത്തത് ഭാവിയിൽ ശെമ്മാ ശന് വളരെ ഗുണകരമായി. അക്കാലത്തെ ശെമ്മാശന്റെ ജ്ഞാന തപ സ്യയെപ്പറ്റി കേൾക്കുക: "പൗലോസ് ശെമ്മാശന് പുസ്തക പാരായണ ത്തിലുണ്ടായിരുന്ന താൽപര്യം ഒന്ന് വേറെ തന്നെയായിരുന്നു. സുറി യാനി, തമിഴ്, മലയാളം എന്നീ ഭാഷകളിലുള്ള അനേകം ശാസ്ത്ര ഗ്രന്ഥ

ങ്ങൾ അദ്ദേഹം വായിച്ച് ഗ്രഹിച്ചിരുന്നു. ഭക്ഷണത്തിനായി തന്റെ മാതാവ് വന്ന് വിളിച്ചാൽ പോലും വായന അവസാനിപ്പിക്കാറില്ല. സ്നേഹിതന്മാരോടുള്ള സംഭാഷണം മിക്കവാറും വേദപുസ്തകങ്ങളെയും അപ്രേം, യാക്കോബ് ആദിയായ പരിശുദ്ധ പിതാക്കന്മാരുടെ മെമ്രാകളെയും മറ്റും അടിസ്ഥാനപ്പെടുത്തിയായിരുന്നു. സമയമുള്ളപ്പോഴൊക്കെ ശെമ്മാശൻ വായിച്ചുകൊണ്ടിരിക്ക പതിവായിരുന്നു. സ്വല്പം സമയംപോലും അദ്ദേഹം നഷ്ടപ്പെടുത്താറുണ്ടായിരുന്നില്ല. സമയം വിലയേറിയതാണെന്നും ജ്ഞാനസമ്പാദനത്തിന് ഏറ്റവും പറ്റിയ കാലം ചെറുപ്രായം തന്നെയാണെന്നും നല്ലവണ്ണം കരുതിയിരുന്നതു കൊണ്ടായിരിക്കുമല്ലോ അദ്ദേഹം മേൽപ്രകാരം പ്രവർത്തിച്ചിരുന്നത്. അതുകൊണ്ട് ജ്ഞാനിയെന്നോ മഹാനെന്നോ ഉള്ള വൻ കീർത്തിക്ക് അദ്ദേഹം അർഹനായിത്തീർന്നു" (പു.9).

കുന്നംകുളം - ചാലിശ്ശേരി വാസക്കാലത്ത് ആ പ്രദേശത്തെ സീനിയർ വൈദിക വിദ്യാർത്ഥിയായിരുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് (ജോസഫ്) ശെമ്മാശനെ പരിചയപ്പെടുവാനിടയായത് കഥാപുരുഷന്റെ പില്ക്കാല ജീവിതത്തിൽ പല ഉത്ക്കർഷങ്ങൾക്കും കാരണമായിത്തീർന്നു. പാലക്കുന്നത്ത് മാർ അത്താനാസ്യോസിനോട് ഉള്ളിൽ ഉണ്ടായിരുന്ന ആഭിമുഖ്യം അതിർവിട്ടു പോകാതിരിക്കാനുള്ള ഒരു കാരണം ഈ ജ്യേഷ്ഠ സുഹൃത്തിന്റെ സൗഹൃദവും ഉപദേശങ്ങളുമായിരുന്നു. പുലിക്കോട്ടിൽ ശെമ്മാശന്റെ കശ്ശീശാപട്ടവും കഥാപുരുഷന്റെ പൂർണ്ണ ശെമ്മാശു പട്ടവും ഒരേ സ്ഥലത്ത് ഒരേ ദിവസം ഒരേ ഗുരുവിൽ നിന്ന് ലഭിച്ചതു മൂലം ഈ സൗഹൃദം ഫലപ്രദമായി വളർന്നുകൊണ്ടേ ഇരുന്നു.

ഇക്കാലത്ത് പാലക്കുന്നത്ത് മാർ അത്താനാസ്യോസ് കുർബ്ബാനക്രമം ചേർന്ന നമസ്കാരക്രമ പുസ്തകം കോട്ടയത്തുനിന്ന് മലയാളത്തിൽ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തി. ഏതാനും വർഷങ്ങൾക്കു മുമ്പ് പൗലൂസ് ശെമ്മാശനിൽ നിന്ന് കൈവശപ്പെടുത്തി കൊണ്ടുപോയ വിവർത്തനമാണ് ഇപ്രകാരം പ്രസിദ്ധീകരിക്കപ്പെട്ടത്. പ്രസിദ്ധീകരിച്ചപ്പോൾ അത് നവീകരണത്തിന് യോജിച്ചവിധം തിരുത്തിയിരുന്നു. കൗമ്മായുടെ കൂടെ 'കൃപ നിറഞ്ഞ മറിയമേ' എന്ന അപേക്ഷ എടുത്തുകളഞ്ഞു. കൗമ്മ കഴിഞ്ഞ് മരിച്ചവർക്കായി നടത്തുന്ന ബാലായിയുടെ അപേക്ഷ ഉൾപ്പെടുത്തിയില്ല. അപ്രേമിന്റെ ശയന നമസ്കാരത്തിൽ നിന്നെപ്പെറ്റന്നമ്മയുടെ - നിന്നോടുള്ള അപേക്ഷയാലേ" എന്ന മധ്യസ്ഥതാഭാഗം 'കാരുണ്യ ഉടയവനോട് നിനക്കുള്ള അപേക്ഷയാലെ' എന്ന് തിരുത്തിയിരുന്നു. മറ്റ് പ്രാർത്ഥന ഭാഗങ്ങളിലും വി. കുർബ്ബാനക്രമത്തിന്റെ ഭാഗങ്ങളിലും നവീകരണ സിദ്ധാന്തങ്ങൾക്കനുകൂലമായി ചില വ്യത്യാസങ്ങൾ വരുത്തിയിരുന്നു. തന്റെ കന്നി വിവർത്തനം പ്രസിദ്ധീകരിച്ച് മലങ്കരയിലെങ്ങും അവ ഉപയോഗിക്കപ്പെടുന്നതിൽ ശെമ്മാശൻ അഭിമാനം കൊണ്ടു. ഭേദഗതിയിൽ അമർഷവും

ഉണ്ടായിരുന്നു. അപ്പോഴാണ് യൂയാക്കീം മാർ കൂറിലോസിന്റെ ആശീർവാദത്തോടെ പുലിക്കോട്ടിൽ ജോസഫ് കത്തനാർ നവീകരണക്കാർ വിട്ടുകളഞ്ഞ ഭാഗങ്ങൾ ഉൾപ്പെടുത്തിയും അവർ വരുത്തിയ തിരുത്തലുകൾ ഉപേക്ഷിച്ചും ശരിയായ പ്രാർത്ഥനക്രമം കോഴിക്കോട്ട് നിന്ന് അച്ചടിച്ച് പ്രസിദ്ധീകരിച്ചത്. ആ യത്നത്തിൽ കഥാപുരുഷനും പങ്കുചേർന്നു.

നാലഞ്ച് പതിറ്റാണ്ടിനു ശേഷം കോനാട്ട് മാത്തൻ മല്പാൻ 'നിത്യപ്രാർത്ഥനക്രമം' പ്രസിദ്ധപ്പെടുത്തുന്നതു വരെയും പൗലോസ് മല്പാന്റെ നമസ്കാരക്രമമാണ് മലങ്കരയിലെങ്ങും ഉപയോഗിക്കപ്പെട്ടിരുന്നത്. കോനാട്ട് മൽപാന്റെ 'നിത്യപ്രാർത്ഥനക്രമം' വടക്കൻ പ്രദേശത്ത് പാത്രിയർക്കാ ഇടവകകളിൽ മാത്രമേ ഉപയോഗത്തിൽ വന്നുള്ളൂ. മറ്റെല്ലായിടത്തും ഈ തലമുറയിൽ പ. സുന്നഹദോസ് എഡിറ്റ് ചെയ്ത് പ്രസാധനം ചെയ്ത് ഇറക്കിയ 'കുടുംബാരാധനക്രമവും' 'നോമ്പിലെ കുടുംബാരാധനക്രമവും പ്രചരിക്കുന്നതുവരെ ഈ പ്രാർത്ഥനക്രമമാണ് ഉപയോഗത്തിലിരുന്നത്. 19-ാം നൂറ്റാണ്ടിലെ ചില ഭാഷാ പ്രയോഗങ്ങളും ശൈലികളും അർത്ഥക്ലിഷ്ടത ഉണ്ടാക്കിയിട്ടുണ്ടെങ്കിലും ആ പ്രാർത്ഥനകളുടെ ലാളിത്യവും അർത്ഥവ്യാപ്തിയും പ്രത്യേകം പരാമർശിക്കപ്പെടേണ്ടവയാണ്.

ശുദ്ധമുള്ളവൻ, പട്ടാങ്ങപ്പെട്ട (സത്യമുള്ള), അനുകൂലമാക്കുക (ഉയർപ്പിക്കുക), കുടിയിരിപ്പ് (വാസം), കൊണ്ടാടുക (സ്തോത്രം ചെയ്യുക), തണ്യവർ (ദുഷ്ടർ), മുഷ്ക്കരത്തം (അധികാരം), മനച്ചിൽ (സൃഷ്ടി), പറഞ്ഞൊപ്പ് (വാഗ്ദാനം), ഉപവി (സ്നേഹം), ഉയരപ്പെട്ടവൻ (അത്യുന്നതൻ), ഉയരപ്പെട്ടവന്റെ രഹസ്യസ്ഥലം (അത്യുന്നതന്റെ കാവൽ), ഉത്തരിപ്പ് (ആജ്ഞ) ഇങ്ങനെ പ്രചാരലുപ്തമായ പ്രയോഗങ്ങൾ അതിൽ സാധാരണമാണ്. ഇപ്രകാരമുള്ള പദങ്ങൾ മാറ്റിനിർത്തിയാൽ പ്രാർത്ഥനകളുടെ വിവർത്തനത്തെ അത്യുത്തമം എന്നാണ് വിശേഷിപ്പിക്കേണ്ടത്. വാചം യമിത്വം മുഖമുദ്രയാക്കിയ വിവർത്തകന്റെ വ്യക്തിത്വം അതിൽ ആദിയോടന്തം നിഴലിക്കുന്നു. പ്രാർത്ഥനക്രമം ആയതുകൊണ്ടായിരിക്കാം അതിൽ വിവർത്തകന്റെ പേർ ചേർക്കാഞ്ഞത്. ആ തലമുറയിൽ കഥാപുരുഷന്റെ പ്രയത്നങ്ങൾക്ക് ലഭിച്ച പ്രചാരത്തിനും അംഗീകാരത്തിനും മുഖ്യഹേതു ഈ നമസ്ക്കാരക്രമത്തിന്റെ വിവർത്തനമാണ്. നവീകരണവിഭാഗവും അല്പം തിരുത്തലുകൾ വരുത്തിയിട്ടാണെങ്കിലും ഈ ക്രമം സാർവത്രികമായി ഉപയോഗിച്ചു. 1850 മുതൽ 1900 വരെ സുറിയാനിസഭ ഈ ക്രമത്തിന്റെ പതിമൂന്ന് പതിപ്പുകളെങ്കിലും പ്രസിദ്ധീകരിച്ചതായറിയാം. ആദ്യം കോഴിക്കോട്ടു നിന്നും പിന്നീട് കുന്നംകുളത്ത് നിന്നും കൊച്ചിയിൽ നിന്നും ഒടുവിൽ കോട്ടയത്തുനിന്നും ഈ ക്രമം പ്രസിദ്ധീകരിച്ചു. 1900-ന് ശേഷം നിരവധി പ്രസാധകർ ഈ പ്രാർത്ഥനക്രമം പ്രസിദ്ധീകരി

ച്ചിട്ടുണ്ട്. നിത്യപ്രാർത്ഥന, നോമ്പിലെ പ്രാർത്ഥന, കുമ്പസാര പ്രാർത്ഥന, അനുതാപത്തിന്റെ ഏതാനും മെമ്രാകൾ, കുർബ്ബാനക്രമത്തിന്റെ ഗദ്യവിവർത്തനം എന്നിവ അടങ്ങിയ ഈ പുസ്തകം വിവർത്തകന്റെ പേർ അറിയാതെ നവീകരണക്കാരും സുറിയാനിക്കാരും തൊഴിയൂർക്കാരും സാർവത്രികമായി ഉപയോഗിച്ചു പോന്നു.

കഥാപുരുഷന്റെ ഇടവക പാലക്കുന്നത്തു മെത്രാച്ചനെ സ്വീകരിച്ച ഇടവകയായിരുന്നു. തന്മൂലം ശെമ്മാശന് അദ്ദേഹത്തെ ബന്ധപ്പെടുവാൻ ധാരാളം അവസരം ഉണ്ടായിരുന്നു. പുരോഗമന സ്വഭാവമുള്ള ശെമ്മാശന്റെ അഭിപ്രായങ്ങളെ പരിഗണിക്കുവാൻ മെത്രാപ്പോലീത്താ സന്നദ്ധനുമായിരുന്നു. തനിക്കനുകൂലമായി രാജകീയ വിളംബരം പ്രസിദ്ധപ്പെടുത്തിയ ഉടനെ ദീർഘവീക്ഷണ ചതുരനായ മാർ അത്താനാസ്യോസ് അലങ്കോലപ്പെട്ടും ഐകരൂപ്യമില്ലാതെയും കിടന്ന ഇടവകകളെ ഐക്യത്തിൽ കൊണ്ടുവരുവാൻ 1853 കുംഭം 2-ന് കോട്ടയം പഴയസെമിനാരിയിൽ ഒരു പള്ളിപ്രതിപുരുഷയോഗം ചേർന്നു. ആ യോഗം അംഗീകരിച്ച ഒരു നിയമാവലി കോട്ടയം ചട്ടവര്യോല എന്ന പേരിൽ കണ്ടനാട് ഗ്രന്ഥവരിയിൽ കൊടുത്തിട്ടുണ്ട്. കോട്ടയം വലിയപള്ളി ഇടവകയുടെ വികാരിയായ ഇടവഴിക്കൽ വലിയ പീലിപ്പോസ് കത്തനാരുടെ ആലോചനയോടു കൂടി ഈ ചട്ടവര്യോല തയാറാക്കിയത് കഥാപുരുഷനാണ് (ഇടവഴിക്കൽ വലിയച്ചൻ അക്കാലത്ത് മലങ്കരയിൽ സർവാദരണീയനായ വൈദികനും കോട്ടയം പഴയസെമിനാരിയുടെ ആദ്യ ബാച്ചിലെ വൈദിക വിദ്യാർത്ഥിയും ആയിരുന്നു. തന്ത്രപ്രധാനമായ കേന്ദ്രങ്ങളിലെ സ്വാധീന ശക്തികളെയെല്ലാം തന്റെ കൂടെ നിർത്തുവാൻ ആ അന്തരാളഘട്ടത്തിൽ മലങ്കര മെത്രാപ്പോലീത്താ പ്രത്യേകം ശ്രദ്ധിച്ചിരുന്നു). 1809 ചിങ്ങം 1-ന് കോട്ടയം പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെയും കായംകുളം പീലിപ്പോസ് റമ്പാന്റെയും നേതൃത്വത്തിൽ മലങ്കരസഭ രൂപം കൊടുത്ത കണ്ടനാട് പടിയോലയിൽ നിന്ന് 1934-ലെ സഭാഭരണഘടന അംഗീകരിച്ച കോട്ടയം എം. ഡി. അസോസ്യേഷനിലെ തീരുമാനങ്ങളിലേക്ക് മലങ്കരസഭ പ്രയാണം ചെയ്യുന്നതിന്റെ തിളക്കമുള്ള നാഴികക്കല്ല് എന്ന നിലയിൽ പ്രഭാവിലാസം ചൊരിയുന്ന കോട്ടയം ചട്ടവര്യോലയെ, കഥാപുരുഷനെ എന്ന പോലെ സഭാചരിത്രകാരന്മാർ തമസ്കരിച്ചു എങ്കിലും മലങ്കരസഭാചരിത്രത്തിൽ നിർണ്ണായക പ്രാധാന്യം അത് അർഹിക്കുന്നുണ്ട്. ചില സവിശേഷതകൾ താഴെ പറയുംപ്രകാരം ശ്രദ്ധേയമാണ്:

1. കണ്ടനാട് പടിയോല എന്ന പോലെ കോട്ടയം ചട്ടവര്യോലയും വിദേശസഭാദ്ധ്യക്ഷന്മാരെ പരാമർശിക്കുന്നില്ല.

2. വികാരിയുടെയും കൈക്കാരന്റെയും അധികാരങ്ങളെയും ചുമതലകളെയും വിശദമായി നിർവചിക്കുന്നു.

3. ഇടവകയുടെ കാര്യക്ഷമമായ മേലന്വേഷണത്തിന് സഞ്ചാരവികാരിമാർ എന്ന ചുമതലക്കാരെ വിഭാവനം ചെയ്യുന്നു.

4. മെത്രാപ്പോലീത്തായുടെ ത്രൈവാർഷിക ഇടവക സന്ദർശനവും സഞ്ചാരവികാരിമാരുടെ റിപ്പോർട്ടിന്മേലുള്ള നടപടിയും ആസൂത്രണം ചെയ്യുന്നു.

5. പട്ടംകൊടയുടെ വ്യവസ്ഥകൾ സഭാതലത്തിൽ രൂപപ്പെടുത്തി.

6. പരാതി വിചാരണസമിതിയും അവയുടെ അപ്പീൽ സമിതികളും അവയുടെ നടപടിക്രമവും ചിട്ടപ്പെടുത്തി.

7. ഞായറാഴ്ച, മാറാനായ പെരുന്നാളുകൾ, നോമ്പുകൾ, ഹാശാദിനങ്ങൾ ഇവയുടെ ആചരണത്തിൽ ചട്ടങ്ങളും ചിട്ടകളും ഏർപ്പെടുത്തി.

8. വിവാഹം വിളിച്ച് ചൊല്ല്, വിവാഹക്കുറി നൽകൽ, വൈദികവിവാഹം, പുനർവിവാഹം, കുമ്പസാരം, കുർബാനാനുഭവം, വിവാഹ വരുമാനം, രോഗികളായ വൈദികരുടെ സംരക്ഷണം, മാമ്മൂദീസായുടെ നിർവഹണം, രജിസ്റ്ററുകൾ സൂക്ഷിക്കൽ, ശിക്ഷണ നടപടികൾ, പെരുന്നാൾ ആചരണം എന്നീ വിഷയങ്ങളിൽ ഏകീകരണം പ്രഖ്യാപിച്ചു.

9. പള്ളിയിലെ ധനവിനിയോഗം, ധനസമാഹാരം, ഇവയ്ക്ക് ജനാധിപത്യശൈലിയിൽ വ്യവസ്ഥകൾ നിർദ്ദേശിച്ചു.

10. മെത്രാപ്പോലീത്തായുടെ മേലന്വേഷണ വിഷയങ്ങൾ നിർദ്ദേശിക്കുകയും അതിന്റെ വ്യവസ്ഥകളിലും നടപടിക്രമങ്ങളിലും ചിട്ട വരുത്തുകയും ചെയ്തു.

ഒരു സഭയുടെ കാനോനും ഭരണഘടനയും തയ്യാറാക്കുന്ന സൂക്ഷ്മത ചട്ടവര്യോലയിൽ ആദിയോടന്തം തുടിച്ചു നിൽക്കുന്നു. കഥാപുരുഷന്റെ വായനയും അനുഭവജ്ഞാനവും സഭാ ദർശനവും ഈ നിയമാവലി അപഗ്രഥിച്ചാൽ ലഭിക്കുവാൻ പ്രയാസമില്ല. എല്ലാവരും നിയമവ്യവസ്ഥയ്ക്ക് കീഴ്പ്പെട്ടിരിക്കണമെന്ന ചട്ടവര്യോലയുടെ ദർശനം പാലക്കുന്നത്ത് മെത്രാച്ചന് സ്വീകാര്യമായില്ല. എപ്പിസ്കോപ്പായുടെ സർവാധിപത്യമെന്ന മെത്രാപ്പോലീത്തായുടെ നിലപാടിനെ അനുകൂലിക്കാത്തതിനാലാവാം വളരെ ഭാവനാപൂർവ്വം തയ്യാറാക്കിയിട്ടുള്ള കോട്ടയം ചട്ടവര്യോല പ്രാവർത്തികമാക്കപ്പെട്ടില്ല എന്ന് *കണ്ടനാട് ഗ്രന്ഥവരി* രേഖപ്പെടുത്തുന്നു. കഥാപുരുഷൻ മേല്പ്പട്ടസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടപ്പോൾ ഈ വ്യവസ്ഥകളോട് പരമാവധി നീതി പുലർത്തിയാണ് അദ്ദേഹം സഭാഭരണം നിർവഹിച്ചതെന്ന് പ്രത്യേകം പ്രസ്താവ്യമാണ്. 1934-ലെ സഭാ ഭരണഘടനയുടെ ശില്പികളെ സഫലമായി സ്വാധീനിക്കുവാൻ ഈ ചട്ടവര്യോലയ്ക്ക് കഴിഞ്ഞിട്ടുണ്ട്.

വടക്കൻപറവൂർ ഇടവക സഭയിലെ മറ്റ് പല ഇടവകകളെയും പോലെ ഔദ്യോഗിക മലങ്കര മെത്രാപ്പോലീത്താ ആയി പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെ സ്വീകരിച്ചു എങ്കിലും ഹൃദയം കൊണ്ട് അംഗീകരിച്ചത് യൂയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്തായെ ആയിരുന്നു. തന്മൂലമാണ് പൗരോഹിത്യ സ്വീകരണത്തിൽ നവീകരണമെത്രാനെ ഒഴിവാക്കിയിരുന്നത്. പൗലോസ് ശെമ്മാശന്റെ പിതാവ് അക്കാര്യത്തിൽ പുത്രനെ ശപഥം ചെയ്യിച്ചിരുന്നു. പിതൃഹിതപ്രകാരം പ്രവർത്തിക്കുവാൻ ശെമ്മാശൻ തീരുമാനിച്ചു. ജീവചരിത്രം അക്കാര്യം രേഖപ്പെടുത്തുന്നതി ങ്ങനെ: “വിവാഹം കഴിച്ചാലും ഇല്ലെങ്കിലും മാർ കൂറിലോസ് ബാവായിൽ നിന്നല്ലാതെ വേറെ ആരിൽ നിന്നും പട്ടമേൽക്കരുതെന്ന് ശെമ്മാശനെ സ്വപിതാവ് ശട്ടം കെട്ടിയിരുന്നു. 1029-ാം മാണ്ട് (1854) മകര മാസം 6-ാം തീയതി 21-ാമത്തെ വയസ്സിൽ തന്റെ ഗുരുഭൂതനിൽ നിന്ന് തന്നെ അദ്ദേഹം കത്തനാർ പട്ടമേറ്റു. മാർ കൂറിലോസ് ബാവായിൽ നിന്നും സ്വപുത്രൻ പട്ടമേല്ക്കണമെന്നുള്ള പിതാവിന്റെ ആഗ്രഹം ഇപ്രകാരം സാധിച്ചു. 1030-ാം ആണ്ട് (1855) വൃശ്ചിക മാസം 27-ാം തീയതി പറവൂർ പള്ളിയിൽ വച്ച് നവവൈദികൻ ആദ്യ കുർബ്ബാന അർപ്പിച്ച് ഇടവക ശുശ്രൂഷയിൽ പ്രവേശിച്ചു” (പു. 11).

പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും (കോട്ടയം പഴയസെമിനാരി സ്ഥാപകൻ) കായംകുളം പീലിപ്പോസ് റമ്പാനും ചേർന്ന് സുറിയാനിയിൽ നിന്ന് മലയാളത്തിൽ വിവർത്തനം ചെയ്ത് 1811-ൽ ബോംബെ കൊറിയർ പ്രസിൽ നിന്ന് ബുക്കാനൻ സായിപ്പ് അച്ചടിച്ച് പ്രസിദ്ധീകരിച്ച പുതിയ നിയമ സുവിശേഷങ്ങളും മിഷനറി ബെഞ്ചമിൻ ബെയ്‌ലി ഇംഗ്ലീഷിൽ നിന്ന് വിവർത്തനം ചെയ്ത് 1841-ൽ പ്രസിദ്ധീകരിച്ച സമ്പൂർണ്ണ മലയാളം ബൈബിളും കേരളത്തിൽ പ്രചാരം നേടിയ കാലമായിരുന്നു അത്. ബെയ്‌ലി സ്വവിവർത്തനത്തിൽ ഉപേക്ഷിച്ചതും ഓർത്തഡോക്സ് സുറിയാനി സഭയുടെ വേദപുസ്തക കാനോനിൽ ഉൾപ്പെട്ടതുമായ ഏതാനും പുസ്തകങ്ങളും ചില അപ്പൊക്രിഫൽ ഗ്രന്ഥങ്ങളും മലയാളത്തിലേക്ക് വിവർത്തനം ചെയ്യുവാൻ കഥാപുരുഷൻ ഇക്കാലത്ത് സമയം കണ്ടെത്തി. മസുമൂറായുടെ പുസ്തകം, തുബീതിന്റെ പുസ്തകം, മക്കാബിയരുടെ ഒന്നും രണ്ടും പുസ്തകങ്ങൾ, ശലോമോന്റെ മഹാജ്ഞാനം എന്നിവ ഈ വിവർത്തന സാഹിത്യത്തിൽ ഉൾപ്പെടുന്നു. ഈ പുസ്തകങ്ങളൊക്കെയും പാലക്കുന്നത്ത് മെത്രാച്ചന്റെ ചുമതലയിലുള്ള കോട്ടയം പഴയസെമിനാരിയിലെ സെന്റ് തോമസ് പ്രസിൽ നിന്നാണ് പ്രസിദ്ധീകരിക്കപ്പെട്ടത്. യൂയാക്കീം മാർ കൂറിലോസിൽ നിന്ന് പട്ടമേറ്റിട്ടു പോലും പാലക്കുന്നത്ത് മെത്രാച്ചന്റെ സ്നേഹവലയത്തിൽ നിന്ന് കഥാപുരുഷൻ ബഹിഷ്കരിക്കപ്പെട്ടില്ല എന്നത് അത്ഭുതമായി തോന്നാവുന്നതാണ്. പാലക്കുന്നത്ത്

മെത്രാച്ചൻ പൂർവിക സുറിയാനി വിഭാഗത്തെ പിണക്കാതിരിക്കുവാൻ എത്ര മേൽ ശ്രമിച്ചു എന്നത് ഇത് വ്യക്തമാക്കുന്നു. ഇത്തരുണത്തിൽ ഒരു സംഭവം പ്രത്യേകം പരാമർശം അർഹിക്കുന്നു.

പാലക്കുന്നത്ത് അബ്രഹാം മല്പാനച്ചന്റെ പുത്രൻ തോമസ് ശെമ്മാ ശന് 1858-ൽ നവീകരണ മെത്രാൻ കശ്ശീശാപട്ടം നൽകി. തന്റെ പിതാവ് നവീകരിച്ച് പരിഷ്കരിച്ചതിൻപ്രകാരം കുർബ്ബാന അർപ്പിക്കണമെന്ന് അഭി നവ വൈദികൻ (പില്ക്കാലത്ത് പാലക്കുന്നത്ത് തോമസ് അത്താനാ സ്യോസ്) ശഠിച്ചതിന്റെ പേരിൽ പത്തു വർഷം പുത്തൻ കുർബ്ബാന ചൊല്ലു വാൻ മെത്രാപ്പോലീത്താ അനുവദിച്ചില്ല. ഒരു പതിറ്റാണ്ടിന് ശേഷം 1868 ഇടവം 9-ാം തീയതി സ്വർഗ്ഗാരോഹണ പെരുന്നാളിൽ കോട്ടയം പഴയ സെമിനാരിയിൽ വെച്ച് റമ്പാൻ സ്ഥാനമേറ്റ അദ്ദേഹം ഇടവം 12-ാം തീയതി ഞായറാഴ്ചയാണ് നവപൂജാർപ്പണം നടത്തിയത്. അതും നവീകരിച്ചതിൻ പ്രകാരം 'അര കുർബ്ബാന' അല്ല, പൂർവ്വിക തക്സാ പ്രകാരമാണ് ചൊല്ലി യത്. അടുത്ത ഞായറാഴ്ച പെന്തിക്കോസ്തി പെരുന്നാളിൽ മെത്രാൻ പട്ടമേല്ക്കുന്ന തന്റെ പിൻഗാമിയും അനന്തരവനുമായ ആൾ വിവാദ വിഷ യമാവാതിരിക്കുവാൻ ശ്രദ്ധിച്ചു എന്ന് മാത്രമല്ല, നവീകരണത്തിന്റെ പേരിൽ തർക്കങ്ങൾ ഉണ്ടാവുന്നത് ഒഴിവാക്കുവാൻ അദ്ദേഹം പരമാവധി ബുദ്ധി പൂർവം ശ്രമിച്ചിരുന്നു എന്ന് കൂടിയാണ് ഇത് വ്യക്തമാക്കുന്നത്. അനുകൂ ലവും അനുയോജ്യവുമായ പരിതഃസ്ഥിതിയാണെങ്കിൽ മാത്രമേ അദ്ദേഹം നവീകരണത്തിന്റെ സ്വഭാവം പുറത്തെടുത്തിരുന്നുള്ളൂ. ഈ തന്ത്രം മൂല മാകാം അവസാന വർഷങ്ങളിൽ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് മെത്രാ പ്പോലീത്താ പ്രതിയോഗിയായിരുന്നിട്ടും നവീകരണ മെത്രാനോട് സ്പർദ്ധ കൂടാതെ ജീവിച്ചത്. ഒരു പരിധി വരെ യൂയാക്കീം മാർ കൂറിലോസിനെയും അനുനയിപ്പിക്കുവാൻ ഈ തന്ത്രജ്ഞത മൂലം പാലക്കുന്നത്ത് മെത്രാച്ചന് കഴിഞ്ഞിരുന്നു (പാലക്കുന്നത്ത് മെത്രാച്ചൻ ഓർത്തഡോക്സ് വിശ്വാസി യായിരുന്നു എന്ന് സമർത്ഥിക്കാൻ ശ്രമിച്ച ഒരു പുസ്തകം സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വകുപ്പ് പ്രസിദ്ധീകരിച്ചു എന്നത് വിസ്മരി ക്കാൻ കാലമായിട്ടില്ല).

ഇടവക ശുശ്രൂഷയിൽ പ്രവേശിച്ച നവ വൈദികൻ പല നിലയിലും മറ്റു വൈദികരിൽ നിന്ന് വ്യത്യസ്തനായിരുന്നു എന്ന് ചൂണ്ടികാണിക്ക പ്പെട്ടിട്ടുണ്ട്. "പൗലോസ് കത്തനാർക്ക് മദ്യപാനികളോടും മറ്റ് ദുർനടപ്പു കാരോടും വലിയ വെറുപ്പുണ്ടായിരുന്നു (സുഭാഷിതം 23:20). ഈ തര ക്കാരോട് കൂട്ടുകൂടുകയോ അവരുടെ സംഘങ്ങളിൽ ഇരിക്കുക പോലുമോ അദ്ദേഹം ചെയ്തിരുന്നില്ല. പരിശുദ്ധന്മാർ, സഹദേന്മാർ മുതലായവരുടെ ചരിത്രങ്ങൾ വായിക്കുകയും അവരെ പിന്തുടരുകയും തന്മൂലവും മറ്റും ജ്ഞാനം സമ്പാദിക്കുകയും ചെയ്യുന്നതിൽ അദ്ദേഹത്തിനുണ്ടായിരുന്ന

പ്രതിപത്തി അന്യാദൃശമായിരുന്നു. പള്ളിയിൽ നിന്ന് അന്യ വീടുകളിലോ സ്വന്ത ഭവനത്തിൽ പോലുമോ, തക്ക ആവശ്യം പ്രമാണിച്ചല്ലാതെ അദ്ദേഹം പോകാറുണ്ടായിരുന്നില്ല" (പു. 12).

ഇക്കാലത്ത് 1855 ഒക്ടോബർ 9-ന് ചേപ്പാട്ട് മാർ ദീവന്നാസ്യോസ് പരലോക പ്രാപ്തനായി. അദ്ദേഹം ചേപ്പാട്ട് പള്ളിയിൽ സംസ്കരിക്കപ്പെട്ടു. ഔദ്യോഗിക മലങ്കര മെത്രാപ്പോലീത്താ ആയ പാലക്കുന്നത്ത് മാർ അത്താനാസ്യോസിനോട് പ്രകടമായ പോരാട്ടങ്ങൾക്കൊന്നും യൂയാക്കീം മാർ കൂറിലോസ് തുനിഞ്ഞില്ല. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം മലങ്കര സഭ ഒരു സുവർണ്ണ ഖനി ആയിരുന്നു. മാമ്മൂദീസാ, വിവാഹം, സംസ്കാരം, പെരുന്നാളുകൾ തുടങ്ങിയ വിവിധ ആവശ്യങ്ങൾക്കായി പള്ളികൾ തോറും സഞ്ചരിക്കുന്നതിലെ സമ്പാദ്യസാധ്യത അദ്ദേഹം ശരിക്കും ഗ്രഹിച്ചിരുന്നു. ഒരു പോരാട്ടത്തിന്റെ അന്തരീക്ഷം ആ സാധ്യതകളെ പരിമിതപ്പെടുത്തും എന്ന് അദ്ദേഹത്തിന് അറിയാമായിരുന്നു. ഈ മനോഭാവത്തെ ആവോളം ചൂഷണം ചെയ്യാൻ ഔദ്യോഗിക മലങ്കര മെത്രാപ്പോലീത്തായും മടിച്ചില്ല. ഫലത്തിൽ രണ്ടു മെത്രാന്മാർക്കും മലങ്കരസഭയിലെ എല്ലാ പള്ളികളിലും പ്രവേശനം ലഭിച്ചു. ഒരാൾ ആ അവസരം വരുമാനമാർഗമായി കരുതി; അപരൻ ആശയ പ്രചാരണ മാർഗ്ഗമായി കരുതി. പാലക്കുന്നത്ത് മെത്രാച്ചന്റെ ഭരണവിഷയങ്ങളിൽ കൂറിലോസ് മെത്രാച്ചനോ കൂറിലോസിന്റെ കൂദാശാനുഷ്ഠാന പരിപാടികളിൽ അത്താനാസ്യോസ് മെത്രാച്ചനോ പ്രതികൂലമായി ഇടപെട്ടിരുന്നില്ല. യൂയാക്കീം മാർ കൂറിലോസിന്റെ സഹോദരൻ മക്കുദിശാ ഗബ്രിയേൽ പാലക്കുന്നത്ത് മെത്രാച്ചനുമായി നിരന്തരം സമ്പർക്കം പുലർത്തിയിരുന്നു. അദ്ദേഹം പലപ്പോഴും ഒരു മദ്ധ്യവർത്തിയുടെ റോളിൽ പ്രശോഭിച്ചിരുന്നു.

മലങ്കരസഭയിലെ മിക്ക ഇടവകകളും ഈ മധ്യമ മാർഗ്ഗം ആണ് സ്വീകരിച്ചിരുന്നത്. വടക്കൻപറവൂർ ഇടവകയും ഈ നിലപാടാണ് അവലംബിച്ചിരുന്നത്. വൈദികരോട് പ്രത്യേക മമത പുലർത്തുകയും അവരുടെ ക്ഷേമകാര്യങ്ങൾക്കായി പദ്ധതികൾ ആവിഷ്കരിക്കുകയും ചെയ്യാൻ ശ്രദ്ധിച്ചുപോന്ന പാലക്കുന്നത്ത് മെത്രാച്ചനെ വൈദികർ പൊതുവിൽ ആദരിച്ചു. മെത്രാച്ചൻ ചെയ്യുന്ന പുരോഗമനകാര്യങ്ങൾ പരിഗണിക്കുമ്പോൾ അദ്ദേഹത്തിലെ നവീകരണ വ്യഗ്രതയോട് പൊരുത്തപ്പെടാമെന്ന് അവർ ചിന്തിച്ചു. കഥാപുരുഷനും ഈ നിലപാടാണ് സ്വീകരിച്ചിരുന്നത്. എന്നിരിക്കലും അദ്ദേഹത്തിന് സ്വന്തം അഭിപ്രായങ്ങളും നിലപാടുകളുമുണ്ടായിരുന്നു. ആർക്കു വേണ്ടിയും അവ പണയപ്പെടുത്തുവാൻ അദ്ദേഹം സന്നദ്ധനല്ലായിരുന്നു. അക്കാലത്ത് വടക്കൻപറവൂർ പള്ളിയിലെ വികാരി ഈരാളിൽ അബ്രഹാം കത്തനാർ ആയിരുന്നു. പാലക്കുന്നത്ത് മെത്രാച്ചന്റെ നവീകരണാഭിമുഖ്യത്തെ ആദ്യം മുതലേ എതിർത്തുപോന്ന പാലൂർ -

ചാട്ടുകുളങ്ങര പള്ളിയിലെ വൈദികരുമായി പുലർത്തിയിരുന്ന സംസർഗ്ഗത്തിന്റെ സ്വാധീനത്തിൽ ഈരാളിൽ അച്ചൻ പാലക്കുന്നത്ത് മെത്രാച്ചനെ സംശയ ദൃഷ്ടിയോടെ ആണ് വീക്ഷിച്ചിരുന്നത്. സൂഷ്മ ഗ്രഹണപടുവായ മെത്രാച്ചൻ ഇത് മനസിലാക്കിയിരുന്നു. എങ്കിലും അതിനെ അവഗണിക്കുന്നതായി നടിച്ചു. പുതിയ വൈദികനായി കടവിൽ പൗലോസ് കത്തനാർ ഇടവക ശുശ്രൂഷയിൽ പ്രവേശിച്ചതോടെ മെത്രാച്ചന്റെ പ്രതികരണം പ്രകടമായി. ഈരാളിൽ വല്യച്ചനെ വികാരിസ്ഥാനത്തു നിന്നു നീക്കം ചെയ്ത് തന്നോട് കൂടുതൽ ആഭിമുഖ്യമുള്ള നവ വൈദികനെ വികാരിസ്ഥാനത്ത് അവരോധിക്കാൻ നവീകരണ മെത്രാൻ ധൃതിപ്പെട്ടു. പക്ഷേ, നവ വൈദികന് ഒരു ഉറച്ച നിലപാട് ഉണ്ടായിരുന്നു. തന്റെ ഗുരു കൂടിയായ സീനിയർ വൈദികന്റെ സ്ഥാനഭ്രംശത്തിന് താൻ കാരണക്കാരനായിക്കൂടാ എന്ന നിലപാടിൽ അനാഗതശ്മശ്രുവായ ആ യുവ വൈദികൻ ഉറച്ചുനിന്നു. മെത്രാച്ചന്റെ അനിഷ്ടത്തേക്കാൾ തന്റെ നീതിപൂർവ്വമായ നിലപാട് നിലനിർത്തുവാൻ അദ്ദേഹം തീരുമാനിച്ചതോടെ മെത്രാച്ചന്റെ ശ്രമം പരാജയപ്പെട്ടു. ഇത് ആദർശനിഷ്ഠയുടെയും ഗുരുഭക്തിയുടെയും പ്രഖ്യാപനമായി ഇടവകജനങ്ങളും സഹ വൈദികരും തിരിച്ചറിഞ്ഞു. അതോടെ അവരുടെ ആദരവ് ശതഗുണീഭവിച്ചു.

മാർ കൂറിലോസ് മലങ്കരയിൽ കർമ്മാദികളിലൂടെ ശേഖരിച്ച സമ്പാദ്യങ്ങൾ ജന്മദേശത്തേക്ക് അയച്ചിരുന്നു. ഊർശ്ലേമിൽ നിന്നും മറ്റും വ്യാപാരാർത്ഥം കൊച്ചിയിൽ വന്നുകൊണ്ടിരുന്ന വ്യാപാരികൾ മുഖേനയാണ് സമ്പാദ്യങ്ങൾ അയച്ചിരുന്നത്. മലങ്കരസഭയുടെ സാമ്പത്തിക ഭദ്രതയെക്കുറിച്ച് യെറുശലേമിലും മറ്റും വാർത്തകൾ പ്രചരിച്ചു. താരതമ്യേന ദരിദ്രമായിരുന്ന സിറിയൻ സഭയിലെ ഇടവകകൾക്ക് ഇതൊരു സന്തോഷവാർത്തയായിരുന്നു. മതപീഡനം മൂലം നിത്യേന ശുഷ്കമായിക്കൊണ്ടേയിരുന്ന ആ സഭ കടുത്ത സാമ്പത്തിക ഞെരുക്കം അനുഭവിച്ചിരുന്നു. മലങ്കര എന്ന സ്വർണ്ണഖനിയെപ്പറ്റി കേൾക്കാനിടയായതോടെ അവിടെ നിന്നും പല വൈദികസ്ഥാനികളും പണപ്പിരിവിനായി മലങ്കരസഭയിലെത്തിയിരുന്നു. അവരിൽ ഒരാളായിരുന്നു 1856–ൽ കൊച്ചിയിലെത്തിയ മാർ ഒസ്താത്തിയോസ് അബ്ദൽ നൂർ. ഈ ഊർശ്ലേം മെത്രാനോടൊന്നിച്ച് ഒരു റമ്പാനും ഉണ്ടായിരുന്നു. അവർ കൂറിലോസ് മെത്രാച്ചനെയും അത്താനാസ്യോസ് മെത്രാച്ചനെയും സന്ദർശിച്ചു. പള്ളികൾ തോറും സഞ്ചരിച്ച് ധർമ്മശേഖരം നടത്തുന്നതിന് ആവശ്യമായ കല്പനകൾ മെത്രാച്ചന്മാരിൽ നിന്ന് സമ്പാദിച്ചു. സുറിയാനി ഭാഷയും അറബി ഭാഷയും മാത്രം അറിയാവുന്ന യെറുശലേം മെത്രാച്ചനെ പല പള്ളികളിലും സഞ്ചരിച്ച് പരിചയപ്പെടുത്തുവാൻ കഥാപുരുഷൻ നിയോഗിക്കപ്പെട്ടു. മലങ്കരസഭയിൽ തെക്കും വടക്കുമുള്ള ഇടവകകളെ പരിചയപ്പെടുവാനും നേരത്തെ ആർജിച്ച സുറിയാനി – അറബി ഭാഷകളിലെ പ്രാവീണ്യം ദൃഢപ്പെടുത്തി വർദ്ധി

പ്പിക്കുവാനും ഈ അവസരം അദ്ദേഹം ഉപയോഗപ്പെടുത്തി. അബ്ദൽ നൂർ മെത്രാച്ചൻ കഥാപുരുഷനോടൊപ്പം വടക്കൻപറവൂർ പള്ളിയിലാണ് അക്കാലങ്ങളിൽ താമസിച്ചിരുന്നത്. അനായാസമായി അറബിയും സുറിയാനിയും സംസാരിക്കുവാൻ ആവശ്യമായ ഭാഷാശേഷി നേടുവാൻ മാത്രമല്ല, സിറിയൻ സഭയിലെ മെത്രാസനങ്ങൾ, ആരാധനകൾ, ആഭ്യന്തര തർക്കങ്ങൾ തുടങ്ങിയ വിഷയങ്ങളെപ്പറ്റിയുള്ള വിവരങ്ങൾ ശേഖരിക്കുവാനും ഈ അവസരത്തെ കഥാപുരുഷൻ പ്രയോജനപ്പെടുത്തി. ഊർശ്ലേമിലേക്കുള്ള ധർമ്മങ്ങളും വഴിപാടുകളും ശേഖരിച്ച് അബ്ദൽ നൂർ മെത്രാച്ചൻ തിരിച്ചുപോയതിനു ശേഷവും ഈ സൗഹൃദം കത്തുകളിലൂടെ കഥാപുരുഷൻ തുടർന്നു.

1857 തുലാം 22-ന് ഗുരുവും വടക്കൻപറവൂർ പള്ളി വികാരിയുമായ ഈരാളിൽ അബ്രഹാം കത്തനാർ ഇഹലോകവാസം വെടിഞ്ഞതിനെ തുടർന്ന് കഥാപുരുഷൻ തൽസ്ഥാനത്ത് വികാരിയായി നിയമിക്കപ്പെട്ടു. മാതൃകാപരമായി ഇടവകയിലെ ഭരണരംഗത്ത് നേതൃത്വം നൽകുവാൻ അദ്ദേഹം ശ്രമിച്ചു. അധികാര പ്രമത്തതയുടെ ഭ്രമം അദ്ദേഹത്തെ ബാധിച്ചിരുന്നില്ല.

വടക്കൻപറവൂർ പള്ളിയിലെ ചുമതലയേറ്റതു മുതൽ കഥാപുരുഷൻ പള്ളിയിൽത്തന്നെയായിരുന്നു താമസം. മലങ്കരസഭയിലെ പുരാതന ശൈലി ആയിരുന്നു അത്. വിവാഹിതരായ വൈദികർ പോലും തവണ വരുന്ന ആഴ്ചകളിൽ പള്ളിയിൽ സ്ഥിരമായി താമസിക്കുമായിരുന്നു. അന്നത്തെ മിക്ക ഇടവകകളിലും ഒന്നിലേറെ വൈദികർ ഉണ്ടായിരുന്നതിനാൽ ഈ സമ്പ്രദായം തികച്ചും പ്രായോഗികം ആയിരുന്നു. കഥാപുരുഷൻ അവിവാഹിതനായിരുന്നതിനാൽ ആ വക വ്യത്യാസം കൂടാതെ പള്ളിയിൽ സ്ഥിരമായി താമസിച്ചു. സുറിയാനിയിൽ അസാധാരണ വൈദഗ്ധ്യം നേടിയിരുന്ന കഥാപുരുഷനെത്തേടി വൈദിക വിദ്യാർത്ഥികൾ വടക്കൻപറവൂർ പള്ളിയിലെത്തി. കുറച്ചുകാലം ആ പള്ളി ഒരു മല്പാൻ പള്ളിക്കൂടമായി പ്രവർത്തിച്ചു. കടവിൽ പൗലൂസ് കത്തനാർ ഒരു മല്പാൻ എന്ന നിലയിൽ ഖ്യാതി സമ്പാദിച്ച് തുടങ്ങിയത് ഇക്കാലത്താണ്. അക്കാലത്ത് കഥാപുരുഷന്റെ ശിഷ്യരായ ചില ശെമ്മാശന്മാരുടെ പേരുകൾ ജീവചരിത്രകാരൻ പരിചയപ്പെടുത്തുന്നുണ്ട്: കല്ലാപ്പാറ പത്രോസ് ശെമ്മാശൻ, എടപ്പള്ളി കുളങ്ങര ഗീവർഗീസ് ശെമ്മാശ്ശൻ, ഈരാളിൽ മാത്തു ശെമ്മാശൻ, കുളങ്ങര തീത്തൂസ് ശെമ്മാശൻ, ഈരാളിൽ കോരത് ശെമ്മാശൻ. 1864 മുതൽ 1869 വരെ ഈ വൈദികാഭ്യസനം അവിടെ നിർവിഘ്നം നടന്നു. 1869 മിഥുനം 27-ന് കഥാപുരുഷന്റെ പ്രിയ മാതാവ് 79-ാം വയസ്സിൽ ഇഹലോകവാസം വെടിഞ്ഞു. ഇതോടെ സ്വന്തം ഗ്രാമത്തോട് അദ്ദേഹത്തെ അതിഗാഢമായി ബന്ധിച്ച കുടുംബബന്ധങ്ങൾ അവസാനിച്ചു.

# 3

# ചക്രവാളങ്ങൾ വിസ്തൃതമാകുന്നു

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം കേരളത്തിന്റെ സാമൂഹിക മേഖലകളിലെന്നതു പോലെ മലങ്കരസഭയിലും ഒട്ടേറെ ചലനങ്ങൾ സൃഷ്ടിച്ച കാലഘട്ടം ആയിരുന്നു. പൗരസ്ത്യ ശൈലികൾ മുഖമുദ്രയാക്കിയ മലങ്കരസഭയെ പാശ്ചാത്യവൽക്കരിക്കാൻ നവീകരണത്തിന്റെ വ്യാജ മേൽവിലാസത്തിൽ പാലക്കുന്നത്ത് മാർ അത്താനാസ്യോസും അനുയായികളും നിഗൂഢശ്രമങ്ങളും അതിനെ ചെറുത്തുതോല്പിക്കുവാൻ മലങ്കര സഭ നടത്തിയ ജീവന്മരണ സമരവുമാണ് ഈ നാലഞ്ചു ദശകത്തെ സഭാചരിത്രത്തെ സംഭവബഹുലമാക്കിയത്. 1842-ൽ പാലക്കുന്നത്തു വലിയ മെത്രാൻ മേല്പ്പട്ടസ്ഥാനമേറ്റതായി അവകാശപ്പെട്ടുകൊണ്ട് മലങ്കരയിൽ പ്രത്യക്ഷപ്പെട്ടതുമുതൽ സംഭവപരമ്പരകൾ ആരംഭിച്ചു. ചേപ്പാട്ട് മാർ ദീവന്നാസ്യോസിന്റെ രാജിയെ തുടർന്ന് മലങ്കരമെത്രാപ്പോലീത്താ സ്ഥാനത്തേക്ക് സ്ഥാനാർത്ഥികളായി സർക്കാരിലേക്ക് അപേക്ഷ സമർപ്പിച്ച പാലക്കുന്നത്ത് മെത്രാച്ചന്റെ അപേക്ഷ അംഗീകരിക്കപ്പെടുകയും യൂയാക്കീം കൂറിലോസിന്റെ അപേക്ഷ തിരസ്ക്കരിക്കപ്പെടുകയും ചെയ്തതോടെ സഭാന്തരീക്ഷം കലുഷിതമായി. നവീകരണ മെത്രാച്ചന് അനുകൂലമായി രാജകീയ വിളംബരം പ്രഖ്യാപിക്കപ്പെട്ടതോടെ കാലുഷ്യങ്ങളുടെ പരസ്യസ്വഭാവം നഷ്ടപ്പെട്ടുവെങ്കിലും അന്തർഭാഗത്തെ തിളച്ചു മറിയൽ ശക്തമായി. നവീകരണ മെത്രാന് ഔദ്യോഗികതലത്തിൽ ലഭിച്ച അംഗീകാരത്തോടെ എതിർപ്പുകൾ രഹസ്യസ്വഭാവം കൈക്കൊണ്ടു. നവീകരണ ശ്രമങ്ങൾക്ക് തടയിടുവാൻ നിയോഗിക്കപ്പെട്ട യൂയാക്കീം മാർ കൂറിലോസ് ക്രമേണ നവീകരണ വിഭാഗത്തോട് പൊരുത്തപ്പെടുവാൻ തയാറായതോടെ സുറിയാനി സഭയുടെ പാരമ്പര്യങ്ങൾ സംരക്ഷിക്കുവാൻ ഒരു നേതാവില്ലാതായി. മലങ്കരസഭയുടെ നേതാക്കൾ അന്ത്യോഖ്യൻ സഭാനേതൃത്വത്തോട് സഹായാഭ്യർത്ഥന നടത്തിയെങ്കിലും ഫലപ്രാപ്തിയുണ്ടായില്ല. ശീമയിൽ നിന്ന് കൂടുതൽ മെത്രാന്മാരെ അയക്കുവാൻ താല്പര്യമില്ലെന്നും അത്യാവശ്യമെങ്കിൽ മെത്രാൻ സ്ഥാനാർത്ഥികളായി മലങ്കര സഭാംഗങ്ങളെ തെരഞ്ഞെടുത്തയച്ചാൽ പട്ടം കൊടുത്ത് സഹായിക്കാമെന്നും പാത്രിയർക്കീസിന്റെ കല്പന വന്നതോടെ മലങ്കരസഭയുടെ മനസു തണുത്തു. മെത്രാൻ സ്ഥാനാർത്ഥികളെ കണ്ടെത്തുവാൻ യൂയാക്കീം കൂറിലോസിന്റെ അദ്ധ്യക്ഷതയിൽ 1863 ധനു 11-ാം തീയതി കോട്ടൂർ പള്ളിയിൽ പള്ളിപ്രതിപുരുഷ യോഗം ചേർന്നു. മെത്രാൻ സ്ഥാനം അർഹിച്ചവരും ആഗ്രഹിച്ചിരുന്നവരും ആയി പല വൈദികരും

സഭയിൽ ഉണ്ടായിരുന്നു. എങ്കിലും അപ്പോഴത്തെ പരിതഃസ്ഥിതിയിൽ മേല്പ്പട്ടസ്ഥാനമേൽക്കുവാൻ ഒരുത്തരും തയ്യാറല്ലായിരുന്നു. മൂന്ന് കാരണങ്ങൾ അവർക്കു മുമ്പിൽ പ്രതിബന്ധം സൃഷ്ടിച്ചു.

1. അപകടകരമായ കടൽ യാത്രയുടെ സാഹസികതയ്ക്ക് ആരും തയ്യാറായിരുന്നില്ല.

2. രാജകീയ വിളംബരം നേടിയ ഔദ്യോഗിക മലങ്കര മെത്രാപ്പോലീത്തായ്ക്കെതിരെ സ്ഥാനമേറ്റ് വന്നാൽ രാജകോപത്തിന് പാത്രമാകും; ജീവൻ തന്നെ അപകടത്തിലാകാം.

3. പുതിയ മെത്രാൻ ഉണ്ടാകരുതെന്ന് യൂയാക്കീം മാർ കൂറിലോസ് ആഗ്രഹിച്ചു.

തന്മൂലം കോട്ടൂർ യോഗം ഇപ്രകാരം പാത്രിയർക്കീസിന് മറുപടി എഴുതി: "കല്പിച്ച് കൊടുത്തയച്ച എഴുത്ത് വായിച്ച് കണ്ടതിൽ ഞങ്ങൾക്ക് എത്രയും സങ്കടം. അവിടെനിന്നും ബാവാമാർ ഇവിടെ വരാതെ ഇരുന്നാൽ ഈ മാർഗ്ഗം ഇല്ലാതെ ആയിപ്പോകുന്നതു കൂടാതെ, ഇവിടെ കല്പന പ്രകാരം കൊള്ളാകുന്ന പട്ടക്കാർ ഇവിടെനിന്ന് പോവുന്നതിന് മടിയായി വന്നിരിക്കുന്നു. അതിനാൽ അവിടെനിന്ന് രണ്ട് ബാവാമാരെയും പത്ത് റമ്പാന്മാരെയും വേണ്ടുന്ന പുസ്തകങ്ങളും മൂറോൻ മുതലായതും കൊടുത്ത് അയക്കണം..." (*കണ്ടനാട് ഗ്രന്ഥവരി*).



**കടവിൽ തിരുമേനിയുടെ മാതൃ ഇടവകയായ വടക്കൻപറവൂർ പള്ളി.**

കോട്ടൂർ യോഗം ലക്ഷ്യം കാണാതെ പിരിഞ്ഞു എങ്കിലും നവീകരണ ത്തോടു പോരാടുവാൻ തങ്ങൾക്ക് മെത്രാന്മാർ വേണമെന്ന് ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ (കോട്ടയം വലിയപള്ളി) മുതലായി ഏതാനും പേർക്കും നിർബന്ധമുണ്ടായിരുന്നു. അവർ ഈ സാഹസിക യാത്രയ്ക്ക് പാലൂർ – ചാട്ടുകുളങ്ങര ഇടവകയിലെ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ ധൈര്യപ്പെടുത്തുകയും അദ്ദേഹം മർദ്ദീനിലേക്ക് പുറപ്പെടുകയും ചെയ്തു. യാക്കോബ് രണ്ടാമൻ പാത്രിയർക്കീസിൽ നിന്ന് അദ്ദേഹം മാർ ദീവന്നാ സ്യോസ് എന്ന പേരിൽ 1863 മേടം 26–ാം തീയതി മേല്പട്ട സ്ഥാനമേറ്റ് മലങ്കരയിലെത്തി. അതോടെ മലങ്കരസഭയിൽ മൂന്ന് കക്ഷികൾ രൂപപ്പെട്ടു. ഒന്ന്, ഔദ്യോഗിക മലങ്കര മെത്രാപ്പോലീത്തായെ അനുകൂലിക്കുന്ന വിഭാഗം. 2. പുലിക്കോട്ടിൽ മെത്രാച്ചനെ സ്വീകരിക്കുന്ന വിഭാഗം. മൂന്ന്, പുലിക്കോട്ടിൽ മെത്രാച്ചനെ സ്വീകരിക്കാതിരുന്ന യൂയാക്കീം കൂറിലോ സിന്റെ അനുയായികൾ.

മലങ്കരസഭയിലെത്തിയ പുലിക്കോട്ടിൽ മെത്രാച്ചൻ, നവീകരണ മെത്രാ നെതിരായി നിരവധി പരാതികളും സങ്കടങ്ങളും അധികാര സ്ഥാനങ്ങളിൽ സമർപ്പിച്ചു എങ്കിലും അവ ഓരോന്നായി പരാജയപ്പെട്ടുകൊണ്ടിരുന്നു. വർഷങ്ങളായി മുടങ്ങിക്കിടന്ന വട്ടിപ്പണത്തിന്റെ പലിശയും കൊച്ചിൻ അവാർഡുപ്രകാരം മലങ്കരസഭയ്ക്ക് കിട്ടുവാൻ അർഹതയുള്ള സംഖ്യയും ഒന്നിച്ച് ഔദ്യോഗിക മെത്രാപ്പോലീത്തായെ ഏല്പിക്കുവാൻ ബ്രിട്ടീഷ് റസിഡണ്ട് തീരുമാനിക്കുകയും അതിന്റെ ചുമതലക്കാരായി മെത്രാപ്പോ ലീത്തായൊടൊപ്പം ഒരു വൈദിക പ്രതിനിധിയുടെയും ഒരു അൽമായ പ്രതിനിധിയുടെയും പേര് നിർദ്ദേശിക്കുവാൻ ആവശ്യപ്പെടുകയും ചെയ്തു. പുലിക്കോട്ടിൽ മെത്രാച്ചൻ ഇതിനെതിരെ ഏതാനും പള്ളിക്കാരുടെ പിന്തു ണയോടെ റസിഡണ്ടിന് ഹർജി സമർപ്പിച്ചു എങ്കിലും ഫലമൊന്നും ഉണ്ടാ യില്ല. മെത്രാച്ചനും പുന്നത്ര ചാണ്ടപ്പിള്ള കത്തനാരും മുക്കാലി പൗലോ സും ചേർന്ന് രസീതി നല്കി മുപ്പത്തിഅയ്യായിരം രൂപാ ഖജനാവിൽ നിന്ന് ഏറ്റുവാങ്ങുകയും ആ സംഖ്യ അഞ്ച് ശതമാനം പലിശയിൽ ആലപ്പുഴ ബാങ്കിൽ നിക്ഷേപിക്കുകയും ചെയ്തു.

ഈ സംഖ്യയുടെ വിനിയോഗം സംബന്ധിച്ച് ആവശ്യമായ തീരുമാന ങ്ങളെ കൈക്കൊള്ളാൻ 1869 മകരം 26–ന് കോട്ടയം പഴയസെമിനാരിയിൽ പാലക്കുന്നത്ത് വലിയ മെത്രാച്ചൻ ഒരു പ്രതിപുരുഷയോഗം വിളിച്ചുകൂട്ടി. യുയാക്കീം മാർ കൂറിലോസിനെയും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോ സിനെയും യോഗവിവരം അറിയിച്ചില്ല. അസുഖം നിമിത്തം പാലക്കുന്നത്ത് വലിയ മെത്രാച്ചൻ യോഗത്തിൽ സംബന്ധിച്ചില്ല. തോമസ് മാർ അത്താ നാസ്യോസിന്റെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ തൊഴിയൂരിലെ ആലത്തൂർ മാർ കൂറിലോസും സംബന്ധിച്ചു. വടക്കു നിന്ന് അങ്കമാലി,

വടക്കൻപറവൂർ, കോതമംഗലം, വടകര, കരിങ്ങാശ്ര, നടമേൽ, കണ്ടനാട്, തെക്കൻപറവൂർ, ചെമ്പിൽ, മാന്തുരുത്ത്, തുരുത്തിപ്പിളി എന്നീ പള്ളികൾ യോഗത്തിൽ സംബന്ധിച്ചു. ആ യോഗം ഒരു ആലോചനക്കൂട്ടം രൂപവത്ക്കരിച്ചു. കോട്ടയം പഴയസെമിനാരിയിൽ വൈദിക വിദ്യാഭ്യാസം പുനരാരംഭിക്കുവാൻ ആവശ്യമായ തീരുമാനങ്ങൾ കൈകൊള്ളുകയും ചെയ്തു. ആലോചനക്കൂട്ടത്തിൽ പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ ആയിരുന്നു തലവൻ. വേങ്കടത്ത് മത്തായി കത്തനാരച്ചൻ (മണർകാട്), പുത്തൻവീട്ടിൽ പീലിപ്പോസ് കത്തനാർ (ചേപ്പാട്ട്), കരവട്ട്വീട്ടിൽ കോറി ശെമവൂൻ കത്തനാർ (കണ്ടനാട്), കടവിൽ തോമാ കത്തനാർ (കല്ലിശ്ശേരി), പടിഞ്ഞാറേക്കുറ്റ് ഗീവറുഗ്ഗീസ് കത്തനാർ (പുതുപ്പള്ളി), കുറ്റിക്കാട്ടിൽ ഗീവർഗീസ് കത്തനാർ (കരിങ്ങാശ്ര), കുറിച്ചിയത്ത് മത്തായി കത്തനാർ (നിരണം), ചെറുകര പീലിപ്പോസ് കത്തനാർ (അയിരൂർ), കൂരൻ പൗലോസ് കത്തനാർ (വടക്കൻപറവൂർ), പുന്നത്ര അലക്സന്ത്രയോസ് (ചാണ്ടപ്പിള്ള) കത്തനാർ (കോട്ടയം), ഇലഞ്ഞിക്കൽ ചാക്കോ (നിരണം), പോളച്ചിറക്കൽ ഉമ്മൻ (പുതിയകാവ്), തുകലൻ പൗലോസ് (കണ്ടനാട്), കൊച്ചുപുരയ്ക്കൽ ഉതുപ്പ് (കോട്ടയം), മുതൽപിടി പനംപുന്നയിൽ ഇട്ടിച്ചെറിയാ (കോട്ടയം), കോട്ടൂതരടത്ത് മാമ്മൻ (ചെങ്ങന്നൂർ), വല്യടത്തിൽ പീലിപ്പോസ് (പുതുപ്പള്ളി), സെമിനാരി മുതൽപിടിക്കാരൻ കുന്നുംപുറത്തു ഉലഹന്നാൻ (കോട്ടയം) എന്നിങ്ങനെ പത്തൊമ്പതു പേർ ആണ് ആലോചനക്കൂട്ടത്തിൽ ഉണ്ടായിരുന്നത്.

1870 മിഥുനം 22-ാം തീയതി സെമിനാരിയിൽ ആലോചനക്കൂട്ടത്തിന്റെ യോഗം ചേർന്നു. സെമിനാരിയിലെ സുറിയാനി മല്പാന്മാരായി നിയമി



**കോട്ടയം പഴയസെമിനാരി**

ക്കപ്പെട്ട ചെറുകര പിലിപ്പോസ് കത്തനാർ, കൂരൻ പൗലോസ് കത്തനാർ എന്നിവർക്ക് ചിലവുൾപ്പെടെ മാസം ഇരുപത്തിഒന്ന് രൂപ ശമ്പളം നിശ്ച യിച്ചു. 1870 ഇടവം 4-ാം തീയതി തിങ്കളാഴ്ച മുതൽ വൈദികസെമിനാരി പ്രവർത്തനം ആരംഭിച്ചതിനെ തുടർന്ന് കൂരൻ പൗലൂസ് കത്തനാർ വടക്കൻപറവൂർ പള്ളിയിൽ നിന്ന് കോട്ടയം പഴയസെമിനാരിയിലേക്ക് താമസം മാറ്റി. പ്രധാന മല്പാൻ ചെറുകര പീലിപ്പോസ് കത്തനാർ ആരാ ധനക്രമങ്ങളുടെ നിർവ്വഹണം പഠിപ്പിക്കുന്നതിന്റെ ചുമതലയേറ്റു. രണ്ടാം മല്പാൻ ആയ കൂരൻ പൗലോസ് കത്തനാർ സുറിയാനി ഭാഷ, വ്യാക രണം, ഗാനങ്ങൾ എന്നിവയുടെ അധ്യാപന ചുമതലയേറ്റു.

സെമിനാരിക്ക് വെളിയിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ നേതൃത്വത്തിൽ പാലക്കുന്നത്ത് മെത്രാച്ചന്മാരുടെ നവീകരണാഭിമുഖ്യത്തി നെതിരെ ശക്തമായ പ്രചാരണങ്ങൾ ഇടവകകൾതോറും നടത്തുന്നുണ്ടാ യിരുന്നു. വൈദിക വിദ്യാർത്ഥികളെ, നവീകരണക്കാർ നയിക്കുന്ന കോട്ടയം പഴയസെമിനാരിയിൽ അയക്കുന്നതിനെതിരെയും പ്രചാരണമു ണ്ടായിരുന്നു. പാമ്പാക്കുട, പാലൂർ, വെട്ടിയ്ക്കൽ, പരുമല എന്നിവിട ങ്ങളിൽ സെമിനാരികൾ ആരംഭിച്ച പുലിക്കോട്ടിൽ മെത്രാച്ചൻ കോട്ടയം പഴയസെമിനാരിക്കെതിരെ ആഞ്ഞടിക്കുന്നുണ്ടായിരുന്നു. പ്രചാരണങ്ങളെ തടുക്കുവാനുള്ള കവചങ്ങൾ നവീകരണ മെത്രാന്മാർ ഏർപ്പാടാക്കിയി രുന്നു. വൈദികസെമിനാരിയിലെ കവചം കൂരൻ പൗലോസ് മല്പാൻ ആയിരുന്നു. അദ്ദേഹം സുറിയാനി ഭാഷയിലും പാരമ്പര്യത്തിലും ആഗാധ മായ പരിചയം നേടിയിരുന്നതിനാലും യൂയാക്കീം കൂറിലോസിന്റെ ശിഷ്യൻ ആയിരുന്നതിനാലും അദ്ദേഹത്തെ മലങ്കരസഭ അവിശ്വസിക്കു മായിരുന്നില്ല. എന്നാൽ അതേസമയം അദ്ദേഹത്തെ മറികടന്ന് പ്രധാന മല്പാനായ ചെറുകര പീലിപ്പോസ് മല്പാൻ നവീകരണത്തിന് അനുയോജ്യമായി സീനിയർ വൈദിക വിദ്യാർത്ഥികളെ സജ്ജമാക്കിയിരുന്നു.



പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ്

ഔദ്യോഗിക മലങ്കര മെത്രാപ്പോലീത്താ ആയ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസും ഈ ഉഭയ മുഖം നയ മായി സ്വീകരിച്ചു. ഔപചാരിക രംഗങ്ങ ളിൽ അദ്ദേഹം നവീകരണശ്രമങ്ങളിൽ നിന്ന് വിട്ടുനിന്നു. അതേസമയം അനുയോ ജ്യമായ കാലാവസ്ഥ ബോധ്യമാകുന്ന സ്ഥലങ്ങളിൽ നവീകരണ പദ്ധതികൾക്ക് പച്ചക്കൊടി കാട്ടുകയും ചെയ്തു. ഇത്

പ്രസ്പഷ്ടമാക്കുന്ന ഒരു സംഭവം വിശദീകരിക്കാം. തന്റെ പിതൃവ്യനായ അബ്രഹാം മല്പാന്റെ പുത്രന് 1858-ൽ അദ്ദേഹം കശ്ശീശാ പട്ടം നൽകി. നവീകരിച്ച തക്സാ ഉപയോഗിച്ച് നവപൂജാർപ്പണം നടത്തുവാൻ നിർബന്ധം പുലർത്തിയ അഭിനവ വൈദികന് (തോമസ് കശ്ശീശായ്ക്ക്) ആയതിനുള്ള അനുമതി ലഭിച്ചില്ല. ഫലത്തിൽ പത്തു വർഷക്കാലം അദ്ദേഹത്തിന് വിശുദ്ധ കുർബാന അർപ്പിക്കുവാൻ കഴിഞ്ഞില്ല. പത്തു കൊല്ലമായി മെത്രാപ്പോലീത്തായെ ധിക്കരിക്കുന്ന തോമസ് കശ്ശീശായെ ഉദ്ധരിച്ച് പാലക്കുന്നത്തു മെത്രാച്ചൻ താൻ നവീകരണവാദിയല്ലെന്ന് വിദഗ്ദ്ധമായി സമർത്ഥിച്ചിരുന്നു. എന്നാൽ ധിക്കാരിയായ ഈ വൈദികനെയാണ് അദ്ദേഹം പിൻഗാമിയായി നിശ്ചയിച്ചത്. 1868 ഇടവം 9 -ന് സ്വർഗ്ഗാരോഹണപ്പെരുന്നാളിൽ, അതേവരെ കുർബാന അനുഷ്ഠിക്കാതിരുന്ന അർദ്ധസഹോദരന് കോട്ടയം പഴയസെമിനാരിയിൽ വച്ച് അദ്ദേഹം റമ്പാൻ സ്ഥാനം നല്കി. റമ്പാൻ സ്ഥാനമേറ്റ ശേഷം ഇടവം 12-ാം തീയതി പെന്തിക്കൊസ്തി പെരുനാളിലാണ് അദ്ദേഹം പുത്തൻ കുർബാന ചൊല്ലിയത്. അതും അബ്രഹാം മല്പാന്റെ അരക്കുർബാനയല്ല; പൂർവ്വിക തക്സാ പ്രകാരമുള്ള കുർബാന ആയിരുന്നു. ഇത് ഒരു മുഖം. ലിഖിതമായ ഭേദഗതികൾ വരുത്തിയില്ലെങ്കിലും മാർ അത്താനാസ്യോസ് പൂർവ്വിക തക്സായിലെ പദപ്രയോഗങ്ങൾ നവീകരണ നിലപാടുകൾപ്രകാരം വ്യത്യാസപ്പെടുത്തിയാണ് ആരാധനകൾ നടത്തിയിരുന്നതെന്ന് അദ്ദേഹത്തിന്റെ തലമുറയിലെ ദൃക്സാക്ഷികളായ വൈദികർ രേഖപ്പെടുത്തിയിട്ടുണ്ട്.

നവീകരണത്തെ പരസ്യമായി സ്വീകരിക്കാൻ വയ്യ, ഉപേക്ഷിക്കാനും വയ്യ എന്ന മട്ടിലായിരുന്നു മാർ അത്താനാസ്യോസിന്റെ അന്നത്തെ നില. ഈ സന്ദിഗ്ദ്ധഘട്ടത്തെ അതിജീവിക്കുവാൻ അദ്ദേഹം ചില ഉപായങ്ങൾ അവലംബിച്ചു.

സഭയിലെ വൈദികരെ സ്വപക്ഷത്തു ഉറപ്പിച്ച് നിർത്തുകയായിരുന്നു പ്രധാന മാർഗ്ഗം. അതിനായി അദ്ദേഹം രണ്ടു മാർഗ്ഗങ്ങൾ അവലംബിച്ചു. വൈദികർക്ക് ആകർഷകമായ സ്ഥിരവരുമാനം ഉറപ്പു വരുത്തുവാനുള്ള നടപടികൾ സ്വീകരിക്കുകയാണ് ആദ്യം അദ്ദേഹം ചെയ്തത്. ആളുകൾ നല്കിയിരുന്ന ദക്ഷിണയെ മാത്രം ആശ്രയിക്കേണ്ടി വന്നിരുന്ന വൈദികർക്ക് ആദ്യമായി ശമ്പള വ്യവസ്ഥ അദ്ദേഹം ആവിഷ്ക്കരിച്ചു. പള്ളികൾ തോറും സഞ്ചരിച്ച് അദ്ദേഹം ശമ്പളപദ്ധതി നടപ്പിലാക്കി. അതോടൊപ്പം പട്ടക്കാർക്ക് ഇടവകയുടെ ഭരണത്തിൽ നിർണ്ണായക പങ്കാളിത്തം അനുവദിച്ചുകൊണ്ട് ഇടവകകളിലെ ഭരണസംവിധാനം അദ്ദേഹം നവീകരിച്ചു. കൈക്കാരന്മാരുടെ കീഴുദ്യോഗസ്ഥന്മാരെപ്പോലെ അവരെ സദാ പ്രസാദിപ്പിച്ച് കഴിയാൻ വിധിക്കപ്പെട്ടിരുന്ന വൈദികർക്ക് ഇതൊരു ആശ്വാസമായി. വൈദികരുടെ സ്ഥാനത്തിനും പദവിക്കും തിളക്കം വർദ്ധിപ്പിക്കുന്ന ഒരു

നടപടിയായിരുന്നു ഇത്. ഇതോടെ വൈദികർക്ക് അദ്ദേഹം ആരാധ്യനായി.

അത്മേനികളെ സ്വപക്ഷത്തു നിർത്തുവാനും അദ്ദേഹം ചില പദ്ധതികൾ ആവിഷ്ക്കരിച്ചു. രാജകീയ കല്പനപ്രകാരം ക്രിസ്ത്യാനികൾ അക്കാലത്തു ക്ഷേത്രങ്ങൾക്കും മറ്റും പ്രതിഫലമില്ലാതെ ഊഴിയവേല ചെയ്യുവാൻ ബാധ്യസ്ഥരായിരുന്നു. ഞായറാഴ്ചകളിലും ഊഴിയവേല നിർബന്ധമായിരുന്നു. ബ്രിട്ടീഷ് റസിഡണ്ടിൽ തനിക്കുള്ള സ്വാധീനം ഉപയോഗിച്ച് ഈ ഊഴിയവേലയും ഞായറാഴ്ച വേലയും അവസാനിപ്പിക്കുന്ന രാജകല്പനകൾ പുറപ്പെടുവിക്കുന്നതിൽ അദ്ദേഹം വിജയിച്ചു. ഇത് അദ്ദേഹത്തെ സമുദായ മധ്യത്തിൽ ഒരു വീരപുരുഷനാക്കി. സുറിയാനിക്കാരുടെ കേസുകൾ തീർപ്പു കല്പിക്കുന്നതിന് കോടതികൾതോറും സമുദായത്തിലെ കുലീന അംഗങ്ങൾ നിയമിക്കപ്പെട്ടതോടെ അദ്ദേഹത്തിന്റെ താരപരിവേഷം ഇരട്ടിയായി. സർക്കാർ ഉദ്യോഗത്തിലേക്ക് നാട്ടുക്രിസ്ത്യാനികൾ നിയമിക്കപ്പെടാൻ തുടങ്ങിയതോടെ അദ്ദേഹത്തിന്റെ ഔന്നത്യവും പ്രാബല്യവും സാധാരണക്കാർക്കിടയിൽ സമുദായത്തിന്റെ അഭിമാനപ്രതീകമായി.

ദൂരവ്യാപകഫലങ്ങൾ ചെയ്യുന്ന മറ്റൊരു പരിഷ്ക്കാരത്തിന് ഈ അനുകൂല കാലാവസ്ഥയെ അദ്ദേഹം പ്രയോജനപ്പെടുത്തി. അക്കാലത്ത് ആരാധനക്രമങ്ങളൊന്നും മലയാളത്തിൽ പരിഭാഷപ്പെടുത്തിയിരുന്നില്ല. പാരാവാരസമാന വിസ്തൃതമായ സുറിയാനി സഭയുടെ ആരാധനാസാഹിത്യം സുറിയാനിഭാഷയിൽ മാത്രമേ ലഭ്യമായിരുന്നുള്ളു. തൽസമയ വിവർത്തനത്തിലൂടെ ചില ഗദ്യപ്രാർത്ഥനകൾ ഉഭയഭാഷാ പാണ്ഡിത്യമുള്ള ഏതാനും വൈദികർ മലയാളത്തിൽ ചൊല്ലിയിരുന്നുവെങ്കിലും ഭൂരിഭാഗം വൈദികരും മൂലഭാഷയിലെ പ്രാർത്ഥനകൾ വേണ്ടത്ര അർത്ഥഗ്രഹണം കൂടാതെ ചൊല്ലുന്ന പതിവാണ് അന്നുണ്ടായിരുന്നത്. പ്രാർത്ഥനകളെ തെറ്റായി വിവർത്തനം ചെയ്താലും തെറ്റുകൾ വേർതിരിച്ചറിയാൻ കഴിയുമായിരുന്നില്ല. ആരാധന ഹൃദയസ്പൃക്കാകുമാറ് പ്രാദേശിക ഭാഷയിൽ നടത്തുക എന്നത് നവീകരണവാദത്തിന്റെ അംഗീകൃതസിദ്ധാന്തവും നിലപാടും ആയിരുന്നു. ഈ മാതൃഭാഷാ പ്രേമം പുരോഗമനവാദികളായ ഏവർക്കും സ്വീകാര്യമായ ഒരു നിലപാടായിരുന്നു. വിവർത്തനത്തിലൂടെ നവീകരണം നടപ്പിലാക്കുന്നത് എളുപ്പമായിരുന്നു. ഒരു ഉദാഹരണത്തിലൂടെ ഇത് വ്യക്തമാക്കാം.

വി. കുർബാന പരസ്യമായി ആരംഭിക്കുന്നത് 'നിന്നെ പ്രസവിച്ച മറിയാമും നിന്നെ മാമോദീസാ മുക്കിയ യൂഹാനോനും ഞങ്ങൾക്ക് വേണ്ടി നിന്നോടപേക്ഷിക്കുന്നു. ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ' എന്ന എക്ബാ ചൊല്ലിക്കൊണ്ടാണ്. ഇത് സുറിയാനിയിൽ ചൊല്ലുമ്പോൾ ആളുകൾക്ക് ഗ്രഹിക്കാൻ കഴിയുന്നത് മറിയം, യൂഹാനോൻ എന്നീ രണ്ടു പേരുകൾ മാത്രമാണ്. നവീകരണക്കാർ ഈ പ്രാർത്ഥനയെ 'മറിയാമിൽ നിന്ന്

ജനിക്കയും യോഹന്നാനിൽ നിന്ന് മാമ്മൂദീസാ ഏല്ക്കുകയും ചെയ്ത ഞങ്ങൾക്കുള്ള മശീഹാതമ്പുരാനേ, ഞങ്ങളുടെ മേൽ അനുഗ്രഹം ചൊരിയേണമേ' എന്ന് നവീകരിച്ച് വിവർത്തനം ചെയ്തു. നവീകൃത വിവർത്തനത്തിൽ മറിയം, യോഹന്നാൻ എന്നീ പേരുകൾ ഉണ്ട്. അവരെ സംബന്ധിച്ചിടത്തോളം പ്രാർത്ഥനയിൽ വ്യത്യാസമില്ല എന്ന് തന്നെയല്ല സ്വന്തം ഭാഷയിൽ ആരാധന ഹൃദ്യമായിത്തീർന്നു. നവീകരണവാദികൾക്കാണെങ്കിൽ ആ പ്രാർത്ഥനയിലെ നവീകരണക്കാർക്ക് അസ്വീകാര്യമായ മധ്യസ്ഥത നീക്കം ചെയ്യപ്പെട്ടു എന്ന് സന്തോഷവുമായി. ഈ പദ്ധതി ഉന്നതതലത്തിൽ നവീകരണക്യാമ്പിൽ സ്വീകാര്യമായി. സാധാരണക്കാരിൽ നവീകരിച്ച പ്രാർത്ഥനകളും ശൈലികളും പ്രചരിപ്പിക്കുവാൻ ഈ വിവർത്തന തന്ത്രം ഫലപ്രദമെന്ന് അവർക്ക് ബോധ്യമായി. ഈ പദ്ധതിപ്രകാരം സുറിയാനിസഭയുടെ സകല പ്രാർത്ഥനക്രമങ്ങളും വിവർത്തനം ചെയ്യുവാൻ തീരമാനമായി. വിവർത്തനത്തെ നവീകരണാനുരൂപമായി വ്യത്യാസപ്പെടുത്തുന്ന കാര്യം ഏതാനും ഉന്നതരുടെ മസ്തിഷ്ക്കത്തിൽ ഒതുങ്ങി നിന്നു.

വിവർത്തകനായി, അപ്പോഴേക്കും പ്രശസ്തനായിക്കഴിഞ്ഞിരുന്ന കൂരൻ പൗലൂസ് മല്പാനെയാണ് നവീകരണ മെത്രാപ്പോലീത്താ നിയോഗിച്ചത്. ദൗത്യം ഏറ്റെടുക്കുവാൻ കഥാപുരുഷനു സന്തോഷമായിരുന്നു. മാതൃഭാഷയിൽ സമ്പുഷ്ടമായ സുറിയാനിക്രമങ്ങൾ ലഭിച്ചാൽ ആരാധന ഹൃദയസ്പർശിയാക്കാമെന്ന് മല്പാനച്ചന് അറിയാമായിരുന്നു. ആദ്യം കൂദാശക്രമം വിവർത്തനം ചെയ്തു. മാമ്മൂദീസാ, വിവാഹം, ശവസംസ്ക്കാരം (പുരുഷന്മാരുടെ 4 ക്രമം, സ്ത്രീകളുടെ 4 ക്രമം, ശിശുക്കളുടെ 4 ക്രമം), ഭവനകൂദാശ, തൈലാഭിഷേകം എന്നീ ശുശ്രൂഷകളുടെ ക്രമം അതോടെ മലയാളത്തിൽ ലഭ്യമായി. അതുകഴിഞ്ഞ് ആണ്ടുതക്സാ ആരംഭിച്ചു. അതോടെ യൽദാ, ദനഹ, ഓശാന, ദുഃഖവെള്ളിയാഴ്ച, ഉയിർപ്പ്, പെന്തിക്കൊസ്തി എന്നീ പെരുനാളുകളുടെ ക്രമങ്ങൾ ലഭ്യമായി. തുടർന്ന് നോമ്പുകളിലെയും ഹാശാ ആഴ്ചയിലേയും നമസ്ക്കാരം വിവർത്തനം ചെയ്തു. പിന്നീട് ആണ്ടടക്കമുള്ള പെങ്കീസായിലെ തെരഞ്ഞെടുത്ത പ്രാർത്ഥനകളും പ്രുമിയോൻ – സെദ്റാകളും വിവർത്തനം ചെയ്തു. എഡിറ്റ് ചെയ്ത് പെരുനാൾ പ്രാർത്ഥനക്രമത്തിന്റെ പരിഭാഷ തയാറാക്കി. വിവിധ പട്ടംകൊടകളുടെ ക്രമങ്ങൾ, പള്ളിക്കൂദാശകളുടെ ക്രമം, വിപുലമായ തൈലാഭിഷേകത്തിന്റ ക്രമം (കന്തീല), പട്ടക്കാരുടെയും മേൽപ്പട്ടക്കാരുടെയും ശവസംസ്ക്കാര ശുശ്രൂഷ (കഹനൈത്താ) എന്നിവയും വിവർത്തനം ചെയ്തതോടെ, സുറിയാനിസഭയുടെ ആരാധനാസാഹിത്യം ഏറെക്കുറെ മലയാളത്തിലേക്ക് കൂരൻ മല്പാൻ പൂർണ്ണമായും പരിഭാഷപ്പെടുത്തി. ഭഗീരഥപ്രയത്നമായിരുന്നു അത്. വൈദിക സെമിനാരിയിലെ

അധ്യാപനം കഴിഞ്ഞ് ലഭിക്കുന്ന സമയം മുഴുവൻ അത്യദ്ധ്വാനം ചെയ്താണ് അദ്ദേഹം ഈ പരിഭാഷ തയാറാക്കിയത്.

ഈ വിവർത്തനങ്ങളെല്ലാം ഭാഷാപരമായി ശുദ്ധീകരിച്ച് അച്ചടിയ്ക്ക് തയാറാക്കുവാൻ എന്ന നിലയിൽ സീനിയർ മല്പാനായ ചെറുകര പിലീപ്പോസ് കത്തനാരുടെ കൈയിൽ ഏല്പിക്കപ്പെട്ടു. അച്ചടിക്ക് മുമ്പായി വിവർത്തനം നവീകരണാനുകൂലമായി വ്യത്യാസപ്പെടുത്തുമെന്ന ഭാവന, പരമാർത്ഥഹൃദയിയായ മല്പാന് ഉണ്ടായിരുന്നിരിക്കാൻ ഇടയില്ല. നാലഞ്ച് വർഷത്തെ കഠിന തപസ്സനുഷ്ഠിച്ച് താൻ രചിച്ച വിവർത്തനങ്ങൾ അച്ചടിയിലൂടെ പ്രചരിച്ച് സഭയുടെ ആരാധന ഹൃദ്യവും ഹൃദയസ്പർശകവുമാവുന്ന ഭാവനയുടെ പ്രചോദനമാണ് അദ്ദേഹത്തെ അപ്പോഴും നയിച്ചിരുന്നത്.

ദൗർഭാഗ്യവശാൽ അദ്ദേഹത്തിന്റെ വിവർത്തനങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടില്ല. സഭാന്തരീക്ഷം അപ്പോഴേക്കും പ്രവചനാതീതമായ സംഘർഷസാധ്യതയിലൂടെ കടന്നുപോവുകയായിരുന്നു. 1873-ൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ പരുമലയിൽ ഒരു വൈദിക സെമിനാരിയും തെക്കൻ സഭാകേന്ദ്രവും സ്ഥാപിച്ചതോടെ തെക്കൻ ഇടവകകളിൽ നവീകരണത്തിന് അനുകൂലമായി രൂപപ്പെട്ടുകഴിഞ്ഞിരുന്ന ഗ്രൂപ്പിനെ ചെറുക്കുവാൻ സമാന്തര ഗ്രൂപ്പുകൾ രൂപപ്പെട്ടു തുടങ്ങി. ചാത്തുരുത്തിൽ ഗീവറുഗ്ഗീസ് റമ്പാൻ ആയിരുന്നു പരുമല സെമിനാരിയുടെ പ്രധാന മല്പാൻ. സർക്കാരും കോടതികളും ഔദ്യോഗിക മലങ്കര മെത്രാപ്പോലീത്തായെ പിന്തുണച്ചു എങ്കിലും സഭയുടെ പൗരസ്ത്യ പാരമ്പര്യങ്ങൾ നിലനിർത്തണം എന്ന ചിന്താഗതിയുള്ള അനേകംപേർ മിക്ക ഇടവകകളിലും ഉണ്ടെന്ന ബോദ്ധ്യം പുലിക്കോട്ടിൽ മെത്രാച്ചനെ ധൈര്യപ്പെടുത്തി. താൻ ആരംഭിച്ച 'ഇടവകപത്രിക'യിലൂടെ നടത്തിയ പ്രചാരണങ്ങൾ നവീകരണക്കാരുടെ കാപട്യത്തെ അനാവരണം ചെയ്യുന്നതിൽ വിജയിക്കുന്നുണ്ടെന്ന് കാര്യങ്ങളെ നിരീക്ഷിച്ച അദ്ദേഹം 1873-ൽ പരുമല പള്ളിയിൽ ഒരു പ്രതിപുരുഷയോഗം വിളിച്ചു കൂട്ടി. യൂയാക്കീം മാർ കൂറിലോസിന്റെ അധ്യക്ഷതയിൽ ചേർന്ന യോഗം മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ എന്ന സമുദായ സംഘടനയ്ക്കും അതിന്റെ കർമ്മസമിതിയായ മാനേജിംഗ് കമ്മിറ്റിക്കും രൂപംകൊടുത്തു. സഭയുടെ മുമ്പിൽ അദ്ദേഹം അവതരിപ്പിച്ച കർമ്മപദ്ധതികൾ യോഗം അംഗീകരിച്ചു. സഭയിൽ നവീകരണക്കാർ മൂലം ഉണ്ടായ കലഹം അന്ത്യോഖ്യാ പാത്രിയർക്കീസിനെ ക്ഷണിച്ചു വരുത്തി പരിഹരിക്കുവാൻ യോഗം തീരുമാനിച്ചു.

നവീകരണ മെത്രാനോട് യോജിച്ച് നിന്നിരുന്ന കൂരൻ മല്പാൻ തുടങ്ങിയ പല ശ്രേഷ്ഠ വൈദികരും പരുമല സുന്നഹദോസിനെ ഗൗരവമായി

കണക്കിലെടുത്തില്ല. അവരെ സംബന്ധിച്ചിടത്തോളം പാലക്കുന്നത്തു മെത്രാച്ചൻ പാത്രിയർക്കീസിനാൽ വാഴിക്കപ്പെട്ട മെത്രാനാണ്. സർക്കാരിൽ കാര്യമായ സ്വാധീനമുള്ള ആളാണ്. സുറിയാനിക്കാരുടെ സാമൂഹ്യനിലവാരം മെച്ചപ്പെടുത്തുവാൻ ഫലപ്രദമായി പ്രവർത്തിച്ച മഹാശയനാണ്. പുരോഗമനാശയങ്ങളുടെ പേരിൽ അദ്ദേഹം തെറ്റിദ്ധരിക്കപ്പെടുകയും ക്രൂശിക്കപ്പെടുകയും ചെയ്തു. പരിഷ്കൃതാശയനായ അദ്ദേഹം മൂലം സഭയിൽ വിഭാഗീയത ഉടലെടുത്തുവെങ്കിലും പാത്രിയർക്കീസ് മലങ്കര സന്ദർശിക്കുമ്പോൾ പ്രശ്നങ്ങൾ തീരാവുന്നതേയുള്ളു. പാത്രിയർക്കീസ് പാലക്കുന്നത്തു മെത്രാച്ചനെ മുടക്കി എന്നൊക്കെ യൂയാക്കീം മാർ കൂറിലോസും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസും പ്രചരിപ്പിച്ചിരുന്നത് മലങ്കര മെത്രാപ്പോലീത്താസ്ഥാനം കൈക്കലാക്കാനുള്ള ശ്രമത്തിന്റെ ഭാഗമായിട്ടാണ്. പാത്രിയർക്കീസും പാലക്കുന്നത്തു മെത്രാച്ചനും തമ്മിൽ സമാഗമം ഉണ്ടായാൽ എല്ലാ പ്രശ്നങ്ങളും തീരും. ഇതായിരുന്നു നവീകരണ മെത്രാന്റെ ഭാഷ്യം. കടവിൽ മല്പാനും നവീകരണമെത്രാനോട് യോജിച്ചു നിന്നിരുന്ന ഇടവകകളുടെ ഈ ഭാഷ്യത്തെ അക്ഷരാർത്ഥത്തിൽ വിഴുങ്ങുകയായിരുന്നു. അപ്പോഴാണ് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മലങ്കര സന്ദർശനം ആസന്നമായിരിക്കുന്നു എന്ന വാർത്ത രണ്ടു ക്യാമ്പിലും സജീവമായത്. നവീകരണ ക്യാമ്പിൽ ഈ വാർത്ത രണ്ടു വ്യത്യസ്ത പ്രതികരണങ്ങൾ ഉണ്ടാക്കി. 1. നവീകരണ വാദികൾ ഈ സന്ദർശനം നടക്കരുതേ എന്ന് പ്രാർത്ഥിച്ചു. അഥവാ പാത്രിയർക്കീസിന്റെ സന്ദർശനം യാഥാർത്ഥ്യമായാൽ പാത്രിയർക്കീസ് മഹാരാജാക്കന്മാരെയും അധികാരികളെയും കണ്ട് തങ്ങളുടെ നേതാവിന് അനുകൂലമായി ലഭിച്ചിരുന്ന രാജകീയ വിളംബരം പിൻവലിക്കപ്പെടാതിരിക്കാൻ ആവശ്യമായ മുൻകരുതലുകൾ രഹസ്യമായി ഏർപ്പാടാക്കുകയും സന്ദർശനത്തെ സ്വാഗതം ചെയ്യുന്നതായി പരസ്യ പ്രസ്താവന പുറപ്പെടുവിക്കുകയും ചെയ്തു. വാർത്തകൾ അപ്പോഴപ്പോൾ അറിയിക്കാൻ മക്കുദിശാ ഗബ്രിയേലും കരോട്ടുവീട്ടിൽ ശെമവൂൻ കോറിയും ഇടനിലക്കാരായി വർത്തിച്ചിരുന്നു.

1-9-1874 ന് യൂയാക്കീം മാർ കൂറിലോസ് മെത്രാച്ചൻ ദിവംഗതനായി. മുളന്തുരുത്തിപ്പള്ളിയിൽ സംസ്ക്കരിക്കപ്പെട്ടു. പുലിക്കോട്ടിൽ മെത്രാച്ചന്റെ കാർമ്മികത്വത്തിൽ നടന്ന സംസ്ക്കാര ചടങ്ങുകളിൽ കക്ഷിഭേദം കൂടാതെ മിക്ക വൈദികരും പങ്കെടുത്തു. നവീകരണത്തെ എതിർത്ത് കൂറിലോസിന്റെ കൂടെ യോജിച്ചുനിന്ന പല വടക്കൻ ഇടവകക്കാരും പുലിക്കോട്ടിൽ മെത്രാച്ചനെ നേതാവായി അംഗീകരിക്കുകയും നവീകരണ വിരുദ്ധ ഗ്രൂപ്പ് ശക്തിപ്പെടുകയും ചെയ്തു.

മല്പാൻ എന്ന നിലയിലും വിവർത്തകൻ എന്ന നിലയിലും കൂരൻ

മല്പാന്റെ ഖ്യാതി മലങ്കരസഭയിൽ എങ്ങും പ്രശസ്തി പരത്തിയ കാല മായിരുന്നു അത്. വല്ലപ്പോഴും സെമിനാരി സന്ദർശിച്ചിരുന്ന തൊഴിയൂരിലെ ആലത്തൂർക്കാരൻ പനക്കൽ യൗസേപ്പ് മാർ കൂറിലോസ് മല്പാന്റെ ആരാ ധകനായി മാറി. നവീകരണമെത്രാന്മാരിൽ നിന്ന് മേല്പട്ടം സ്വീകരിക്കേ ണ്ടിവന്നെങ്കിലും തന്റെ ഇടവകയിൽ നവീകരണം പ്രവേശിക്കാതിരിക്കു വാൻ അദ്ദേഹം ബദ്ധശ്രദ്ധൻ ആയിരുന്നു. സുറിയാനി ഭാഷയിലും പാരമ്പ ര്യങ്ങളിലും അവഗാഹമുള്ള ഒരു പിൻഗാമി തൊഴിയൂരിലുണ്ടാകുവാൻ അദ്ദേഹം കാംക്ഷിച്ചു. കഥാപുരുഷന്റെ ജീവചരിത്രകാരൻ എഴുതുന്നു: 'അഞ്ഞൂരെ മെത്രാനായിരുന്ന മാർ കൂറിലോസ് കോട്ടയം സെമിനാരിയിൽ എത്തി താമസിച്ചിരുന്നപ്പോൾ അദ്ദേഹം പൗലോസ് മല്പാനെ വിളിച്ചു. "നമുക്ക് വയസ്സും ക്ഷീണവും ആയിരിക്കുന്നതിനാൽ മല്പാനെ നമ്മുടെ പിൻഗാമിയായി വാഴിച്ച് അഞ്ഞൂരിൽ താമസിപ്പിക്കണമെന്നാണ് നമ്മുടെ ആഗ്രഹം" എന്ന് കല്പിച്ചു. അതിനു പുറമെ അഞ്ഞൂരിലെ സ്ഥിതിഗതി കളെപ്പറ്റി സവിസ്തരം പറഞ്ഞ് മനസ്സിലാക്കി. സ്ഥാനബഹുമാനാദികളിൽ ഒട്ടുംതന്നെ ആഗ്രമില്ലാതിരുന്ന മല്പാൻ, മാർ കൂറിലോസ് മെത്രാപ്പോലീ ത്തായ്ക്ക് വെറുപ്പ് തോന്നാനിടയാകാത്തവിധത്തിൽ ഓരോ ഒഴികഴി വുകൾ പറഞ്ഞ് ആ അവസരത്തിലും മാറുകയാണുണ്ടായത്.

ഒരു ദിവസം രാത്രി പൗലോസ് മല്പാൻ പഠിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു മാന്യൻ വന്ന് ഒരു സ്വകാര്യം പറവാനുണ്ട് എന്ന് പറഞ്ഞ് അദ്ദേ ഹത്തെ വിളിച്ചുകൊണ്ടുപോയി. "അച്ചൻ ഇവിടെ താമസിക്കേണ്ട. അഞ്ഞൂ രേക്ക് പോകണം. അഞ്ഞൂരെ മെത്രാപ്പോലീത്താ അച്ചനെ അവിടത്തെ പിൻഗാമിയായി വാഴിപ്പാൻ നിശ്ചയിച്ചിരിക്കുന്ന വിവരം എന്നോട് പറഞ്ഞി ട്ടുണ്ട്. അതിനാൽ ക്ഷണത്തിൽ പോകണം." ഇതത്രേ ആ മാന്യൻ പറഞ്ഞ രഹസ്യ വർത്തമാനം. 'ആലോചിക്കട്ടെ. ധൃതി വക്കരുത്.' എന്ന് മറുപടി പറഞ്ഞുകൊണ്ട് മല്പാൻ പോന്നു" ( പു. 17–18). ഒരിക്കൽ പാലക്കുന്നത്തു വലിയ മെത്രാച്ചനും പനക്കൽ മെത്രാച്ചന്റെ പ്രേരണയാൽ ഇക്കാര്യത്തിൽ മല്പാനെ പ്രേരിപ്പിച്ചപ്പോഴും മല്പാൻ ഉദാസീനഭാവം തുടർന്ന് മെത്രാ പ്പോലീത്തായെ അത്ഭുതപ്പെടുത്തി.

'മല്പാനച്ചന്റെ അധ്യാപനകാലത്ത് കോട്ടയം സെമിനാരിയിലെ അധ്യ യനരീതിയും മറ്റും മനസ്സിലാക്കാനായി കൽക്കട്ടാ ബിഷപ്പ്, മദ്രാസ് ബിഷപ്പ്, ബ്രിട്ടീഷ് റസിഡണ്ട് എന്നിവരും ചില പാതിരിമാരും കൂടി അവിടെ ചെല്ലുകയും തൃപ്തരായി മടങ്ങുകയും ചെയ്തു. അദ്ദേഹത്തിന്റെ അനുരഞ്ജനപാടവം വ്യക്തമാക്കുന്ന ഒരു സംഭവം ജീവചരിത്രകാരൻ രേഖപ്പെടുത്തിയിട്ടുണ്ട്.

'ഒരിക്കൽ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ പുതു പ്പള്ളിപ്പള്ളിയിൽ വച്ച് ചില ശെമ്മാശന്മാർക്ക് പട്ടം കൊടുക്കാനായി പോയ

പ്പോൾ പൗലോസ് മല്പാനെ കൂടെ കൊണ്ടുപോയിരുന്നു. ടി മെത്രാപ്പോലീത്തായുടെ അനന്തിരവൻ തോമസ് അത്താനാസ്യോസും ചെറുകര പീലിപ്പോസ് മല്പാനും തമ്മിൽ സ്വരച്ചേർച്ചയില്ലാതെയാണിരുന്നത്. ഉപദേശത്താൽ അവരെ സമാധാനപ്പെടുത്തണമെന്ന് മെത്രാപ്പോലീത്താ പൗലോസ് മല്പാനോട് ആവശ്യപ്പെട്ടു. മല്പാൻ അവരോട് ഗുണദോഷിക്കുകയും ബദ്ധവൈരികൾ ആയിരുന്നവർ അദ്ദേഹത്തിന്റെ ബുദ്ധി വൈശിഷ്ട്യത്തിന്റെയും നയത്തിന്റെയും ഫലമായി തമ്മിൽ യോജിക്കാനിട വരികയും ചെയ്തു' (പു. 17).

ഈ സമയത്ത് വടക്കൻപറവൂരിനും അങ്കമാലിക്കും ഇടയിൽ ആലുവായിൽ ഒരു പള്ളി സ്ഥാപിക്കണമെന്ന് ഏതാനുംപേർക്ക് തോന്നി. അവരിൽ പ്രധാനികളായ അമ്പാട്ട് ഗീവർഗ്ഗീസ് കത്തനാരും കുളങ്ങര തീത്തൂസ് കശ്ശീശായും എടപ്പള്ളികുളങ്ങര ഗീവറുഗ്ഗീസ് കശ്ശീശായും കോട്ടയം സെമിനാരിയിലെത്തി പൗലോസ് മല്പാനുമായി ആലോചന നടത്തി. ഈ ആലോചന മല്പാന് സമ്മതവും സന്തോഷവുമായിരുന്നു. നാലു പേരും കൂടി ആയിരം രൂപാ വീതിച്ചെടുക്കുകയും സ്ഥലം വാങ്ങാനും മറ്റും ഉള്ള ചുമതല അമ്പാട്ട് ഗീവർഗ്ഗീസ് കത്തനാരെ ഏല്പിക്കുകയും ചെയ്തു.

ഇപ്രകാരം നാനാവിധ സംഭവങ്ങളാൽ തിരക്ക് പിടിച്ച കാലമായിരുന്നു മല്പാന്റെ സെമിനാരി ജീവിതം. താൻ അദ്ധ്വാനം ചെയ്ത് സുറിയാനിയിൽ നിന്ന് വിവർത്തനം ചെയ്ത പള്ളിക്രമങ്ങൾ അച്ചടിച്ച് പ്രസിദ്ധീകരിക്കപ്പെടുന്നില്ല എന്നത് മല്പാനെ ദുഃഖിപ്പിച്ചു. സെമിനാരിയിലുള്ള സെന്റ് തോമസ് അച്ചുകൂടത്തിൽ നിന്ന് അത് പ്രസിദ്ധീകരിക്കപ്പെടും എന്ന പ്രതീക്ഷ അസ്ഥാനത്തായി. (പിന്നീട് വളരെക്കാലം കഴിഞ്ഞ് 1923-ൽ നിരവധി ഭാഗങ്ങൾ നവീകരിച്ച നിലയിൽ ആ പള്ളിക്രമങ്ങൾ ഒറ്റ വാല്യമായി നവീകരണ സഭാനേതൃത്വം പ്രസിദ്ധീകരിച്ചു. ആ ഗ്രന്ഥത്തിൽ വിവർത്തകനായി ആരുടേയും പേർ ചേർത്തിരുന്നില്ല. പ്രസാധകനായ കെ. സി. ജോഷ്വാ വക്കീൽ കോട്ടയം സി. എം. എസ്. പ്രസിൽ അച്ചടിച്ച ആ പുസ്തകത്തിന്റെ മുഖവുരയിൽ 'ഇതിൽ ഞായറാഴ്ച നമസ്ക്കാരക്രമവും ഞായറാഴ്ചകളിലും പെരുന്നാൾ ദിവസങ്ങളിലും കഴിക്കേണ്ട പ്രത്യേക പ്രാർത്ഥനകളുടേയും ശുശ്രൂഷകളുടേയും വിശുദ്ധ കുർബാനയുടെയും ക്രമങ്ങളും മാത്രമല്ല, വിശുദ്ധ മാമ്മൂദീസാ, വിശുദ്ധ വിവാഹം, ശവസംസ്കാരം, പ്രസവസ്തോത്രം, പട്ടംകൊട, പള്ളിക്കൂദാശ മുതലായ എല്ലാ കർമ്മങ്ങളുടെയും ആചാരക്രമവും പരിഭാഷ ചെയ്തു ചേർത്തിട്ടുണ്ട്. കൂടാതെയും വിശേഷപാഠങ്ങളും നോമ്പുകളുടെയും പെരുനാളുകളുടെയും വിവരങ്ങളും ഉൾപ്പെടുത്തിയിരിക്കുന്നു. അഞ്ചു ഭാഗങ്ങളും അനുബന്ധവും 675 പേജുകളുമുള്ള ഈ അതിബൃഹത് വിവർത്തനത്തിൽ ഇത് മൂലകൃതിയുടെ പരിഭാഷയാണെന്നല്ലാതെ നവീകരണത്തിന്റെ പരിഷ്കാ

രങ്ങൾ വരുത്തിയ വിവരം എവിടെയും പ്രസ്താവിച്ചിട്ടില്ല എന്നത് എത്രയും വിസ്മയം ഉളവാക്കുന്നു).

അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആഗമനത്തോടെ സഭയിൽ ഭിന്നിച്ചുനിൽക്കുന്ന രണ്ടു ഭാഗങ്ങളും ഐക്യത്തിൽ വരുമെന്ന് മല്പാൻ ആത്മാർത്ഥമായി വിശ്വസിച്ചു. പാത്രിയർക്കീസ് ബാവായും പാലക്കുന്നത്തു മെത്രാച്ചനും തമ്മിലുള്ള കൂടിക്കാഴ്ച കഴിഞ്ഞാൽ തെറ്റിദ്ധാരണകൾ പരിഹരിക്കപ്പെടുമെന്നും പാലക്കുന്നത്ത് മെത്രാച്ചനെക്കൊണ്ട് ക്ഷമായാചന ചെയ്യിച്ച് അദ്ദേഹത്തിന്റെ നേരെ പിതാക്കന്മാർ പുലർത്തിവന്ന കോപം ശമിപ്പിക്കാമെന്നും എല്ലാവരും ചേർന്ന് ഏകയോഗ ക്ഷേമമായി മലങ്കര സഭയുടെ ഭാവി ശോഭനമാക്കാമെന്നും മല്പാൻ വിചാരിച്ചു. എങ്കിലും പാത്രിയർക്കീസ് ബാവാ നൽകിയ മഹാപുരോഹിത സ്ഥാനവും മഹാരാജാവ് നല്കിയ വിളംബരവും മൂലം നിയമാനുസൃത മലങ്കര മെത്രാപ്പോലീത്തായെ അനുസരിച്ച് കഴിയുവാനാനാണ് മല്പാൻ നിശ്ചയിച്ചത്.

അങ്ങനെയിരിക്കെ ദുസ്സഹമായ ഒരനുഭവം വലിയ മെത്രാച്ചനിൽ നിന്ന് നേരിടുവാൻ ഇടയായ സംഭവം മല്പാൻ തന്നെ വിവരിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ചരമക്കുറിപ്പിൽ 'ഇടവകപത്രിക' സംഭവം ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

"ഒരു ദിവസം സന്ധ്യാസമയം മല്പാനും ശിഷ്യന്മാരായ ശെമ്മാശന്മാരും സിമ്മനാരിപ്പള്ളിയിൽ പതിവ്പ്രകാരമുള്ള പ്രാർത്ഥന ശുശ്രൂഷ നടത്തിക്കൊണ്ടിരിക്കുമ്പോൾ മാത്യൂസ് അത്താനാസ്യോസ് സാവധാനത്തിൽ നടന്ന് പ്രാർത്ഥിക്കുന്നവരുടെ പിന്നിൽ വന്ന് കൈകൊട്ടിക്കൊണ്ട് ഉറച്ച ശബ്ദത്തിൽ വള്ളപ്പാട്ട് പാടുകയും പ്രാർത്ഥിക്കുന്നവരെ അസഭ്യവാക്കുകൾ പറകയും ചെയ്തു. മദ്യപാനം കൊണ്ട് ബുദ്ധി മറഞ്ഞിരുന്ന ആളിനോട് അപ്പോൾ വല്ലതും പറഞ്ഞാൽ വെട്ടാൻ വരുന്ന കന്നിനോട് വേദം ഓതുന്നതു പോലെയാകുമല്ലോ എന്ന് ഭയന്ന് നമ്മുടെ മല്പാൻ അന്നേദിവസം മൗനമായിരുന്ന് കളഞ്ഞു. അടുത്തനാൾ രാവിലെ ആ 'വൈദികശ്രഷ്ഠനോട്', തന്റെ അവിവേക പ്രവൃത്തിയെക്കുറിച്ച് മല്പാൻ സങ്കടത്തോടു കൂടെ സംസാരിച്ചപ്പോൾ, മാനസാന്തരപ്പെടുന്നതിനു പകരം "നീ എന്നെ സന്മാർഗ്ഗം പഠിപ്പിക്കാൻ വരുന്നോ" എന്ന് പറഞ്ഞുംകൊണ്ട് മല്പാനെ തൊഴിക്കാൻ ഭാവിച്ചു. .." (മലങ്കര ഇടവകപത്രിക, 1907 തുലാം). ഈ സംഭവം കടവിൽ മെത്രാച്ചന്റെ തിരുവായിൽ നിന്ന് കേട്ടതാണെന്ന് പത്രികയിൽ രേഖപ്പെടുത്തിയിരിക്കുന്നു. അപ്രകാശിതമായ അദ്ദേഹത്തിന്റെ ആത്മകഥയിൽ ഈ സംഭവം രേഖപ്പെടുത്തിയിരുന്നു. ആത്മകഥയിലെ ഇതുപോലുള്ള ഭാഗങ്ങൾ നീക്കം ചെയ്ത് എഡിറ്റ് ചെയ്താണ് അദ്ദേഹത്തിന്റെ അന്ത്യകാല ശുശ്രൂഷകനായ ബഹു. ചുമ്മാരച്ചൻ ജീവചരിത്രം എഴുതി പ്രസിദ്ധീകരിച്ചത്. സുറിയാനി സഭയുടെ പൂർവ്വികാചാര

നടപടികളോട് നിന്ദയായി പെരുമാറുന്ന പാലക്കുന്നത്തു മെത്രാച്ചനെ മറ്റ് നന്മകളുടെ പേരിൽ മല്പാൻ സഹിക്കുകയായിരുന്നു. പാത്രിയർക്കീസ് ബാവായുടെ ആഗമനത്തോടെ എല്ലാം ശുഭമായിത്തീരുമെന്ന പ്രതീക്ഷയിലായിരുന്നു അദ്ദേഹം. അങ്ങനെ ഒരു പ്രതീക്ഷ നല്കുംവിധമാണ് പാലക്കുന്നത്തു മെത്രാച്ചൻ പരസ്യമായി അഭിപ്രായ പ്രകടനങ്ങൾ നടത്തിയിരുന്നത്.

കണ്ടനാട് ഗ്രന്ഥവരിയിൽ, പാലക്കുന്നത്തു മെത്രാച്ചൻ രൂപീകരിച്ച ആലോചനക്കൂട്ടത്തിൽ ഒരംഗം കൂടെയായ കരോട്ടുവീട്ടിൽ ശെമവൂൻ കോറി എഴുതുന്നത് കാണുക:

“1874-ാമാണ്ട് കുംഭ മാസം 10-ാം തീയതി വടക്കൻപറവൂർ നിന്നും മട്ടാഞ്ചേരി ഇരിമീസെ നമുക്കുള്ള പള്ളിയിൽ പാലക്കുന്നത്തു അത്താനാസ്യോസ് മെത്രാപ്പോലീത്താ കോട്ടയത്തിന് പോകുന്നതിനായി വന്നിട്ടുണ്ടായിരുന്നു. ആ വിവരം ഞങ്ങൾ അറിഞ്ഞു. പാത്രിയർക്കീസ് ബാവായുടെ കല്പനപ്രകാരം അനുസരിച്ച് നടക്കേണ്ട കാര്യത്തെക്കുറിച്ച് നമുക്ക് അദ്ദേഹത്തെ കണ്ട് പറയണമെന്നും ഏതുവിധമെങ്കിലും യോജിച്ച് നടക്കാത്തപക്ഷം അദ്ദേഹത്തിന്റെ കൂട്ടത്തിൽ ഏതാനും പള്ളിക്കാർ തിരിഞ്ഞ് നിന്ന് രണ്ടായി നടക്കുന്നതിന് ഇടവരുമെന്നും അതിനാൽ കലഹങ്ങൾക്കും വഴക്കുകൾക്കും ഇടവരുന്നത് തന്നെയല്ല പിരിച്ചിലുകൾക്കു കൂടി സംഗതിയായേക്കുമെന്ന് ആലോചിച്ച് മക്കുദിശായും (യൂയാക്കീം കൂറിലോസിന്റെ സഹോദരൻ) ഞാനും സ്തേപ്പാനോസ് ശെമ്മാശനും കൂടെ കൊച്ചിക്കോട്ടയിൽ നിന്നും പുറപ്പെട്ട് ഇരുമീസെ പള്ളിയിൽ വന്ന് അദ്ദേഹത്തെ കണ്ടു. പാത്രിയർക്കീസ് ബാവായെ അനുസരിച്ച് യോജിച്ച് നടക്കുന്നത് ആവശ്യമെന്നും അങ്ങനെ പൂർണ്ണ വിശ്വാസത്തോടു കൂടി നടന്നാലുള്ള ഗുണങ്ങളും മറ്റും കല്പനയിലെ താല്പര്യപ്രകാരം കാണിച്ച് പറഞ്ഞാറെ, ആയത് സമ്മതമെന്നും ശുദ്ധമുള്ള പിതാവിന്റെ കല്പന നാം എല്ലാവരും അനുസരിച്ച് നടപ്പാനുള്ളതാകുന്നു എന്നും മറ്റും മനസ്താപത്തോടു കൂടി പറഞ്ഞതു കൂടാതെ നാം തെറ്റ് ചെയ്യുന്നു എന്ന് എടവഴിക്കൽ മല്പാൻ മുതൽപേർ തിരുമുമ്പാകെ ബോധിപ്പിക്കുകയും ആയതിനെപ്പറ്റി എന്നോട് ചോദിക്കാതെയും തിരക്കം ചെയ്യാതെയും ആ ഭോഷ്ക്കുകാരുടെ എഴുത്തിനെ വിശ്വസിച്ച് നമ്മെ മുടക്കുകയും സ്ഥാനഭ്രഷ്ടനാക്കുകയും ചെയ്തിരിക്കുന്നതിനാൽ “ഹ്ത്തിസ് ബശ്മായ” നാം ഇപ്പോൾ ചൊല്ലുന്നല്ലെന്നും ആയത് അദ്ദേഹം ഇവിടെ എഴുന്നള്ളുമ്പോൾ വിവരങ്ങൾ മുഖദാവിൽ ബോധിപ്പിച്ചുകൊള്ളാമെന്നും ഈ വിവരത്തെക്കുറിച്ച് എന്നോട് കമ്പി വഴി ആയോ എഴുത്തു മുഖാന്തിരത്താലോ ചോദിച്ചാൽ മറുപടി അയക്കുന്നത് തന്നെയല്ല, ഇങ്ങോട്ടുള്ള യാത്രയ്ക്കായി 3000 രൂപാ വരെ ഉടനെ കെട്ടിവച്ചു കൊള്ളാമെന്നും ഈ വിവരങ്ങൾ യുക്തംപോലെ

നിങ്ങൾ തിരുമുമ്പാകെ ബോധിപ്പിക്കണമെന്നും ഏതായാലും മറുപടി വരുംപ്രകാരം ആലോചിച്ച് നടന്നുകൊള്ളാമെന്നും പറഞ്ഞു. സന്തോഷ ത്തോടുകൂടി 10-ാം തീയതി അസ്തമിച്ച് അദ്ദേഹം കോട്ടയത്തിന് പോക യും ഞങ്ങൾ തിരികെ കോട്ടയിലേക്ക് പോരികയും ചെയ്തു. പിന്നീട് ഈ കാര്യത്തെക്കുറിച്ച് ഞങ്ങൾ ആലോചിച്ച് 11-ാം തീയതി പാത്രിയർ ക്കീസ് ബാവായുടെ പേർക്ക് വിവരത്തിന് കമ്പി വഴിയായി വർത്തമാനം അറിയിച്ചു.

കൊച്ചിയിൽ നിന്ന് ലണ്ടനിലേക്ക്...

മക്കുദിശാ ഗബ്രിയേൽ യാക്കോബായ സുറിയാനിക്കാരുടെ പാത്രിയർ ക്കീസിന്.

ഞാനും സ്തേഫാനോസ് ശെമ്മാശനും കൂടി കല്പനപ്രകാരം 'മത്തിയോസി'നെ കണ്ടു. അവന് മനസ്താപം തന്നെ. ... ഇങ്ങോട്ടുള്ള യാത്ര ആവശ്യമാകുന്നു. അതിനാൽ ഉടനെ വരണം.

എന്ന് 1875 കുംഭ മാസം 12-ാം തീയതി.

പാത്രിയർക്കീസ് വരുമ്പോൾ അദ്ദേഹത്തെ ബോംബെയിൽ ചെന്ന് എതിരേല്ക്കാമെന്ന ധാരണ ഉണ്ടായിരുന്നതിനാൽ പാത്രിയർക്കീസ് ബോംബെയിലെത്തിയ വിവരത്തിന് ഇടവം 9-ന് കമ്പി കിട്ടിയ ഉടനെ മക്കുദിശ സ്തേഫാനോസ് ശെമ്മാശനെ മെത്രാച്ചന്റെ അടുക്കൽ അയച്ചു. "... പാത്രിയർക്കീസ് ബാവാ ഇതുവരെ എന്റെ പേർക്ക് യാതൊരു എഴു ത്തുകളും എഴുതാതെ ഇരിക്കുന്ന സമയം ഞാൻ വരുന്നില്ലെന്നും എന്നെ അറിയിച്ചാൽ ഞാൻ വന്ന് കല്പനപോലെ കേട്ടുകൊള്ളാമെന്നും അതി നോടിടയിൽ എന്റെ കാര്യം വഴിയെ നോക്കുന്നതിനായി തിരുവനന്തപു രത്തേക്ക് പോകുന്നു എന്നും മറ്റും സമാധാന വാക്കുകളെ പറഞ്ഞ് ശെമ്മാശൻ ഉടൻ തന്നെ തിരുവല്ലായ്ക്ക് പോരികയും 11-ാം തീയതി അസ്തമിച്ച് അദ്ദേഹം നിരണത്തു നിന്ന് തിരുവനന്തപുരത്തേക്ക് പോകു കയും ചെയ്തു" (*കണ്ടനാട് ഗ്രന്ഥവരി*).

പാത്രിയർക്കീസ് വന്നാൽ ഉടനെ അദ്ദേഹത്തെ കണ്ട് അദ്ദേഹത്തെ അനുസരിച്ചുകൊള്ളാം എന്ന് പരസ്യമായി നിലപാട് പ്രഖ്യാപിക്കുകയും രഹസ്യമായി പാത്രിയർക്കീസിന്റെ പദ്ധതികളെ പരാജയപ്പെടുത്തുവാൻ ആവശ്യമായ ക്രമീകരണങ്ങൾ ചെയ്യുകയും എന്ന നയമാണ് പാലക്കു ന്നത്തു മെത്രാച്ചൻ സ്വീകരിച്ചത്.

മിഥുനം 10-ാം തീയതി അനുരഞ്ജന സന്ദേശവുമായി കൂരൻ പൗലോസ് മല്പാൻ കൊച്ചിയിലെത്തി പാത്രിയർക്കീസിനെ കണ്ടു. വിവര ങ്ങൾ പറഞ്ഞു.

"…. വരുന്നത് എനിക്ക് പെരുത്ത് സന്തോഷമെന്നും അതിനാൽ നീ തിരുവനന്തപുരത്തേക്ക് പോകുന്നത് നല്ലതെന്നും കല്പിച്ചതിനാൽ അപ്പോൾ തന്നെ മല്പാൻ സന്തോഷത്തോടെ തിരുവനന്തപുരത്തു നിന്നും കൊച്ചിയിൽ പാർക്കും ഇംഗ്ലീഷ് കുരുവിള പാദ്രിയുടെ പേർക്ക് മക്കുദിശായോട് പറവാനായി കമ്പി അയച്ചു. അതിന്റെ സാരം.

കൊച്ചിക്ക്. തിരുവനന്തപുരത്തു നിന്നും.

റവറണ്ട് കുരുവിളക്ക്.. പൗലോസ് മല്പാൻ.

അത്താനാസ്യോസ് മെത്രാപ്പോലീത്തായെ കണ്ടു വിവരം പറഞ്ഞു. രാജാവിന്റെ മുമ്പാകെ പഠിത്വത്തെക്കുറിച്ച് ഒരു കമ്മട്ടി. അതിനാൽ വരുന്നതിന് ഇടയില്ല. തിരുവനന്തപുരത്തു വച്ച് കണ്ടുകൊള്ളാമെന്ന് മക്കുദിശയോട് പറയണം. 1875 മിഥുനം 14-ാം തീയതി.

തിരുവനന്തപുരത്തു ചെന്ന പാത്രിയർക്കീസിനെ 27-നു മെത്രാച്ചന്റെ അനന്തിരവൻ ചെറുകര പീലിപ്പോസ് മല്പാനും അളിയൻ പുത്തൻകാവുകാരൻ കത്തനാരും പൗലോസ് മല്പാൻ തുടങ്ങിയവരും ചെന്നു കണ്ട് പാലക്കുന്നത്തു മെത്രാപ്പോലീത്താ തിരുമുമ്പാകെ വരുവാൻ മനസ്സായിരിക്കുന്നു എന്നും എപ്പോൾ വരേണ്ടൂ എന്നും തിരുമനസ്സറിയിച്ചാറെ…. അവന്റെ വാക്കുകൾ ഒന്നും വിശ്വസിപ്പാൻ പാടില്ലെന്നും അതിനാൽ മനസ്താപപ്പെട്ടിരിക്കുന്നു എന്നും മേലാൽ കല്പന പോലെ അനുസരിച്ച് നടന്നുകൊള്ളാമെന്നും മറ്റും അവനിൽ നിന്ന് എഴുതി വാങ്ങാതെ തമ്മിൽ കാണുന്നത് ശരിയല്ലെന്നും" മറ്റും പറഞ്ഞയച്ചു. 'തമ്മിൽ കാണുന്നതിന് താല്പര്യമാകയാൽ എപ്പോൾ വരേണ്ടൂ എന്നും മറ്റും മറുപടി അയക്കണമെന്ന് സമത്തിൽ എഴുതുന്ന മുറയ്ക്ക് സുറിയാനിഭാഷയിൽ എഴുതി പിലിപ്പോസ് കത്തനാരച്ചൻ മുതൽപേർ വശം ബാവായ്ക്ക് മെത്രാച്ചൻ കത്തു കൊടുത്തയച്ചു.' തിങ്കളാഴ്ച കാലത്തു അയാൾ ഇവിടെ വന്നാൽ കാണുന്നതിന് സമയം ഉണ്ടാക്കാമെന്നും മറ്റും ബാവാ കല്പിച്ച വിവരം ശെമവൂൻ കോറി മെത്രാച്ചനെ അറിയിച്ചു. "ഏറിയ വിരോധങ്ങൾ പറഞ്ഞു എങ്കിലും നാളെ കാലത്തു തിരുമുമ്പാകെ വരാമെന്ന് മക്കുദിശായ്ക്കും ശെമ്മാശനും മുഷിച്ചിൽ കൂടാതെ പറഞ്ഞുകൊള്ളത്തക്കവണ്ണവും മറ്റും പറഞ്ഞു. പറഞ്ഞപ്രകാരം പിറ്റേദിവസം വന്നതുമില്ല" (*കണ്ടനാട് ഗ്രന്ഥവരി*).

പൗലോസ് മല്പാൻ ഉൾപ്പെടെ പാലക്കുന്നത്തു മെത്രാച്ചന്റെ കൂടെ നിന്നിരുന്ന ഏവർക്കും അത്ഭുതമായി. ഇത് വരെ പറഞ്ഞതെല്ലാം മെത്രാച്ചന്റെ അതിവിദഗ്ദ്ധമായ തന്ത്രമായിരുന്നു എന്ന് കൂടെ ഉള്ളവർക്ക് സംശയം ജനിച്ചു. പാത്രിയർക്കീസിനെ അഭിമുഖീകരിക്കുവാൻ മെത്രാച്ചൻ ഭയപ്പെടുന്നതെന്തിന് എന്ന് അവർക്കാർക്കും ഉത്തരം ലഭിച്ചില്ല. ഏറെ

താമസിയാതെ മെത്രാച്ചനും പരിവാരവും നിരണത്തേക്ക് മടങ്ങി.

തിരുവനന്തപുരത്തു നിന്ന് മടക്കയാത്രയിൽ മെത്രാച്ചൻ നിരണം പള്ളിയിലുണ്ടെന്ന് പാത്രിയർക്കീസിന് അറിവ് കിട്ടി. അദ്ദേഹം നിരണം പള്ളിയിൽ ചെന്നപ്പോൾ പാലക്കുന്നത്തു മെത്രാച്ചൻ പുറത്തെ മുറിയും ഉൾമുറിയും പൂട്ടി അടച്ച മുറിയിൽ കഴിഞ്ഞുകൂടി. ബാവായുടെ ദൂതനായി കരോട്ടുവീട്ടിൽ ശെമവൂൻ കോറിയും തഹശീൽദാരും ചെന്ന് വിളിച്ചിട്ടും അടച്ച മുറി വിട്ടു പുറത്തിറങ്ങുവാൻ ഭയം മൂലം പാലക്കുന്നത്തു മെത്രാച്ചൻ തയാറായില്ല. ഏതാനും മണിക്കൂറുകൾക്ക് ശേഷം ബാവാ നിരണത്തു നിന്ന് യാത്ര പുറപ്പെട്ടു. അതോടെ പൗലോസ് മല്പാനും കരോട്ടുവീട്ടിൽ കോറിക്കും ശേഷം വൈദികർക്കും ചില തിരിച്ചറിവുകൾ ഉണ്ടായി. പാലക്കുന്നത്തു മെത്രാച്ചൻ പാത്രിയർക്കീസിനെ അഭിമുഖീകരിക്കുവാൻ ശങ്കിക്കുന്നു. സർക്കാർ വിളംബരവും ബ്രിട്ടീഷ് അനുകൂല്യവും ഉള്ള മെത്രാച്ചൻ പാത്രിയർക്കീസിനെ ഭയപ്പെടുന്നതെന്തിന്? ആദ്യമായി അവർക്ക് മെത്രാച്ചന്റെ പട്ടംകൊട ഉൾപ്പെടെയുള്ള അവകാശവാദങ്ങളിൽ അതികഠിനമായ സംശയം ജനിച്ചു. അവർ മെത്രാച്ചനെ വിട്ടു പിരിയുക തന്നെ ചെയ്തു. അതോടെ പൗലോസ് മല്പാൻ സെമിനാരിയോടു വേദനയോടെ വിട പറഞ്ഞു.

# 4

# മഹാപുരോഹിത പദവി

1873-ൽ പരുമല സുന്നഹദോസ് അന്ത്യോഖ്യാ പാത്രിയർക്കീസിനെ ക്ഷണിക്കുവാൻ തീരുമാനിച്ചതും അഞ്ഞൂറ് പവൻ യാത്രച്ചിലവ് മുൻകൂർ ആയി അയച്ച് ആ തീരുമാനം ഫലപ്രാപ്തിയിലെത്തിക്കുവാൻ പുലിക്കോട്ടിൽ മെത്രാച്ചൻ ഭഗീരഥപ്രയത്നം ചെയ്തതും പാലക്കുന്നത്ത് മെത്രാച്ചന്റെ നവീകരണോദ്യമങ്ങളിൽ നിന്നും പാശ്ചാത്യവല്ക്കരണ ശ്രമങ്ങളിൽ നിന്നും സഭയെ മോചിപ്പിച്ച് അതിന്റെ പൂർവിക പൗരസ്ത്യ ശൈലിയിൽ സ്ഥിരപ്പെടുത്തുവാൻ മാത്രമാണ്. മലങ്കരസഭയിൽ ആദ്യമായി കാൽ കുത്തിയ അന്ത്യോഖ്യാ പാത്രിയർക്കീസിന് രക്ഷകനെന്ന നിലയിൽ മലങ്കരസഭ ഏറിയ ബഹുമാനങ്ങൾ നൽകി. പരിക്ഷീണയും പ്രതാപവും ഐശ്വര്യവും ചോർന്ന് പോയതുമായ സിറിയൻ സഭയിലെ ഇടവകകളെയും അതിന്റെ ശുഷ്ക്കതകളെയും കണ്ട് ശീലിച്ച പത്രോസ് തൃതീയൻ ബാവാ മലങ്കരസഭയിലെ ജനസാന്ദ്രമായ വൻ ഇടവകകളെയും അവരുടെ ഭക്തിപ്രകർഷത്തെയും സമ്പന്നതയെയും കണ്ടപ്പോൾ, താൻ അതിഥിയാണെന്നും അതിഥി മര്യാദകൾക്ക് വിധേയനാണെന്നും വിസ്മരിച്ചു. പാലും തേനും ഒഴുകുന്ന ഈ അഭിനവ കനാൻ പ്രദേശം എങ്ങനെ സ്വന്തമാക്കാമെന്നായി അദ്ദേഹത്തിന്റെ പ്രധാന ചിന്ത. കേരളത്തിലെ മെത്രാനും വൈദികനും മഹാജനങ്ങളും മാത്രമല്ല മഹാരാജാക്കന്മാർ പോലും തന്റെ മുമ്പിൽ ചൊരിഞ്ഞ സ്നേഹബഹുമാനങ്ങളെക്കണ്ട് മതിമറന്ന ആ പിതാവ് ഓരോ യാത്രയിലും അതിന്റെ സാധ്യതയെപ്പറ്റിയും അതിന്ന് സ്വീകരിക്കേണ്ട തന്ത്രങ്ങളെപ്പറ്റിയും ഗാഢമായി ആസൂത്രണങ്ങൾ തയ്യാറാക്കി. പാലക്കുന്നത്ത് മെത്രാച്ചനെ മലങ്കര മെത്രാപ്പോലീത്താ ആയി അംഗീകരിച്ച രാജകീയ വിളംബരം റദ്ദാക്കുമെന്ന് തീർച്ചയായതോടെ പാത്രിയർക്കീസിന്റെ ആധിപത്യ സ്ഥാപനതന്ത്രങ്ങൾ മറ നീക്കി പുറത്തുവരാൻ തുടങ്ങി. മലങ്കരയുടെ മേൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് സമസ്താവകാശങ്ങളും സർവാധികാരങ്ങളും സമർപ്പിച്ചുകൊണ്ട് ഒരു രജിസ്റ്റേർഡ് ഉടമ്പടി തയ്യാറാക്കി സമർപ്പിക്കുവാൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനോട് അദ്ദേഹം ആജ്ഞാപിച്ചു. പുലിക്കോട്ടിൽ മെത്രാച്ചൻ ധർമ്മ സങ്കടത്തിലായി. മലങ്കരസഭയുടെ രക്ഷകനായി വന്ന അതിഥിയെ അദ്ദേഹം മേലധികാരിയും കോപിഷ്ഠനുമായിരിക്കേ മുഷിപ്പിക്കുന്നതെങ്ങനെ? ചരിത്രത്തിനും സത്യത്തിനും വിരുദ്ധമായി സഭയെ വിദേശ സഭാദ്ധ്യക്ഷന് അടിയറ വക്കുന്നതെങ്ങനെ? ഒരു കോപ്പ പായസത്തിന് വേണ്ടി തന്റെ സഭയുടെ ജന്മാവകാശം പാത്രിയർക്കീസിന് തീറെഴുതിക്കൊടുക്കുവാൻ അഭി

മാനിയായ ആ മെത്രാപ്പോലീത്തായുടെ ഉത്തരവാദിത്തബോധം സമ്മതിച്ചില്ല. അതേസമയം നിഷേധം പ്രഖ്യാപിച്ചുകൊണ്ട് അതിഥിയെ രോഷാകുലനാക്കുവാനും തന്മൂലമുണ്ടായേക്കാവുന്ന വിപത്തുകളെ നേരിടുവാനും അദ്ദേഹത്തിന്റെ ആതിഥേയ സംസ്കാരം അനുവദിച്ചില്ല. തർക്കുത്തരം പറഞ്ഞ് അദ്ദേഹത്തെ പ്രകോപിപ്പിക്കാതിരിക്കുകയാണ് ഉചിതമെന്ന് കരുതിയ മലയാളത്തിന്റെ മെത്രാപ്പോലീത്താ മൗനം അവലംബിച്ചു. അന്ത്യോഖ്യൻ സഭയുടെ അധിപൻ മലങ്കരയിൽ വന്നിട്ട് അപ്പോഴേക്കും ഒരു കൊല്ലമാവുന്നു. ഉത്തരവാദിത്തമുള്ള ഒരു സഭാധ്യക്ഷൻ എന്ന നിലയിൽ അദ്ദേഹം ഏറെത്താമസിയാതെ സ്വദേശത്തേക്ക് മടങ്ങുമെന്നും അതുവരെ പിടികൊടുക്കാതെ കഴിച്ചുകൂട്ടിയാൽ മതിയല്ലോ എന്നും മെത്രാച്ചൻ ആശ്വസിച്ചു. എന്നാൽ തന്റെ പദ്ധതികൾ നിറവേറുന്നതുവരെ മലങ്കരയിൽ തുടരാനും പള്ളികൾ സന്ദർശിച്ച് ധനശേഷി പോഷിപ്പിക്കാനുമാണ് മഹാതന്ത്രജ്ഞനായ ബാവാ തീരുമാനിച്ചത്. രണ്ടു കൊല്ലത്തോളം അദ്ദേഹത്തിന്റെ മലങ്കര സന്ദർശനം നീണ്ടുനിന്നു.

പുലിക്കോട്ടിൽ മെത്രാച്ചന്റെ നിവർത്തനനയം വയോധികനായ പാത്രിയർക്കീസിന് പിടികിട്ടി. താൻ പിടിമുറുക്കാൻ ശ്രമിക്കുന്തോറും മെയ്വഴക്കത്തോടെ പുലിക്കോട്ടിൽ മെത്രാച്ചൻ തന്ത്രപൂർവം വഴുതിമാറുന്നത് അദ്ദേഹം മനസ്സിലാക്കി. അത്യന്തം അസാധാരണമായ ജനപിന്തുണ മെത്രാച്ചനുണ്ടെന്ന് ഒരു കൊല്ലത്തെ അനുഭവം കൊണ്ട് തിരിച്ചറിഞ്ഞ പാത്രിയർക്കീസ് അദ്ദേഹത്തെ ഒറ്റപ്പെടുത്തുവാനും ഭയപ്പെടുത്തി ദുർബ്ബലപ്പെടുത്തുവാനും തീരുമാനിച്ചു.

മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ ഏഴ് ദേവാലയങ്ങൾ സ്ഥാപിച്ചു എന്ന ഐതിഹ്യത്തെ അടിസ്ഥാനമാക്കി മലങ്കരസഭയെ ഏഴ് മെത്രാന്മാരുടെ കീഴിൽ വിഭജിക്കാനും അതുവരെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ മെത്രാച്ചനെ ഏഴു പേരിൽ ഒരാളായി ഒതുക്കുവാനും പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് ദൃഢനിശ്ചയം ചെയ്തു. മെത്രാന്മാരാകാൻ പറ്റിയ വൈദികരെ അദ്ദേഹം സൂക്ഷ്മമായി അന്വേഷിച്ചു. ജനസമ്മതരും സുറിയാനി പണ്ഡിതരും തന്നോട് വിധേയത്വമുള്ളവരും ശക്തമായ ഇടവകളുടെ പിൻബലമുള്ളവരും ആയ ഏതാനും വൈദികരെ അദ്ദേഹം അന്വേഷിച്ചു. പുതിയ മെത്രാന്മാരുടെ ആവിർഭാവം മൂലം തന്റെ സർവാധികാരം ക്ഷയിക്കുമെന്നും മലങ്കരസഭയുടെ ഐക്യം തകരുമെന്നും കാണുമ്പോൾ പുലിക്കോട്ടിൽ മെത്രാച്ചൻ തന്റെ മുമ്പാകെ അടിയറവ് പറയുമെന്നും താൻ ആവശ്യപ്പെട്ട രജിസ്റ്റേർഡ് ഉടമ്പടി നൽകുമെന്നുമാണ് പാത്രിയർക്കീസ് കണക്കു കൂട്ടിയത്. കുന്നംകുളം തൊട്ട് തിരുവനന്തപുരം വരെയുള്ള യാത്രകളിൽ ഏതാനും മേല്പ്പട്ടസ്ഥാനാർത്ഥികളെ കണ്ടെത്തുവാൻ അദ്ദേഹത്തിന്റെ സൂക്ഷ്മ നേത്രങ്ങൾക്ക് പ്രയാസമുണ്ടായില്ല.

പാലക്കുന്നത്തു മെത്രാച്ചന്റെ കപടമായ അവകാശങ്ങളും സഭയുടെ പൗരസ്ത്യ സമ്പ്രദായങ്ങളോട് പുലർത്തിയ നിന്ദയും തിരിച്ചറിഞ്ഞ് കോട്ടയം പഴയസെമിനാരിയോട് വിടപറഞ്ഞ് വടക്കൻപറവൂരിലെ സ്വന്തം ഇടവകയിൽ, കഴിഞ്ഞുപോയ തന്റെ വർഷങ്ങളെച്ചൊല്ലി നഷ്ടബോധ ത്തോടെ കഴിഞ്ഞുകൂടിയ പൗലൂസ് മല്പ്പാൻ പാത്രിയർക്കീസിന്റെ ശ്രദ്ധ യിൽ നേരത്തെ വന്നിരുന്നു. മല്പ്പാന്റെ ജനസമ്മതിയും സുറിയാനി - മലയാളം പാണ്ഡിത്യവും മാത്രമല്ല അറബിയിലും സുറിയാനിയിലും വശ്യ തയോടെ സംസാരിക്കുവാനും എഴുതുവാനും കഴിവുണ്ടായിരുന്നു എന്നതും പാത്രിയർക്കീസിനെ ആകർഷിച്ചു. യൂയാക്കീം മാർ കൂറിലോ സിന്റെ ശിഷ്യനായിക്കഴിഞ്ഞ ചാലിശ്ശേരി വാസത്തിൽ ഈ ഭാഷകൾ അനായാസം സംസാരിക്കുവാനും എഴുതുവാനുമുള്ള ശേഷി അദ്ദേഹം ആർജ്ജിച്ചിരുന്നു. പുലിക്കോട്ടിൽ മെത്രാച്ചന്റെ എതിർ ക്യാമ്പിലെ നേതാ വായിരുന്നു കൂരൻ മല്പ്പാൻ എന്ന അധികയോഗ്യതയും പാത്രിയർക്കീസ് പരിഗണിച്ചിരിക്കണം.

മുളന്തുരുത്തി സുന്നഹദോസിന്റെ മുമ്പായി തന്നെ വന്ന് കാണുവാൻ പുലിക്കോട്ടിൽ മെത്രാച്ചൻ മുഖേന പാത്രിയർക്കീസ് പൗലൂസ് മല്പാ നോട് ആവശ്യപ്പെട്ടു. അതൊരു ദൈവവിളിയായിക്കണ്ട് അദ്ദേഹം പാത്രി യർക്കീസ് ബാവായെ കണ്ടു. മുമ്പ് കൊച്ചിയിൽ വച്ച് പാലക്കുന്നത്ത് മെത്രാച്ചന്റെ ദൂതനായി വന്ന മല്പാൻ അദ്ദേഹത്തിന് തീരെ അപരിചി തൻ ആയിരുന്നില്ല. തന്റെ പരോക്ഷമായ ക്ഷണം മൂലം വന്നുചേർന്ന മല്പാനോട് കാര്യമൊന്നും വെളിപ്പെടുത്താതെ കൂടെ താമസിക്കുവാൻ ആവശ്യപ്പെട്ടു. പുലിക്കോട്ടിൽ മെത്രാച്ചനും കാര്യങ്ങളെ അതിസൂക്ഷ്മ മായി നിരീക്ഷിക്കുന്നുണ്ടായിരുന്നു. രണ്ടു ദശാബ്ദക്കാലം തെറ്റിദ്ധാരണ യുടെ പേരിൽ പുലിക്കോട്ടിൽ മെത്രാച്ചന്റെ യത്നങ്ങളോട് നിസ്സഹക രിച്ചുപോന്ന മല്പ്പാനെ ഉപാധികളൊന്നും കൂടാതെ വാത്സല്യപൂർവം പുലി ക്കോട്ടിൽ മെത്രാച്ചൻ സ്വീകരിച്ചത് മല്പാന്റെ ഹൃദയത്തെ അല്പമൊ ന്നുമല്ല സ്പർശിച്ചത്. മഹാ വ്യക്തിത്വങ്ങൾക്ക് പരസ്പരം മനസ്സിലാക്കു വാൻ അധികം സമയമോ വാക്കുകളോ ആവശ്യമില്ലല്ലോ.

ഇക്കാലത്ത് തൊഴിയൂരിലെ ആലത്തൂർക്കാരൻ കൂറിലോസ് മെത്രാ ച്ചൻ മല്പാനച്ചനും ശെമവൂൻ കോറിക്കും എഴുതി: "ഏറെനാളായി തമ്മിൽ കാണുന്നതിന് ഇടവന്നില്ല. ഈ ജനത്തിന്റ ഉള്ളിൽ ഒരു സമാധാനം ഉണ്ടാ ക്കണമെന്ന് വിചാരിച്ച് നാം സിമ്മനാരിക്കുപോയി സകലവും ആലോ ചിച്ച് ഇവിടെ എത്തിയിരിക്കുന്നു. തമ്മിൽ കണ്ട് ആലോചിപ്പാനുള്ളതു കൊണ്ട് ഉപേക്ഷ വിചാരിക്കാതെ ഇന്ന് തന്നെ ഇത്രടം വരണം. ശേഷം മുഖദാവിൽ. വിവരങ്ങൾ പറഞ്ഞയച്ചിട്ടുമുണ്ട്.

എന്ന് 1876 ഇടവം 15-ാം തീയതി, കൊച്ചിയിൽ ഇരുമീസെ പള്ളിയിൽ

നിന്നും."

കരിങ്ങാശ്രയിൽ ബാവായോടൊപ്പം കഴിഞ്ഞിരുന്ന മല്പാൻ കത്ത് ബാവായെ കാണിച്ചു. ബാവായുടെ അനുവാദപ്രകാരം രണ്ടുപേരും കൊച്ചിയിലെത്തി ആലത്തൂർക്കാരൻമെത്രാച്ചനെ കണ്ടു. സംസാരിച്ചു. ഒന്നു കൂടെ കോട്ടയം സെമിനാരിയിൽ ചെന്ന് പാലക്കുന്നത്ത് മെത്രാച്ചനെക്കണ്ട് തിരികെവരാമെന്നും അദ്ദേഹത്തിന് സമ്മതമില്ലെങ്കിൽത്തന്നെയും ഞാൻ ബാവായെ അനുസരിച്ച് നടന്നുകൊള്ളാമെന്നും മെത്രാച്ചൻ പറഞ്ഞ് കോട്ടയത്തിന് പോയി. തിരിച്ചുവന്ന് വീണ്ടും ഇടവം 21-ന് കൊച്ചിയിൽ നിന്ന്, രണ്ടുപേരോടും വന്ന് കാണുവാൻ ആവശ്യപ്പെട്ട് കത്തെഴുതി. കത്തിൽ കാര്യവിവരങ്ങൾ ഒന്നും എഴുതാതിരുന്നതിനാൽ രണ്ടുപേരും അദ്ദേഹത്തെ കാണുവാൻ പോയില്ല. ഇടവം 22-ന് കരിങ്ങാശ്ര പള്ളിയിൽ നിന്നും ബാവാ എല്ലാ പള്ളികൾക്കും കല്പന അയച്ചപ്രകാരം മിഥുനമാസം 15-ാം തീയതി മുളന്തുരുത്തി സുന്നഹദോസിന്റെ ആദ്യദിനമായിരുന്നു. അന്ന് കാലത്ത് മുളന്തുരുത്തിപ്പള്ളിയിൽ വച്ച് തൃപ്പൂണിത്തുറ മൂക്കഞ്ചേരിൽ ഗീവറുഗ്ഗീസ് കശീശായ്ക്കു വടക്കൻപറവൂർ ഇടവകയിൽ കടവിൽ എന്ന് സാധാരണ ആയും കൂരൻ എന്ന് തറവാട്ടുപേരും വിളിച്ചുവരുന്ന പൗലൂസ് കശ്ശീശായ്ക്കും അങ്കമാലി പള്ളിയിൽ അമ്പാട്ട് ഗീവറുഗ്ഗീസ് കശ്ശീശാക്കും റമ്പാൻ സ്ഥാനം കൊടുത്തു. തെക്കുനിന്ന് 36 പള്ളിക്കാരും വടക്കുനിന്ന് 26 പള്ളിക്കാരും അന്നവിടെ ഹാജർ ഉണ്ടായിരുന്നു. സുന്നഹദോസിന്റെ ആദ്യദിനത്തിൽ നടന്ന ഈ സ്ഥാനദാനം വ്യക്തമായ ഒരു സന്ദേശമായിരുന്നു. ചിങ്ങം 15-ാം തീയതി ഞായറാഴ്ച മുളന്തുരുത്തി പള്ളിയിൽ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തിയ മൂറോൻ കൂദാശയിൽ റമ്പാച്ചനും പങ്കെടുത്തു. *കണ്ടനാട് ഗ്രന്ഥവരി* എഴുതുന്നു:

"ഇതിന് മുമ്പ് പാമ്പാക്കുട കോനാട്ട് ഗീവറുഗ്ഗീസ് റമ്പാനും വടക്കൻ പറവൂർ കടവിൽ പൗലൂസ് റമ്പാച്ചനും മുളന്തുരുത്തിൽ ചാത്തുരുത്തിൽ ഗീവർഗ്ഗീസ് റമ്പാച്ചനും അങ്കമാലിയിൽ അമ്പാട്ട് ഗീവറുഗ്ഗീസ് റമ്പാനും മെത്രാന്റെ സ്ഥാനം കൊടുക്കാമെന്നും ആയതിന്, കല്പനപോലെ നടന്നുകൊള്ളാമെന്നും കല്പന വ്യത്യാസം ചെയ്യുന്നദിവസം ആളൊന്നിന് 500 രൂപാ വീതം കെട്ടിവച്ച് സ്ഥാനത്തിൽ നിന്നും ഒഴിഞ്ഞുകൊള്ളാമെന്നും മറ്റും റജിസ്റ്റർ ചെയ്ത് എഴുതിത്തന്നാൽ സ്ഥാനം കൊടുക്കാമെന്ന് കല്പിക്കുകയാൽ അവർ നാലുപേരും കൂടി ആയതിനെ സമ്മതിച്ചും എറണാകുളം റജിസ്ട്രാറിൽ പടികെട്ടി റജിസ്റ്റർ ചെയ്യാനായി മുദ്രക്കടലാസോടുകൂടി 15-ാം തീയതി റജിസ്ട്രാറും വന്നിട്ടുണ്ടായിരുന്നു. 16-ാം തീയതി തിരുമനസറിവിച്ച് റജിസ്റ്റർ ചെയ്യുന്നതിന് തുടങ്ങി.

പനയ്ക്കൽ അയ്പ്പൂരുവും കുര്യൻ റൈട്ടറും മറ്റും ആലോചനക്കാരായ ഞങ്ങളോട് കല്പിച്ച് ചോദിക്കാതെ റജിസ്റ്റർ ചെയ്യുന്നത് ശരി അല്ലെന്നും

ഈ വിവരം ബാവായെ തിരിയപ്പെടുത്തണമെന്നും നിശ്ചയിച്ചു. ആലോചനക്കാരായ ഞങ്ങൾ ബാവായുടെ തിരുമനസ്സറിയുന്നതിന് എഴുതി അയച്ചു. അതിന്റെ പകർപ്പ്:

'വിശുദ്ധ പിതാവും ജനങ്ങളും കൂടി ഞങ്ങളെ സുറിയാനി സമൂഹക്കാരായി തിരഞ്ഞെടുക്കുകയും ഇന്നേ ദിവസി ഞങ്ങളിൽ മിക്ക ആളുകളും ഇവിടെ ഉള്ളപ്പോൾ ഞങ്ങളോടും കൂടി ആലോചിക്കാതെ സുറിയാനിക്കാരായ ഞങ്ങളുടെ കാര്യത്തിന് വേണ്ടി ഏതാണ്ടോ റജിസ്റ്റർ ചെയ്യുന്നപ്രകാരം കേൾക്കയാൽ ഞങ്ങൾക്ക് അത്യന്തം വ്യസനമായിരിക്കുന്നു. അതിനാൽ ആലോചന കൂടാതെ ചെയ്യുന്നപക്ഷം ഈ സമൂഹത്തിൽ നിന്ന് ഞങ്ങളെ ഒഴിച്ച് തരുന്നതിന് കല്പനയുണ്ടാകുവാൻ അപേക്ഷിക്കുന്നു. എന്ന് 1876 ചിങ്ങം 16-ാം തീയതി.

കരോട്ടുവീട്ടിൽ ശെമവൂൻ കോറി, മാലിത്തറ ഏലിയാസ് കത്തനാർ, എളന്തുരുത്തി പീലിപ്പോസ് കത്തനാർ, മുറിമറ്റത്തിൽ പൗലൂസ് കത്തനാർ, വള്ളിക്കാട്ട് ഗീവറുഗ്ഗീസ് കത്തനാർ, ചാലപ്പുറത്ത് കോറി യാക്കോബ്, തോപ്പിൽ ലൂക്കോസ് കത്തനാർ, പനക്കൽ അയ്പ്പൂരു, കുന്നുംപുറത്ത് കുര്യൻ, മുറിപുരയ്ക്കൽ കുരുവിള, ചാലിൽ ചെറിയ, പുത്തൻപുരക്കൽ തോമ്മാ, ചാത്തുരുത്തിൽ വർക്കി, കോനാട്ട് ഇട്ടൻ, തുകലൻ പൗലോസ്.

ബാവാ അത് കണ്ടാറെ നല്ല രസമില്ലാത്തപ്രകാരം ആയി. റജിസ്റ്റർ ചെയ്യാനായി കല്പിച്ചു. മെത്രാന്റെ സ്ഥാനം കൊടുക്കുന്നത് എന്റെ അധികാരമെന്നും മറ്റൊരുത്തർക്കും ഇതിൽ പ്രവേശിപ്പാൻ ഇട ഇല്ലെന്നും മറ്റും കല്പിച്ചു. പിറ്റേദിവസി ആലോചനക്കാരായ ഞങ്ങൾ ബാവായുടെ തിരുമുമ്പാകെ ചെന്ന് മെത്രാന്റെ സ്ഥാനം കൊടുക്കുന്നത് തിരുമനസ്സിലെ അധി



**പത്രോസ് തൃതീയൻ പാത്രിയർക്കീസ്**



**അബ്ദുള്ളാ പാത്രിയർക്കീസ്**

കാരമാകയാൽ ആയത് ചെയ്യുന്നത് വിരോധം ഇല്ലെന്നും നാട്ടിലുള്ള ആളുകളുടെ വിവരം മുഴുവൻ അറിവില്ലാത്തതിനാലും ഞങ്ങൾ തെരഞ്ഞെടുക്കുന്നവർക്കല്ലാതെ കൊടുക്കുന്നത് സങ്കടമെന്നും മറ്റും തിരുമനസ്സറിയിച്ചാറെ ഇതുവരെ നിങ്ങൾ തെരഞ്ഞെടുത്തു നമ്മുടെ മുമ്പാകെ ബോധിപ്പിക്കാത്തതിനാൽ നാം ഇവരെ നിശ്ചയിച്ചതാകുന്നു എന്നും ഇനി നിങ്ങൾ തെരഞ്ഞെടുക്കുന്നപക്ഷം അതുപ്രകാരം ചെയ്യാമെന്നും ഈ മലയാളത്തിൽ ഇനി മുമ്പിലത്തെപ്പോലെ ഒരു മെത്രാൻ ഭരിക്കുന്നത് ശരി അല്ലെന്നും നാലോ ആറോ പേർ വേണമെന്നും ഇവർ കൊള്ളരുതെങ്കിൽ ഇവരുടെ കുറ്റം പരസ്യമായി ബോധിപ്പിച്ചാൽ നീക്കംചെയ്ത് നിങ്ങൾ തെരഞ്ഞെടുക്കുന്നവർക്ക് കൊടുത്തുകൊള്ളാമെന്നും ഇപ്പോൾ തെക്കും വടക്കുമുള്ള വ്യവഹാരത്തിനും മദ്രാസിൽ നിന്ന് വക്കീലിനെ കൊണ്ടുവരുന്ന കാര്യം കൊണ്ടും മറ്റും നിങ്ങൾ ആലോചിക്കണമെന്നും മറ്റും കല്പിച്ചു.”

അതൊരു വെല്ലുവിളി ആയിരുന്നു. പാത്രിയർക്കീസ് മെത്രാൻപട്ടം കൊടുക്കാൻ തീർച്ചപ്പെടുത്തിയ നാലു പേർക്ക് എന്തെങ്കിലും അയോഗ്യതകളുണ്ടെങ്കിൽ ആയത് പരസ്യമായി ബോധിപ്പിക്കുക. ആർക്കും അവരെപ്പറ്റി എതിരഭിപ്രായമുണ്ടായിരുന്നില്ല (തെരഞ്ഞെടുപ്പ് വേണമെന്നേ അവർ പറഞ്ഞുള്ളൂ. അതിന് ബാവാ ഭാവിയിൽ തയ്യാറാണെന്നും അറിയിച്ചു. തെരഞ്ഞെടുക്കുന്നവർക്ക് പട്ടം കൊടുക്കാമെന്ന് അദ്ദേഹം സമ്മതിച്ചുവല്ലോ).

വൃദ്ധനെങ്കിലും പത്രോസ് തൃതീയൻ കർമ്മകുശലനും ദീർഘവീക്ഷണചതുരനും നയകോവിദനും ആയിരുന്നു. മലങ്കരസഭയിൽ തന്നോടുള്ള ആദരവുകൾ പ്രതിദിനം നഷ്ടപ്പെട്ടുകൊണ്ടേയിരിക്കുന്നു എന്ന് അദ്ദേഹത്തിന് ബോധ്യമായി. അധികാരസ്ഥാനങ്ങളിലുണ്ടായിരുന്ന സ്വാധീനവും മങ്ങിക്കൊണ്ടേയിരിക്കുന്നതായി അദ്ദേഹം മണത്തറിഞ്ഞു. മനസ്സിലെ പദ്ധതികൾ ദ്രുതഗതിയിൽ പ്രാവർത്തികമാക്കുവാൻ അദ്ദേഹം നടപടികൾ സ്വീകരിച്ചു.

ചിങ്ങം 24-ാം തീയതി ഞായറാഴ്ച മുളന്തുരുത്തിപ്പള്ളിയിൽ വച്ച് കരോട്ടുവീട്ടിൽ ശെമവൂൻ കോറി, മുളന്തുരുത്തി ഇടവകയിലെ തൊഴുപ്പാടൻ പൗലോസ് കത്തനാർ, ചാലപ്പുറത്ത് കോറി യാക്കോബ് എന്നീ മൂന്ന് പേർക്ക് റമ്പാൻ സ്ഥാനം നൽകി.

വൃശ്ചികം 22-ാം തീയതി ഞായറാഴ്ച വടക്കൻപറവൂർ പള്ളിയിൽ വച്ച് കടവിൽ പൗലൂസ് റമ്പാന് അത്താനാസ്യോസ് എന്ന് പേർ പ്രഖ്യാപിച്ച് മേല്പ്പട്ടസ്ഥാനം നൽകി. അന്നുതന്നെ കോനാട്ട് ഗീവറുഗ്ഗീസ് റമ്പാച്ചന് യൂലിയോസ് എന്ന സ്ഥാനപ്പേരിൽ മേല്പ്പട്ടം നല്കി. കടവിൽ മാർ അത്താനാസ്യോസിന് കൊല്ലം, മാവേലിക്കര മുതലായി ഇരുപതിൽപ്പരം പള്ളി

കളുടെ ചുമതല ഏല്പിക്കുന്നതായി പട്ടംകൊടയുടെ പ്രഖ്യാപന വാക്യത്തിൽ പ്രഖ്യാപിച്ചു. മാർ യൂലിയോസിന് തുമ്പമൺ മുതലായ പള്ളികളുടെ ചുമതലയാണ് പ്രഖ്യാപിച്ചത്.

ബാവായോടുകൂടി മലങ്കരയിൽ വന്ന അബ്ദുള്ളാ മാർ ഗ്രീഗോറിയോസും മലങ്കര മെത്രാപ്പോലീത്താ ആയ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസും നാട്ടിലുണ്ടായിരുന്നുവെങ്കിലും ഈ പട്ടംകൊടയുടെ വിവരം അവരെ അറിയിക്കുകയോ പട്ടംകൊടയിൽ പങ്കെടുക്കുവാൻ അവരെ ക്ഷണിക്കുകയോ പട്ടംകൊടയുടെ വിവരം നേരത്തെ പള്ളിയിൽ പ്രഖ്യാപിക്കുകയോ ചെയ്തില്ല. തന്റെ അധികാരത്തിലും ചുമതലയിലും ഏല്പിക്കപ്പെട്ട് താൻ ഭരണനിർവ്വഹണം നടത്തുന്ന മലങ്കരസഭയെ തന്നോട് ആലോചിക്കാതെ ഏഴ് സ്വതന്ത്ര മെത്രാസനങ്ങളായി വിഭജിക്കുകയും ആ മെത്രാസനങ്ങളിലേക്ക് സ്വതന്ത്ര ഭരണച്ചുമതലയോടെ മെത്രാപ്പോലീത്താമാരെ വാഴിക്കുകയും ചെയ്യുന്നത് തന്നെ ദുർബ്ബലനാക്കുവാനാണെന്ന് മലങ്കര മെത്രാപ്പോലീത്താ ഗ്രഹിച്ചു. പാത്രിയർക്കീസിന് മലങ്കര സഭയുടെമേൽ ലൗകികാവകാശവും അധികാരവും നൽകുന്ന റജിസ്റ്റേർഡ് ഉടമ്പടി താൻ കൊടുക്കാഞ്ഞതിനാലുള്ള പ്രതികാരനടപടിയാണ് ഈ



**കടവിൽ പൗലോസ് മാർ അത്താനാസ്യോസിന്റെ സ്ഥാത്തിക്കോനിൽ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ചിത്രം വരച്ചു ചേർത്തിരിക്കുന്ന മുകൾ ഭാഗം.**

മെത്രാൻവാഴ്ച എന്ന് അദ്ദേഹം കാര്യങ്ങളെ വിലയിരുത്തുകയും ചെയ്തു. അസോസ്യേഷൻ രൂപീകരിച്ചപ്പോൾ അത് ഒരു മൂലധനസമാഹരണത്തിന് പ്രയോജനപ്പെടുത്തുവാൻ ശ്രമിച്ചപ്പോൾ പാത്രിയർക്കീസ് ആ നീക്കത്തെ പരാജയപ്പെടുത്തിയതും നവീകരണക്കാരോട് ആഞ്ഞടിക്കുവാൻ എല്ലാ ശക്തിയും സമാഹരിക്കുവാൻ ആവശ്യമായ നിർണ്ണായക മുഹൂർത്തത്തിൽ സഭാവിഭജനവും മെത്രാൻവാഴ്ചകളും നടത്തി സഭയെ ശിഥിലീകരിക്കുവാൻ ശ്രമിക്കുന്നതും പാലക്കുന്നത്തു മെത്രാച്ചനെ സഹായിക്കുവാൻ ബാവാ നടത്തുന്ന നിഗൂഢതന്ത്രമാണോ എന്നുപോലും മലങ്കര മെത്രാപ്പോലീത്താ സന്ദേഹിച്ചു. തന്റെ അധികാരമോഹവും ദ്രവ്യാഗ്രഹവും സഫലമാക്കുവാൻ ഏത് ഹീനപ്രവൃത്തിയും ചെയ്യുവാൻ ബാവാ തയാറായേക്കുമെന്ന് അദ്ദേഹം കാര്യങ്ങളെ വിലയിരുത്തി. അകാനോനികമായി മെത്രാന്മാരെ വാഴിക്കുന്ന നടപടിയിൽ നിന്ന് അദ്ദേഹം വിട്ടുനില്ക്കുക തന്നെ ചെയ്തു. ഏതൊരു ലൗകിക ഉടമ്പടി നൽകുവാനാണോ താൻ വിസമ്മതിച്ചത്, ആ റജിസ്റ്റേർഡ് ലൗകിക ഉടമ്പടി നൽകി മെത്രാൻസ്ഥാനമേൽക്കുവാൻ തന്റെ ശിഷ്യർ ഉൾപ്പെട്ട ഏതാനുംപേർ തയ്യാറാവുന്നത് കണ്ട് അദ്ദേഹം വേദന ഉള്ളിലൊതുക്കി.

അടുത്ത ഞായറാഴ്ച വൃശ്ചികം 29-ാം തീയതി അതേപള്ളിയിൽ വച്ച് അമ്പാട്ട് ഗീവറുഗ്ഗീസ് റമ്പാനെയും ചാത്തുരുത്തി ഗീവറുഗ്ഗീസ് റമ്പാനെയും പാത്രിയർക്കീസ് മേല്പ്പട്ടസ്ഥാനത്ത് മാർ കൂറിലോസ്, മാർ ഗ്രീഗോറിയോസ് എന്നീ നാമങ്ങളിൽ അഭിഷേകം ചെയ്ത് യഥാക്രമം അങ്കമാലി, നിരണം എന്നീ മെത്രാസനങ്ങളിലേക്ക് നിയോഗിച്ചു. കോട്ടയം, കൊച്ചി, കണ്ടനാട് എന്നിവിടങ്ങളിലേക്ക് മൂന്ന് പേർ ആവശ്യമായതിൽ കോട്ടയം എന്ന കേന്ദ്ര ഭദ്രാസനം പുലിക്കോട്ടിൽ മെത്രാച്ചന് കൊടുക്കുവാൻ പാത്രിയർക്കീസ് ബാവാ തയ്യാറായിരുന്നു. എന്നാൽ അദ്ദേഹം ആവശ്യപ്പെട്ട പ്രകാരം ഉടമ്പടി റജിസ്റ്റർ ചെയ്തുകൊടുക്കുവാൻ തയ്യാറാവാതിരുന്നതിനാൽ ആ നിയമനം നടക്കാതെ പോയി.

1876 മകരം 14-ന് വെളിയനാട് പള്ളിയിൽ അസോസ്യേഷൻ സമ്മേളിച്ചു. 15, 16, 17 തീയതികളിൽ യോഗം നടന്നു. ബാവായും ആറ് മെത്രാന്മാരും സംബന്ധിച്ചു. 17-നു ബാവാ ഒരു കാനോനാ പുസ്തകം അവതരിപ്പിച്ചു. യോഗം ആമ്മീൻ ചൊല്ലി അത് അംഗീകരിച്ചു. അത് മലയാളത്തിൽ അച്ചടിക്കാൻ ചാത്തുരുത്തി മെത്രാച്ചനെ ഏല്പിച്ചു. "അതിന്റെ ശേഷം മലയാളം ഏഴ് ഇടവകയാക്കി തിരിച്ചിരിക്കുന്നു എന്നും ഇപ്പോൾ അഞ്ചു മെത്രാന്മാർ മലയാളത്തിലുള്ളതിനോടു കൂടി ഇനി രണ്ടു പേർക്കു കൂടി പട്ടം കൊടുക്കണമെന്നും മറ്റും പിതാവ് നിശ്ചയിച്ച് കൂട്ടത്തോട് കല്പിച്ചു. രണ്ടു പേർക്കു കൂടി പട്ടം കൊടുക്കണമെന്നുള്ള കാര്യത്തിന് ജനത്തിന് തീരുമാനം ഇഷ്ടം ഇല്ലെന്നും ഇപ്പോൾ ഈ അഞ്ച് പേരുള്ളത്

മതി എന്നും ഇതിൽ പൊതുകാര്യം അന്വേഷിക്കുന്നതിന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ കമ്മട്ടിയിൽ തലവനായി കല്പിച്ച് ആക്കിത്തരണമെന്നും കൂട്ടമായി തിരുമുമ്പാകെ ഒരു സങ്കടം എഴുതിവച്ചു. ആയത് അവിടത്തെ ഇഷ്ടത്തിന് വിരോധം ആയിരുന്നതിനാൽ കോപിച്ച് ആത്മീയമായ നമ്മുടെ കാര്യത്തിൽ പ്രവേശിപ്പാൻ നിങ്ങൾക്ക് എന്ത് കാര്യം എന്നും മറ്റും കല്പിച്ച് ആ കടലാസ് കീറി കൂട്ടത്തിന്റെ മുമ്പാകെ ഇട്ടുകളഞ്ഞു" (കണ്ടനാട് ഗ്രന്ഥവരി).

അതോടെ വെളിയനാട് അസോസ്യേഷൻ തീരുമാനമൊന്നും ആകാതെ പിരിഞ്ഞു. ജനഹിതം എന്തെന്ന് ഇതോടെ വ്യക്തമാക്കപ്പെട്ടു. പാത്രിയർക്കീസിന്റെ ഇംഗിതമെന്തെന്നും ഏവർക്കും വ്യക്തമായി. 1877 മീനമാസം 13-ാം തീയതി ഞായറാഴ്ച കുറുപ്പംപടി പള്ളിയിൽ വച്ച് മുറിമറ്റത്തിൽ കൊച്ചുപുരക്കൽ പൗലൂസ് കശ്ശീശായ്ക്ക് ബാവാ റമ്പാൻസ്ഥാനം കൊടുത്തു. മുൻ നാലു മെത്രാന്മാർ നൽകിയപോലെ ഉടമ്പടി ബാവാ ആവശ്യപ്പെട്ടതിനാൽ രണ്ടുപേരും (മുറിമറ്റത്തിൽ റമ്പാനും കരോട്ടുവീട്ടിൽ റമ്പാനും) 14-ന് തിങ്കളാഴ്ച പെരുമ്പാവൂർ പോയി ഉടമ്പടി റജിസ്റ്റർ ചെയ്തു (ഉടമ്പടിയുടെ പൂർണ്ണരൂപം *കണ്ടനാട് ഗ്രന്ഥവരി*യിൽ കാണുക).

അക്കൊല്ലം കുറുപ്പംപടി പള്ളിയിൽ ബാവായോടു കൂടി ശേഷം മെത്രാന്മാരും ഹാശാ ശുശ്രൂഷകളിൽ പങ്കെടുത്തു. പെസഹായുടെ കാലുകഴുകൽ ശുശ്രൂഷയിൽ പത്രോസിന്റെ സ്ഥാനത്തു കടവിൽ മാർ അത്താനാസ്യോസിനെ ബാവാ ചുമതലപ്പെടുത്തി എന്നത് പ്രത്യേകം പ്രസ്താവ്യം.

ഉടമ്പടി കൊടുക്കുവാൻ പുലിക്കോട്ടിൽ മെത്രാച്ചൻ വഴങ്ങുന്നില്ല എന്ന് തീർച്ചപ്പെട്ടപ്പോൾ അദ്ദേഹത്തിനായി നീക്കിവച്ച കോട്ടയം ഇടവകയ്ക്ക് തന്റെ കൂടെ വന്ന അബ്ദുള്ളാ മാർ ഗ്രീഗോറിയോസിനെ നിയമിക്കുവാൻ നിശ്ചയിച്ചു. അബ്ദുള്ളാ മാർ ഗ്രീഗോറിയോസിനും പള്ളിക്കാർക്കും ഇതു സമ്മതമായി. ഇതിൻപ്രകാരം "... ഗ്രീഗോറിയോസ് ബാവായെ കോട്ടയത്ത് മുതലായ പള്ളികളിലേക്ക് നിയമിക്കാമെന്ന് കല്പിച്ച് സ്ഥാത്തിക്കോൻ എഴുതിയുണ്ടാക്കി മുദ്ര വെപ്പിപ്പാനായി വിശുദ്ധ പിതാവിന്റെ തിരുമുമ്പാകെ കൊണ്ടുചെന്നപ്പോൾ കുസ്തന്തീനോസ് മുതൽ ഇവിടെ വന്ന വകയ്ക്ക് 70 പവൻ എന്റെ കൈയിൽ നിന്ന് ചെലവുണ്ടെന്നും ആയത് തരണമെന്നും തരാത്തപക്ഷം സ്ഥാത്തിക്കോൻ മുദ്ര വച്ച് കൊടുക്കുന്നതല്ല എന്നും മറ്റും കല്പിച്ചു. അദ്ദേഹം പവൻ കൊടുക്കുകയും വിശുദ്ധ പിതാവ് മുദ്ര വയ്ക്കുകയും ചെയ്തില്ല" (*കണ്ടനാട് ഗ്രന്ഥവരി*).

മടക്കയാത്രയ്ക്കു മുമ്പായി പുലിക്കോട്ടിൽ മെത്രാപ്പോലീത്തായെ വരുതിയിൽ വരുത്തുക എന്ന ലക്ഷ്യം വച്ച് പാത്രിയർക്കീസ് ഒരിക്കൽ കൂടി തിരുവനന്തപുരത്തേക്ക് പോയി. ആദ്യ യാത്രയിൽ രാജകീയ സൗകര്യ

ങ്ങൾ ലഭിച്ച അദ്ദേഹം രണ്ടാം യാത്രയിലെ ജനങ്ങളുടെ നിസ്സഹകരണം തിരിച്ചറിഞ്ഞു. മഹാരാജാവും യുവരാജാവും ബാവാ ആവശ്യപ്പെട്ടിട്ടും സന്ദർശനത്തിന് അനുമതി നല്കായ്കയാൽ നിരാശനായി തിരിച്ചു പോന്നു. ഇതോടെ മടക്കയാത്രയ്ക്ക് തീരുമാനമായി. സഭാകേന്ദ്രമായ കോട്ടയത്തേക്കുള്ള നിയമനം തീരുമാനമാകാതെ കിടന്നു. ആ പരിതഃ സ്ഥിതിയിൽ കൊല്ലം ഇടവകയ്ക്കായി വാഴിച്ച കടവിൽ മാർ അത്താനാ സ്യോസിനെ കോട്ടയത്തേക്ക് നിയമിക്കുവാൻ തീരുമാനിച്ചു. മേട മാസം ഒടുവിൽ മാർ യൂലിയോസ്, മാർ ഗ്രീഗോറിയോസ്, മാർ അത്താനാ സ്യോസ്, മാർ കൂറിലോസ് എന്നിവർക്ക് യഥാക്രമം തുമ്പമൺ, നിരണം, കോട്ടയം, അങ്കമാലി എന്നീ മെത്രാസനങ്ങളിലേക്ക് സ്ഥാത്തിക്കോൻ എഴുതി മുദ്ര വച്ചു. കോട്ടയിൽ റവന്യൂ കച്ചേരിയിൽ ഉദ്യോഗസ്ഥനായ പിസ്ക്കാള സായിപ്പ് അവർകളെ വരുത്തി സ്ഥാത്തിക്കോനിൽ അയാളുടെ കൈഒപ്പും സർക്കാർ മുദ്രയും സാക്ഷിയായി വയ്പ്പിച്ചത്രേ സ്ഥാത്തി ക്കോൻ കൊടുത്തത്.

മെത്രാൻസ്ഥാനം ലഭിച്ചതിനെത്തുടർന്ന് ജഡ്ജി ടി. ആർ. നാരായണ പിള്ള കഥാനായകനെ 'രാജശ്രീ' എന്ന് അഭിസംബോധന ചെയ്തുകൊണ്ട് ഇപ്രകാരം അനുമോദനസന്ദേശം എഴുതി: പ്രിയമുള്ള സ്നേഹിതാ, താങ്ക ൾക്ക് അവകാശമുള്ള സ്ഥാനം കിട്ടിയ വർത്തമാനം കേട്ട് ഞാൻ വളരെ യധികം സന്തോഷിക്കുന്നു. ഈ സ്ഥാനം താങ്കളുടെ സത്യത്തിനും സന്മാ ർഗ്ഗ നടപടികൾക്കുമായി ബ. പാത്രിയർക്കീസ് ബാവാ മൂലം ദൈവം തന്ന സമ്മാനമാകുന്നു. ..." (ജീവചരിത്രം അനുബന്ധം പു. 12).

കോട്ടയം മെത്രാസനം ഭരിക്കുവാനായി അദ്ദേഹത്തിന് നൽകിയ സ്ഥാത്തിക്കോനെപ്പറ്റി പ്രഥമ ജീവചരിത്രകാരൻ ഇപ്രകാരം സാക്ഷ്യപ്പെ ടുത്തിയിരിക്കുന്നു:

"... ആ സ്ഥാത്തിക്കോനിൽ വി. പാത്രിയർക്കീസ് ബാവായുടെ മലയാ ളത്തെ "പ്രതിപുരുഷൻ" എന്ന മാന്യസ്ഥാനവും അദ്ദേഹത്തിന് നൽകി യിരുന്നുവെന്നും സർക്കാരിലേക്കും മറ്റുമുള്ള ബാവായുടെ എഴുത്തുകൾ അദ്ദേഹം മുഖാന്തിരം അയയ്ക്കുന്നതാണെന്നും പ്രത്യേകം പറഞ്ഞിട്ടു ണ്ടായിരുന്നു" (പു. 25).

അമേരിക്കയിലെ ക്രൗൺ ഓഫ് തോറൻസ് (Crown of Thorns) എന്ന സംഘടനയുടെ കമാണ്ടർ എന്ന ഓണററി ബഹുമതി ലഭിച്ചപ്പോൾ വട ക്കൻപറവൂർ ഇടവകക്കാർ നൽകിയ മംഗളപത്രത്തിലും സ്ഥാത്തിക്കോ നിൽ വിശുദ്ധ സിംഹാസനത്തിന്റെ എപ്പിത്രോപ്പാ ആയിട്ടാണ് മാർ അത്താ നാസ്യോസിനെ നിയമിച്ചിട്ടുള്ളത് എന്ന് സ്പഷ്ടമായി രേഖപ്പെടുത്തിയി ട്ടുണ്ട്.

എപ്പിത്രോപ്പാ എന്നാൽ കാര്യസ്ഥൻ, ഉപദേഷ്ടാവ്, ആലോചനക്കാരൻ, ട്രസ്റ്റി, പ്രതിനിധി എന്നെല്ലാം അർത്ഥം കൊടുക്കാം. മലങ്കരയിലെ തന്റെ സന്ദർശനകാലം മുഴുവൻ ദ്വിഭാഷിയും സെക്രട്ടറിയുമായി തന്നെ അനുഗമിച്ച ചാത്തുരുത്തി മെത്രാന് ആ പദവി നൽകാതെ നവീകരണക്കാരുടെ ആധിപത്യമുള്ള സെമിനാരിയിൽ പഠിപ്പിച്ച് ഇടക്കാലത്തു മാത്രം പാത്രിയർക്കീസിന്റെ ക്യാമ്പിലെത്തിയ കടവിൽ മെത്രാച്ചന് ആ പദവി നൽകാൻ കാരണമെന്ത്? സഭാചരിത്രത്തിൽ ആദ്യമായി മലങ്കര സന്ദർശിച്ച അന്ത്യോഖ്യാ പാത്രിയർക്കീസിന് ആദ്യമായി മലങ്കരസഭയിൽ ഒരു കാര്യസ്ഥൻ നിയമിക്കപ്പെടുമ്പോൾ ചില യോഗ്യതകൾ പാത്രിയർക്കീസ് ബാവാ പ്രതീക്ഷിച്ചിരുന്നിരിക്കാം.

1. പാത്രിയർക്കീസിനോട് വിശ്വസ്തതയും കൂറും.

2. സഭയുടെ ഔദ്യോഗിക ആരാധനാഭാഷയായ സുറിയാനിയിലും പാത്രിയർക്കീസിന്റെ സംസാരഭാഷയായ അറബിയിലും അനായാസം സംസാരിക്കുവാനും എഴുതുവാനുമുള്ള കഴിവ്.

3. പുലിക്കോട്ടിൽ മെത്രാച്ചന്റെ എതിർ ക്യാമ്പിൽ പ്രവർത്തിച്ച മുൻപരിചയം.

ഈ മൂന്ന് വിഷയങ്ങളിലും മാർ അത്താനാസ്യോസ് പ്രവർത്തനശേഷി വ്യക്തമാക്കിയ ആൾ ആയിരുന്നു. മലങ്കരമെത്രാനുമായി റജിസ്റ്റേർഡ് ഉടമ്പടിയുടെ കാര്യത്തെത്തുടർന്നുണ്ടായ നീരസത്തിൽ തുടർന്നുണ്ടാകാനിടയുള്ള സമരത്തിൽ മലങ്കരമെത്രാപ്പോലീത്തായുടെ കണ്ഠകോടാലിയാവുക. ഇതാണ് ഈ 'എപ്പിത്രോപ്പാ' നിയമനത്തിലൂടെ പാത്രിയർക്കീസ് ഉന്നം വച്ചത്.

സ്ഥാത്തിക്കോൻ നൽകിയശേഷം ബാവായോടൊപ്പം അഭിനവമെത്രാന്മാർ കുന്നംകുളത്ത് ചിറളയം പള്ളിയിലെത്തി. അവിടെവച്ച് ബാവാ മുറിമറ്റത്തിൽ റമ്പാച്ചനും കരോട്ടുവീട്ടിൽ റമ്പാച്ചനും മാർ ഈവാനിയോസ്, മാർ ദീവന്നാസ്യോസ് എന്നീ പേരുകളിൽ ഇടവം 5-ന് സ്വർഗ്ഗാരോഹണപ്പെരുന്നാളിൽ മേല്പ്പട്ടസ്ഥാനം നൽകുകയും യഥാക്രമം കണ്ടനാട്, കൊച്ചി മെത്രാസനങ്ങളിലേക്ക് നിയമിച്ചുകൊണ്ട് സ്ഥാത്തിക്കോൻ നൽകുകയും ചെയ്തു. മെത്രാന്മാരുടെ സ്ഥാത്തിക്കോനുകളിൽ ഒന്നാം സാക്ഷിയായി ഒപ്പിട്ടിരിക്കുന്നത് പാത്രിയർക്കീസിന്റെ എപ്പിത്രോപ്പാ എന്ന നിലയിൽ കടവിൽ മാർ അത്താനാസ്യോസാണ്. ഈ മെത്രാൻ സ്ഥാനം കൊടുക്കുമ്പോൾ നൂറ് മീറ്റർ മാത്രം അകലെയുള്ള കുന്നംകുളം പഴയപള്ളിയിൽ മലങ്കര ഇടവകയുടെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് സന്നിഹിതനായിരുന്നു. ഈ പട്ടംകൊടയിലും അദ്ദേഹത്തെ ക്ഷണിച്ചിരുന്നില്ല; അദ്ദേഹം സംബന്ധിച്ചുമില്ല. ചിറളയത്തു വച്ചും പിന്നീട് ചാലിശ്ശേരി

പള്ളിയിൽ വച്ചും ഒടുവിൽ പട്ടാമ്പി റെയിൽവേസ്റ്റേഷനിൽ വച്ചും പാത്രിയർക്കീസ് അഭിനവ മെത്രാന്മാരെ അവർ അതത് ഭദ്രാസനങ്ങളിൽ സ്വതന്ത്രഭരണ ചുമതലയുള്ളവരാണെന്ന് ഓർമ്മപ്പെടുത്തിയിരുന്നു.

തങ്ങളുടെ ഗുരുവും സീനിയറും അന്നേവരെ മലങ്കരമെത്രാപ്പോലീത്തായുമായിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനോട് തങ്ങൾ അനുവർത്തിക്കേണ്ട നയത്തെപ്പറ്റി ഒരു മെത്രാനും പാത്രിയർക്കീസിനോട് സംശയം ചോദിച്ചില്ല. തങ്ങൾ ഏറ്റവും ആസന്നഭാവിയിൽ അഭിമുഖീകരിക്കാനുള്ള ആ ചോദ്യത്തെപ്പറ്റി പാത്രിയർക്കീസിന്റെ മറുപടി സ്വീകാര്യമോ സഹായകരമോ ആവില്ലെന്ന് അവർക്കറിയാമായിരുന്നു. നവീകരണക്കാർക്കെതിരെ വ്യവഹാരം നടത്തി സഭാസ്വത്തുക്കൾ മോചിപ്പിക്കാൻ ആർക്കാണ് ഉത്തരവാദിത്തം എന്നും അഭിനവ മെത്രാന്മാർ പാത്രിയർക്കീസിനോട് സംശയം ഉന്നയിച്ചില്ല. അങ്ങനെയൊരു വിഷയം പാത്രിയർക്കീസിന്റെ അജണ്ടയിലില്ലെന്ന് അവർ നേരിട്ട് മനസ്സിലാക്കിയിരുന്നു.

പാത്രിയർക്കീസ് ചിറളയം പള്ളിയിൽ താമസിക്കുമ്പോൾ മെത്രാൻ സ്ഥാനദാനത്തിന് മുമ്പായി എടവമാസം 1-ന് ഞായറാഴ്ച പാത്രിയർക്കീസ് കത്തയച്ചതിനെ തുടർന്ന് പുലിക്കോട്ടിൽ മെത്രാച്ചൻ പാത്രിയർക്കീസ് ബാവായെ കാണാനെത്തി. അനുരഞ്ജനത്തിനായുള്ള അവസാന സന്ദർഭം. *കണ്ടനാട് ഗ്രന്ഥവരി*യിലെ ദൃക്സാക്ഷി വിവരണം കാണുക:

"... എഴുത്ത് കിട്ടിയതിന്റെ ശേഷം പുലിക്കോട്ടിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തെക്കുനിന്നും തിരുമുമ്പാകെ വന്നു. ഇതുവരെ തിരുമുമ്പാകെ വരാതെ ഇരുന്നതിനെക്കുറിച്ചും മറ്റും ഇനിമേലിൽ നിന്നെ കാണുന്നതിന് എനിക്ക് മനസ്സില്ലെന്നും മറ്റും അതി കോപമായി കല്പിച്ചു എങ്കിലും ശേഷം മെത്രാന്മാർ റജിസ്റ്റർ ചെയ്തത് പോലെ റജിസ്റ്റർ ചെയ്യണമെന്നും അപ്രകാരം ചെയ്തുതരുന്നപക്ഷം ഇനി കണ്ടനാട്, കൊല്ലം, കൊച്ചി ഇങ്ങനെ മൂന്ന് ഇടവക ഉണ്ടെന്നും ഇതിൽ ഏതെങ്കിലും അദ്ദേഹത്തിന് ഉറപ്പിച്ചു കൊടുക്കാമെന്നും ആയതല്ലാത്തപക്ഷം ഇടവകയും മറ്റും കൊടുക്കുന്നതല്ലെന്നും മറ്റും ഉറപ്പായി കല്പിച്ചു. ... കല്പനപ്രകാരം റജിസ്റ്റർ ചെയ്യാൻ സമ്മതിച്ചില്ല. ഒന്നുരണ്ടു ദിവസം അവിടെ താമസിച്ചാറെ പിതാവിന് നല്ല ഇഷ്ടവും സന്തോഷവും ഇല്ലാഞ്ഞതിനാൽ അവിടെ നിന്നും കുന്നംകുളങ്ങര പള്ളിയിൽ പോയി താമസിച്ചു."

ഒരു കോപ്പ പായസത്തിനായി മലങ്കരസഭയുടെ ജന്മസിദ്ധമായ സ്വാതന്ത്ര്യം പാത്രിയർക്കീസിന് തീറെഴുതിക്കൊടുക്കേണ്ടതില്ലെന്ന് ആ ദേശാഭിമാനി തീരുമാനിച്ചു. താൻ ക്ഷണിച്ചുകൊണ്ടുവന്ന അതിഥിയെ മാന്യമായി തിരിച്ചയയ്ക്കുവാൻ ആ ആതിഥേയൻ ബാവായോടൊപ്പം ചാലിശ്ശേരിയിലേക്കും അവിടെനിന്ന് പട്ടാമ്പിയിലേക്കും റെയിൽവേ സ്റ്റേഷനി

ലേക്കും പോയി. അവിടെനിന്ന് ഇടവം 9–ന് തിങ്കളാഴ്ച ബാവാ ബോംബെയ്ക്ക് തീവണ്ടി കയറി; മറ്റൊരു കമ്പാർട്ടുമെന്റിൽ പുലിക്കോട്ടിൽ മെത്രാച്ചനും അതിഥിയെ അനുഗമിച്ചു. പാത്രിയർക്കീസ് അഭിനവ മെത്രാന്മാർക്ക് ഇപ്രകാരം അന്ത്യകല്പന നൽകി: “പുലിക്കോട്ടിൽ ദീവന്നാസ്യോസും ഗ്രീഗോറിയോസ് അബ്ദുള്ളായും നമ്മുടെ കല്പനയ്ക്ക് വിരോധികൾ ആകയാൽ അവരോടുകൂടി നിങ്ങൾ യാതൊരു സംബന്ധവും ചെയ്തു പോകരുത്” (*കണ്ടനാട് ഗ്രന്ഥവരി*).

ഇടവം 17 മുതൽ മിഥുനം 29 വരെ പൊതു സ്ഥലമായ വെട്ടിക്കൽ ദയറായിൽ മെത്രാന്മാർ 6 പേരും ഉപവസിച്ച് പാർത്തു. അവർ ദുഃഖിതരായിരുന്നു. പൊതുസഭയിലും അതത് ഭദ്രാസനങ്ങളിലും അനന്തരകരണീയം എന്തെന്ന് അവർ വിഷാദിച്ചു. ശരിയായ ഉത്തരവും ദിശാബോധവും ഈ ഉപവാസത്തിലൂടെയും പ്രാർത്ഥനയിലൂടെയും ലഭിക്കുമെന്ന് അവർ പ്രത്യാശിച്ചു.

1. നാളിതുവരെ മലയാളത്തിന്റെ മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ മെത്രാച്ചനെ, പാത്രിയർക്കീസ് ബാവാ കല്പിച്ചതുപോലെ ‘എഴുതിത്തള്ളുക’ സാധ്യമാണോ?

2. അങ്ങനെ ചെയ്താൽ സഭാസ്വത്തുക്കൾക്കായി വ്യവഹാരം നൽകുവാൻ ആർ മുൻകൈ എടുക്കും?

3. മലങ്കര അസോസ്യേഷനും മാനേജിംഗ് കമ്മിട്ടിയും അതിന്റെ അധ്യക്ഷസ്ഥാനവും മോറാൻ പിരിച്ചുവിട്ട് റദ്ദ് ചെയ്തിരിക്കെ വ്യവഹാരത്തിനുള്ള ശക്തി എങ്ങനെ സംഭരിക്കും?

4. പാത്രിയർക്കീസിന്റെ അനുവാദമില്ലാതെ പുലിക്കോട്ടിൽ മെത്രാച്ചനോട് അനുരഞ്ജനമാകാമോ?

5. റജിസ്റ്റേർഡ് ഉടമ്പടി നൽകി പാത്രിയർക്കീസിൽ നിന്ന് സ്ഥാനം സ്വീകരിച്ച് സ്വന്തം അവകാശത്തെ ആറായി പങ്കിട്ടെടുത്ത തങ്ങളോട് പുലിക്കോട്ടിൽ മെത്രാച്ചൻ ക്ഷമിക്കുമോ?

ഇങ്ങനെ നിരവധി ചോദ്യങ്ങൾ അവർ പ്രാർത്ഥനയ്ക്ക് വിഷയമാക്കി.

പ്രാർത്ഥിച്ച വിഷയങ്ങളെപ്പറ്റി മെത്രാന്മാർ പരസ്പരം ആശയവിനിമയം നടത്തുകയും ചെയ്തു. പാത്രിയർക്കീസിന്റെ എപ്പിത്രോപ്പാ ആയ കടവിൽ മാർ അത്താനാസ്യോസിന്റെ അഭിപ്രായം അന്തിമ തീരുമാനമായി സ്വീകരിക്കുവാൻ ചർച്ചാവേളകളിലെല്ലാം അഭിപ്രായഐക്യം ഉണ്ടാക്കുകയും ചെയ്തു.

# 5

# കണ്ഠകോടാലി കണ്ഠാഭരണമായി

മലങ്കരസഭയെ ഏഴ് സ്വതന്ത്ര ഭദ്രാസനങ്ങളായി വിഭജിക്കുകയും അവയിലേക്ക് സ്വതന്ത്ര ഭരണചുമതലയുള്ള മെത്രാന്മാരെ നിയമിച്ചാക്കുകയും ചെയ്തതോടെ മലങ്കര മെത്രാപ്പോലീത്താ എന്നോ, മലയാളത്തിനുടെ മെത്രാപ്പോലീത്താ എന്നോ മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് എന്നോ പ്രയോഗിച്ചുപോന്ന ഔദ്യോഗിക സ്ഥാനമാനം സ്വയമേവ അപ്രത്യക്ഷവും അപ്രസക്തവും ആയിത്തീർന്നതായി മെത്രാന്മാർ സ്ഥിതിഗതികളെ നിരീക്ഷിച്ചു. 1876-ൽ പാത്രിയർക്കീസിന്റെ എപ്പിത്രോപ്പാ - പ്രതിപുരുഷൻ - എന്ന നിയമനം നിശ്ശബ്ദമായി ഒരധികാരക്കൈമാറ്റത്തിന്റെ സൂചനയാണെന്ന് അവർക്ക് വ്യക്തമായി. ബാവാ ആവർത്തിച്ച് വ്യക്തമാക്കിയപ്രകാരം ഓരോ ഭദ്രാസനവും സ്വതന്ത്ര അധികാര സ്ഥാപനങ്ങളായി പ്രവർത്തിച്ചാൽ അതോടെ മലങ്കരസഭ ശിഥിലമാകുമെന്ന് അവർ ഭയപ്പെട്ടു. മലങ്കരസഭയിൽ അടിയന്തിരമായി ചെയ്യാനുള്ള കുറെ കർത്തവ്യങ്ങൾ ഉണ്ടായിരിക്കേ അവയുടെ ഉത്തരവാദിത്തം ആരിലും നിക്ഷിപ്തമായിട്ടില്ല എന്ന് അവർ തിരിച്ചറിഞ്ഞു. കോട്ടയം വൈദികസെമിനാരിയും സഭയുടെ ദേവാലയങ്ങളും വീണ്ടെടുക്കുവാനുള്ള തീരുമാനം മുളന്തുരുത്തിയിലും വെളിയനാട്ടിലും കൂടിയ സുന്നഹദോസുകൾ ഏകകണ്ഠമായി പ്രഖ്യാപിച്ചിരിക്കേ അതിന്റെ നടപടികൾക്ക് മുതിരാതെ ഭദ്രാസന ഭരണനിർവഹണത്തിലേക്ക് പ്രവേശിച്ചാലുണ്ടാകുന്ന ഭവിഷ്യത്തുകൾ അവർ കാണാതിരുന്നില്ല. ബാവാ പിരിച്ചുവിട്ട അസോസ്യേഷനും മാനേജിംഗ് കമ്മറ്റിയും ആർ വിളിച്ചുകൂട്ടും? മലങ്കരസഭയുടെ പൂർണ്ണപിന്തുണ പലവട്ടം വ്യക്തമായി



**പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ (എം. ഡി. സെമിനാരിയുടെയും പരുമല സെമിനാരിയുടെയും സ്ഥാപകൻ)**

രിക്കേ, പുലിക്കോട്ടിൽ മെത്രാപ്പോലീത്തായെ അവഗണിച്ചുകൊണ്ട് ഭദ്രാസന ഭരണം സുഗമമാകുകയില്ലെന്ന് അവർക്കറിയാമായിരുന്നു. പാത്രിയർക്കീസ് വരച്ച വരയിൽ മെത്രാന്മാർ പെരുമാറണമെന്ന് പാത്രിയർക്കീസ് ഉടമ്പടിയിൽ ശട്ടം കെട്ടിയിട്ടുണ്ടെങ്കിലും സർവതന്ത്ര സ്വതന്ത്രനായി വിഹരിക്കുന്ന മാർ ഗ്രീഗോറിയോസ് അബ്ദുള്ളായുടെ മേൽ പാത്രിയർക്കീസിന് യാതൊരു നിയന്ത്രണവും ചെലുത്തുവാൻ കഴിയുന്നില്ല എന്ന് അവർ ശ്രദ്ധിച്ചിരുന്നു. രണ്ടു കൊല്ലം മലങ്കരയിൽ താമസിച്ച പാത്രിയർക്കീസിന് സിറിയയിലെ മെത്രാന്മാരുടെയും മെത്രാസനങ്ങളിലെയും അനുദിന ഭരണസംവിധാനത്തിൽ നിർണ്ണായകപങ്കൊന്നും ഇല്ലെന്ന് അവർ ഗ്രഹിച്ചിരുന്നു. സിറിയയിലെ മെത്രാന്മാരിൽ നിന്നോ മറ്റു ഭരണക്കാരിൽ നിന്നോ ഈ രണ്ട് കൊല്ല കാലത്തിനിടയിൽ ഒരു കത്ത് പോലും പാത്രിയർക്കീസിന് വന്നിട്ടില്ല എന്നത് അവരെ അത്ഭുതപ്പെടുത്തി. മലങ്കരയിലെ അനുദിന സംഭവവികാസങ്ങളിൽ കൃത്യമായി ഇടപെട്ടുകൊണ്ടിരിക്കുന്ന പാത്രിയർക്കീസ് സ്വന്തം ചുമതലയിലുള്ള ശീമയിലെ സഭയിലേക്ക് ഒരു സന്ദേശം പോലും അയച്ചില്ല എന്നത് അവരെ കൂടുതൽ അത്ഭുതപ്പെടുത്തി. പാത്രിയർക്കീസിന്റെ എപ്പിത്രോപ്പാ എന്ന നിലയിൽ ഈവക കാര്യങ്ങളെ കൂടുതൽ ശ്രദ്ധിച്ചതും വിലയിരുത്തിയതും വെട്ടിക്കൽ ഉപവാസ കാലത്ത് സഹമെത്രാന്മാരോട് ഇവയെപ്പറ്റി കൂടുതൽ സംസാരിച്ചതും കടവിൽ മാർ അത്താനാസ്യോസ് ആയിരുന്നു. ഉപവാസകാലഘട്ടം ചിന്തയ്ക്കും സംവാദത്തിനും നിലപാടുകൾ രൂപപ്പെടുത്തുന്നതിനും പ്രയോജനപ്പെടുത്തുവാൻ എപ്പിത്രോപ്പാ പ്രത്യേക താല്പര്യം പ്രദർശിപ്പിച്ചു. ചർച്ചയിൽ എപ്പോഴും മാർ യൂലിയോസ്, മാർ ഈവാനിയോസ്, മാർ കൂറിലോസ്, മാർ ഗ്രീഗോറിയോസ് എന്നിവർ പുലിക്കോട്ടിൽ മെത്രാച്ചന് അനുകൂലമായും കരോട്ടുവീട്ടിൽ മാർ ദീവന്നാസ്യോസ് പ്രതികൂലമായും സംസാരിക്കുന്നത് എപ്പിത്രോപ്പാ സവിശേഷമായി ശ്രദ്ധിച്ചു.

അങ്ങനെയിരിക്കവേയാണ് പുലിക്കോട്ടിൽ മെത്രാച്ചന്റെ സന്ദേശം ഇപ്രകാരം വെട്ടിക്കൽ ദയറായിൽ എത്തിച്ചേർന്നത്: "വിശുദ്ധ പിതാവ് ഇടവം 16-ാം തീയതി തിങ്കളാഴ്ച അലക്സന്ത്രിയായിലേക്ക് ഡീമ്മൻ എന്ന ആവിക്കപ്പൽ വഴി എഴുന്നള്ളി എന്നും കൂടെ ഉണ്ടായിരുന്ന ഇട്ടി മാത്തുവിന്റെ ദീനം നിമിത്തം അവിടെയും എനിക്ക് നല്ല സുഖം ഇല്ലാഞ്ഞതിനാൽ കുന്നംകുളങ്ങരയും അല്പം താമസത്തിന് ഇടവന്നു എന്നും നിങ്ങൾ സഹോദരന്മാരെ കണ്ട് സന്തോഷിപ്പാൻ പ്രത്യേകം ആവശ്യമാകയാൽ എനിക്ക് നല്ല സുഖം വന്നില്ലെന്ന് വരികിലും നാലു ദിവസത്തിനകം ഞാൻ അവിടെ വരുന്നതാകയാൽ ഞാൻ വരുന്നതുവരെ നിങ്ങളിൽ ആരും അവിടെനിന്ന് പിരിയരുതെന്ന് ആഗ്രഹം. ശേഷം കാഴ്ചക്കെന്ന് ശരണപ്പെടുന്നു." കത്തു കിട്ടിയപ്പോൾ ആറ് മെത്രാന്മാർക്കും വളരെ സന്തോഷ

മായി. അവരുടെ പല ഉത്കണ്ഠകൾക്കും ആ കത്തിൽ മറുപടി ഉണ്ടായിരുന്നു. ഒരു സീനിയർ മെത്രാന്റെ തലക്കനം ഒട്ടുമില്ലാത്ത സ്വരവും വാക്കുകളും സമീപനവും ആ യുവ മെത്രാന്മാരെ ആശ്വസിപ്പിച്ചു; ധൈര്യപ്പെടുത്തി.

ആ സന്തോഷം ഉടനെ പ്രാവർത്തികമായി. കൊച്ചിയിലെത്തിയ പുലിക്കോട്ടിൽ മെത്രാച്ചനെ എതിരേല്ക്കുവാൻ അഭിനവ മെത്രാന്മാർ മൂന്ന് നാല് ശെമ്മാശന്മാരെ പറഞ്ഞയച്ചു. മിഥുനം 24–ന് മെത്രാച്ചൻ വെട്ടിക്കൽ എത്തി. ".... ഏകദേശം പത്തു നാഴിക പുലർന്നപ്പോൾ ഇവിടെ എത്തി. എല്ലാവരുമായി കണ്ടു. ഏറ്റവും സന്തോഷ വൃത്താന്തത്തോടു കൂടി അന്നു താമസിച്ചു. പിറ്റേദിവസി കാലത്തേ ഞങ്ങൾ മെത്രാന്മാർ എല്ലാവരും മാത്രം ഒരു സ്ഥലത്ത് ഇരുന്നു. പിതാവിന്റെ പിന്നാലെ പോയി ബോംബെയിൽ ചെന്ന് അധിക സന്തോഷമായി പിരിഞ്ഞിരിക്കുന്നു എന്നും പിതാവ് കൊല്ലം, മാവേലിക്കര മുതലായ സ്ഥലങ്ങൾ ഭരിപ്പാനായി കല്പിച്ച് ആ വകയ്ക്ക് വേണ്ടപ്പെടുന്ന കല്പനകൾ നമുക്ക് തന്നിരിക്കുന്നു എന്ന് അദ്ദേഹം പറകയും ഞങ്ങൾ എല്ലാവരും അവരവർക്ക് തന്നിരിക്കുന്ന സ്ഥാത്തിക്കോൻ മുതലായത് കാണിച്ചു കൊടുത്തു. ആയതൊക്കെയും അദ്ദേഹം വായിച്ച് കണ്ടതിന്റെ ശേഷം കൊല്ലം, മാവേലിക്കര മുതലായ സ്ഥലങ്ങൾ ഭരിപ്പാനായി താങ്കൾക്ക് തന്നിരിക്കുന്ന കല്പന കാണിക്കണമെന്ന് ഞങ്ങൾ പറഞ്ഞപ്പോൾ ആയത് അദ്ദേഹവും കാണിച്ചു. .... വായിച്ചു കണ്ടതിന്റെ ശേഷം കൊല്ലം ഇടവക ഞാൻ ഭരിക്കുന്നതിന് പ്രയാസമെന്നും വിശുദ്ധ പിതാവ് കല്പിച്ചപ്പോൾ അനുസരിക്കാതെ മറുത്ത് പറഞ്ഞാൽ കോപത്തിനിട വന്നേക്കുമെന്നും കരുതി ഞാൻ സമ്മതിച്ചതാകുന്നു എന്നും ഇതുവരെ മലയാളത്തിനുടെ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എന്ന് എഴുതിവന്നു. ഇനി മലയാളത്തിൽ കൊല്ലം ഇടവകയുടെ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എന്ന് എഴുതുന്നതു തന്നെയും സങ്കടം.

**വെട്ടിക്കൽ ദയറാ**



അതിൽ ഒന്നും കൂടാതെ ഒരു സ്ഥലത്ത് സുഖമായി ഇരിക്കണമെന്നാകുന്നു എന്റെ ആഗ്രഹം എന്നും എന്നെക്കൊണ്ട് എന്തെങ്കിലും ആവശ്യം വന്നാൽ യാതൊരു തടസ്സവും പറയാതെ എവിടെ എങ്കിലും പോകുകയും ബുദ്ധിമുട്ടുകയും ചെയ്യാമെന്നും അതിനാൽ ഇക്കാര്യത്തിന് നിങ്ങൾ എല്ലാവരും കൂടി ഒരു ഒഴിവ് ചെയ്ത് തരുന്നത് കൂടാതെ പിതാവിന്റെ എഴുന്നള്ളത്ത് വകയ്ക്ക് 3000 രൂപാ വരെ എനിക്ക് കടം ഉള്ളതും ആയതിൽ 1000 രൂപാ വരെ ഓക്കർ സായിപ്പ് അന്യായം വച്ച് വിധിയായിരിക്കുന്നു എന്നും എന്നെ പിടിപ്പാൻ വാറണ്ട് വക്കുന്നതിന് അയാൾ അന്വേഷിച്ച് നടക്കുന്നു എന്നും രണ്ടായിരം രൂപായിലധികം കൊടുപ്പാനുള്ളതിനും അന്യായം അയപ്പാൻ മറ്റാൾ നിശ്ചയിച്ചിരിക്കുന്നപ്രകാരം കേൾക്കയാലും അത്യന്തം വ്യസനമാകുന്നു എന്നും ഇക്കാര്യങ്ങൾ ഒക്കെയും നിങ്ങൾ എല്ലാവരും നല്ലതിന്മണ്ണം അറിഞ്ഞിരിക്കയാലും എന്റെ അവസ്ഥയും നിങ്ങൾക്ക് വിവരം ഉള്ളതിനാലും ഇതിൽ അധികം ഒന്നും പറവാൻ ഞാൻ അറിയുന്നില്ലെന്നും മറ്റും പറഞ്ഞു.”

ഹൃദയസ്പൃക്കായ ഈ സംഭാഷണം എല്ലാവരിലും മതിപ്പുളവാക്കി. അവർ ആലോചിച്ചു ചില ഉത്തരങ്ങൾ തയാറാക്കി.

1. ഭദ്രാസന വിഭജനത്തിൽ വ്യത്യാസം വരുത്താവുന്നതല്ല.

2. ഭദ്രാസനങ്ങളുടെ അതിർത്തി നോക്കാതെ പള്ളികളിൽ സഞ്ചരിച്ച് പിരിച്ച് കടംതീർക്കുവാൻ അങ്ങേയ്ക്ക് കഴിയും, അതിൽ ഞങ്ങൾ ആവശ്യമായ സഹായം ചെയ്യാം.

3. കന്നി മാസം 30-ന് നമുക്ക് പരുമലയിൽ വീണ്ടും സമ്മേളിക്കാം. പള്ളിക്കാരെ വിളിച്ചുകൂട്ടുന്ന കാര്യത്തിൽ അപ്പോൾ തീരുമാനമെടുക്കാം.

എല്ലാവരും സന്തോഷമായി ചുംബനം നൽകി പിരിഞ്ഞു.

പാത്രിയർക്കീസ് ബാവായെ പ്രസാദിപ്പിച്ചുകൊണ്ട് മലങ്കരയിൽ ഉണ്ടായിരുന്നതും പുതുതായി ആവിർഭവിച്ചിട്ടുള്ളതുമായ പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്തുവാൻ സാധ്യമല്ലെന്ന് തീർച്ചയായിരുന്നു. തങ്ങളുടെ പ്രാഥമിക ഉത്തരവാദിത്തം മലങ്കരസഭയോടാണെന്ന ചിന്ത വെട്ടിക്കൽ ദയറായിൽ വച്ച് തന്നെ അഭിനവ മെത്രാന്മാർ പരസ്പരം കൈമാറിയിരുന്നു. ഇതെങ്ങനെ പ്രാവർത്തികമാക്കാമെന്ന വിശദാംശങ്ങൾ ചർച്ച ചെയ്ത് തീരുമാനിക്കേണ്ടിയിരുന്നു. കടവിൽ മാർ അത്താനാസ്യോസ് പാത്രിയർക്കീസിന്റെ എപ്പിത്രോപ്പാ എന്ന നിലയിൽ സ്വീകരിക്കുന്ന നിലപാടുകൾ നിർണ്ണായകം തന്നെയായിരുന്നു. ഔപചാരികമായി പാത്രിയർക്കീസിനോട് ഭക്തി പുലർത്തുമ്പോഴും അദ്ദേഹം അവലംബിച്ച അക്രൈസ്തവമായ അധികാരഭ്രാന്ത്, ധനമോഹം മലയാളികളുടെ അപ

കർഷബോധം വളർത്തുന്ന മേലാളത്തബോധം, ഒരു കൊളോണിയൽ യജമാനന്റെ ഫ്യൂഡൽ സ്വഭാവങ്ങൾ എന്നിവ അഭിനവ മെത്രാന്മാരിൽ മതിപ്പല്ല ഉളവാക്കിയത്. ഒരു ശരാശരി മലയാളിയിൽ പാത്രിയർക്കാ സിംഹാസനത്തോടുണ്ടായിരുന്ന അളവിൽ കവിഞ്ഞ ആദരവുകൾ ഇല്ലാതാക്കുന്ന നടപടികൾ ആയിരുന്നു പത്രോസ് തൃതീയനിൽ നിന്നുണ്ടായത് എന്ന കാര്യത്തിൽ ആർക്കും അഭിപ്രായ വ്യത്യാസം ഇല്ലായിരുന്നു. സീനിയർ മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ മെത്രാപ്പോലീത്തായോട് ആതിഥേയനോട് വർത്തിക്കേണ്ടുന്ന മര്യാദകളുടെ എല്ലാ സീമകളും ലംഘിച്ച് പാത്രിയർക്കീസ് ബാവാ ക്ഷോഭിക്കുമ്പോൾ അവർ അകമേ ദുഃഖിച്ചിരുന്നു. പാലക്കുന്നത്ത് മെത്രാച്ചന്റെ വിളംബരം റദ്ദാക്കുവാൻ എടുത്ത നടപടികൾ മാത്രമേ മലങ്കരസഭയ്ക്ക് ക്ഷേമം നൽകുവാൻ പാത്രിയർക്കീസ് ചെയ്തതായി അവകാശപ്പെടുന്ന പ്രവർത്തനങ്ങളിൽ അഭിനന്ദനീയമായിട്ടുള്ളൂ എന്ന അഭിപ്രായത്തിൽ അവർക്ക് തർക്കമില്ലായിരുന്നു. തന്മൂലം പാത്രിയർക്കീസിന്റെ കാര്യസ്ഥൻ മുൻകൈ എടുത്ത് നടത്തിയ ചർച്ചകളിൽ പാത്രിയർക്കീസിന്റെ താല്പര്യങ്ങൾക്ക് അനുകൂലമല്ലാത്ത ധാരണകളാണ് ഉരുത്തിരിഞ്ഞത്. കന്നി 30-ലെ സമ്മേളനത്തിൽ കാര്യങ്ങൾക്ക് വ്യക്തത നൽകേണ്ടതുള്ളതിനാൽ കടവിൽ മെത്രാപ്പോലീത്താ മെത്രാന്മാരുമായി ഉഭയകക്ഷി ചർച്ചകളും സാധ്യമാവുമ്പോൾ കൂട്ടായ ചർച്ചകളും നടത്തി. വെട്ടിക്കൽ വച്ചുണ്ടായ ധാരണകളെ അടിസ്ഥാനപ്പെടുത്തിയാണ് ചർച്ചകൾ നയിച്ചിരുന്നത്. ചില കാര്യങ്ങളിൽ സംശയാതീതമായ ധാരണകൾക്ക് രൂപംനൽകാൻ ആ ചർച്ചകളിലൂടെ കടവിൽ മെത്രാച്ചന് സാധിച്ചു.

1. പുലിക്കോട്ടിൽ മെത്രാപ്പോലീത്തായ്ക്ക് പൊതു ഭരണചുമതല ഉണ്ടായിരിക്കണം. അദ്ദേഹം ആയിരിക്കണം നവീകരണക്കാർക്കെതിരെ വ്യവഹാരം നടത്തേണ്ടത്.

2. അദ്ദേഹം കൊല്ലം മെത്രാസനത്തിന്റെ ചുമതല വഹിക്കുമ്പോഴും പൊതു സ്ഥാപനങ്ങളുടെ ഭരണച്ചുമതലയും സഭയുടെ പൊതു മേലന്വേഷണവും അദ്ദേഹത്തിനിരിക്കണം.

3. മറ്റു ഭദ്രാസനങ്ങളിൽ അദ്ദേഹത്തിന് നേരിട്ട് ഭരണമൊന്നുമില്ലെങ്കിലും പൊതുമേലന്വേഷകൻ എന്ന നിലയിൽ എല്ലാ ഭദ്രാസനങ്ങളിലും വി. കുർബ്ബാനമദ്ധ്യേയുള്ള തുബ്ദേനുകളിൽ ഭദ്രാസന മെത്രാപ്പോലീത്തായുടെ നാമത്തിന് മുമ്പായി പാത്രിയർക്കീസന്മാരുടെ കൂട്ടത്തിൽ നാലാമതായി അദ്ദേഹത്തിന്റെ പേർ പ്രസ്താവിച്ച് അദ്ദേഹത്തിന് വേണ്ടി പ്രാർത്ഥിക്കേണ്ടതാണ്.

4. മലങ്കര അസോസ്യേഷനും മാനേജിംഗ് കമ്മറ്റിയും പുനർ ജീവി

പ്പിച്ച് പാത്രിയർക്കീസിന്റെ അധ്യക്ഷതയിൽ മുളന്തുരുത്തിയിലും വെളി യനാടും കൂടിയ യോഗങ്ങളിൽ സ്വീകരിച്ച പുരോഗമന പദ്ധതികൾ പ്രാവർത്തികമാക്കണം.

5. മാർ ദീവന്നാസ്യോസ് മേലിൽ അസോസ്യേഷൻ കമ്മറ്റിയുടെ പ്രസിഡന്റ് എന്ന ഔദ്യോഗിക നാമത്തിൽ അറിയപ്പെടേണ്ടതും ആ നിലയിൽ മലങ്കരയിലെ എല്ലാ ദേവാലയങ്ങളും സന്ദർശിക്കുവാനും എല്ലാ ദേവാലയങ്ങൾക്കും കല്പന അയക്കുവാനും അധികാരമുണ്ടായിരിക്കേണ്ടതുമാണ്.

6. അതത് മെത്രാസന ഭരണത്തിന്റെ ആഭ്യന്തര ഭരണ വിഷയങ്ങളിൽ എല്ലാ മെത്രാന്മാരും സ്വതന്ത്രർ ആണെങ്കിലും പൊതു സഭാഭരണത്തിൽ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ അധ്യക്ഷതയെ എല്ലാവരും അംഗീകരിക്കുകയും അദ്ദേഹത്തിന്റെ ഉപാധ്യക്ഷന്മാർ എന്ന നിലയിൽ അദ്ദേഹത്തെ സഹായിക്കുകയും ചെയ്യണം.

7. അദ്ദേഹം അധ്യക്ഷനായ കമ്മറ്റിക്കും അസോസ്യേഷനും തങ്ങളുടെ കീഴിലുള്ള പള്ളികളിൽ ആത്മീയ കാര്യങ്ങൾ ഒഴിച്ചുള്ള വിഷയങ്ങളിൽ കർത്തവ്യവും അധികാരവും ഉണ്ടായിരിക്കും.

ഇത്രയും വിഷയങ്ങൾ മെത്രാന്മാർ രണ്ട് മൂന്ന് മാസം കൊണ്ട് ചർച്ച ചെയ്യുകയും മേൽപറഞ്ഞ ധാരണകളിൽ എത്തുകയും ചെയ്തു. ചാത്തുരുത്തിൽ മെത്രാച്ചൻ, പുലിക്കോട്ടിൽ മെത്രാപ്പോലീത്തായെ സന്ദർശിച്ച് ആവശ്യമായ ഉപദേശങ്ങൾ തേടുകയും ആ അടിസ്ഥാന ധാരണകൾ എപ്പിത്രോപ്പാ എന്ന നിലയിൽ കടവിൽ അത്താനാസ്യോസുമായി പങ്കുവയ്ക്കുകയും അതിനുശേഷം കടവിൽ മെത്രാച്ചൻ ശേഷം മെത്രാച്ചന്മാരോട് മേൽ വിഷയങ്ങളിൽ സംസാരിക്കുകയും ചെയ്യുക – അങ്ങനെയായിരുന്നു ചർച്ചയുടെ സൂക്ഷ്മതയിലും കൃതൃതയിലും വിജയിക്കുവാൻ എപ്പിത്രോപ്പായ്ക്ക് കഴിഞ്ഞത്. പുലിക്കോട്ടിൽ മെത്രാച്ചന് മേൽക്കൈ ലഭിക്കുന്ന യാതൊരു തീരുമാനങ്ങളോടും യോജിക്കുവാൻ കരോട്ടുവീട്ടിൽ മെത്രാച്ചൻ തയാറായിരുന്നില്ല. അദ്ദേഹം തന്റെ വിയോജനാഭിപ്രായങ്ങൾ ചർച്ചകളിൽ മറച്ചുവച്ചിരുന്നില്ല. എങ്കിലും ഭൂരിപക്ഷാഭിപ്രായം പുലിക്കോട്ടിൽ മെത്രാച്ചന് അനുകൂലമായി രൂപപ്പെടുന്നത് കണ്ട് അദ്ദേഹം അവയോട് പൊരുത്തപ്പെടുവാൻ ശ്രമിച്ചു. മലങ്കരയിൽ കാര്യങ്ങൾ വ്യത്യസ്തമായ ദിശയിലാണ് നീങ്ങുന്നത് എന്നും എപ്പിത്രോപ്പാ പാത്രിയർക്കീസിന്റെ താല്പര്യസംരക്ഷണത്തിനായിട്ടല്ല ശ്രമിക്കുന്നതെന്നും അദ്ദേഹം കാര്യങ്ങൾ വിശദമായി പാത്രിയർക്കീസിനെ കത്തു മൂലം ഗ്രഹിപ്പിച്ചുകൊണ്ടിരുന്നു. എന്നാൽ ശേഷം മെത്രാന്മാരും സഭയിലെ വൈദികരും അത്മേനികളും ഇക്കാര്യത്തിൽ പുലിക്കോട്ടിൽ മെത്രാച്ചനോട് യോജിച്ച് നിന്നതിനാൽ പാത്രിയർ

ക്കീസ് മലങ്കരയിലെ കാര്യങ്ങളിൽ ഉദാസീനഭാവം അഭിനയിച്ചു.

ഭദ്രാസനങ്ങളും ഭദ്രാസന ചുമതലയുള്ള മെത്രാന്മാരും രൂപപ്പെട്ടു എങ്കിലും ആസ്ഥാനങ്ങൾ ഇല്ലാത്തതിനാൽ മെത്രാന്മാർ എല്ലാവരും മിക്ക വാറും സ്വന്തം ഇടവകകളിൽ തന്നെയായിരുന്നു താമസിച്ചിരുന്നത്. തന്മൂലം കന്നി 30-ാം തീയതിയിലെ യോഗം കൊച്ചിയിൽ വച്ചാകട്ടെ എന്ന് പുലിക്കോട്ടിൽ മെത്രാച്ചനും കരോട്ടുവീട്ടിൽ മെത്രാച്ചനും കൂടി ആലോചിച്ചശേഷം മെത്രാന്മാരെ വിവരം അറിയിച്ചു.

കൊച്ചി യോഗത്തിൽ കടവിൽ മാർ അത്താനാസ്യോസ് ദീനമാകയാൽ വന്നില്ല. പാത്രിയർക്കീസിന്റെ എപ്പിത്രോപ്പാ ആയ തന്റെ അഭാവം ഗണ്യമാക്കരുതെന്നും ഭൂരിപക്ഷം മെത്രാന്മാർ സ്വീകരിക്കുന്ന ഏത് തീരുമാനവും തനിക്ക് സമ്മതമാണെന്നും എഴുതി ഒരു സമ്മതപത്രം അദ്ദേഹം യോഗത്തിലേക്ക് കൊടുത്തയച്ചു. തീരുമാനിക്കാനുള്ള വിഷയങ്ങളിൽ കടവിൽ മെത്രാച്ചന്റെ അഭിപ്രായം എല്ലാ മെത്രാന്മാർക്കും അറിയാമായിരുന്നു. മെത്രാന്മാരുടെ നിലപാടുകൾ കടവിൽ മെത്രാച്ചനും അറിയാമായിരുന്നു. തന്മൂലം അദ്ദേഹം കൊടുത്തയച്ച സമ്മതപത്രത്തിന് ഔപചാരികതയുടെ പ്രാധാന്യം മാത്രമേ ഉണ്ടായിരുന്നുള്ളൂ.

യോഗം കാര്യങ്ങൾ വിശദമായി ചർച്ച ചെയ്ത് താഴെ വിവരിക്കുന്ന തീരുമാനങ്ങൾ സ്വീകരിച്ചു.

1. കോട്ടയത്ത് സെമിനാരിയും വട്ടിപ്പണം മുതലായതിനും സിവിൽ നമ്പർ ഇട്ട് വ്യവഹാരം ചെയ്യുക.

2. ആയതിന് കമ്മറ്റിക്കാരുടെ പേർക്കും യൗസേപ്പ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പേർക്കും ശേഷം മെത്രാന്മാർ ആറ് പേരും കൂടി ഒരു സമ്മതപത്രം എഴുതി കൊടുക്കുക.

3. കോട്ടയത്ത് സെമിനാരി കൈവശപ്പെടുന്നതുവരെ പുതുപ്പള്ളിയിൽ ഇരുന്ന് കോട്ടയം ഇടവകയുടെ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും തുമ്പമൺ ഇടവകയുടെ മാർ യൂലിയോസ് മെത്രാപ്പോലീത്തായും വടക്കു നിന്നും തെക്കു നിന്നുമുള്ള ശെമ്മാശന്മാരെ പഠിപ്പിക്കണം.

4. സെമിനാരിയുടെ ചെലവിലേക്ക് വൃശ്ചിക മാസം മുതൽ തെക്കൻ ദിക്കുകളിൽ നിന്ന് പിടിയരി പിരിക്കണം.

5. സെമിനാരി കൈവശം വന്നാൽ അതോടുകൂടി തെക്കും വടക്കും ഓരോ സെമിനാരി കൂടെ ഉണ്ടാക്കണം.

6. അടുത്ത യോഗം മകര മാസത്തിൽ തീയതി നിശ്ചയിച്ച് കൂടി മറ്റു കാര്യങ്ങൾ നിശ്ചയിക്കണം.

7. സുറിയാനിക്കാർക്കായി പഠിത്തം വകയ്ക്ക് സർക്കാരിൽ നിന്ന് നിശ്ച യിച്ചിരിക്കുന്ന രൂപാ യൗസേപ്പ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ഹർജി ബോധിപ്പിച്ച് നടത്തിക്കൊള്ളണം.

കന്നി 29-ാം തീയതി വെള്ളിയാഴ്ച യോഗം വിശുദ്ധ ചുംബനത്തോടെ പിരിഞ്ഞു. യോഗത്തിൽ കുന്നംകുളം പനക്കൽ ഐപ്പൂരുവും കോട്ടയം കുന്നുംപുറത്ത് കുര്യൻ റൈട്ടറും പങ്കെടുത്തിരുന്നു.

മേൽപ്പറഞ്ഞ തീരുമാനത്തിന്റെ പശ്ചാത്തലത്തിൽ ആറ് മെത്രാന്മാരും ചേർന്ന് താഴെ വിവരിക്കുംപ്രകാരം സമ്മതപത്രം എഴുതി.

"മലങ്കര തുമ്പൊൻ ഇടവകയുടെ ഗീവറുഗ്ഗീസ് യൂലിയോസ് മെത്രാ പ്പോലീത്തായും കോട്ടയം ഇടവകയുടെ പൗലോസ് അത്താനാസ്യോസ് മെത്രാപ്പോലീത്തായും കണ്ടനാട് ഇടവകയുടെ പൗലോസ് ഈവാനി യോസ് മെത്രാപ്പോലീത്തായും കൊച്ചി ഇടവകയുടെ ശെമവൂൻ ദീവന്നാ സ്യോസ് മെത്രാപ്പോലീത്തായും അങ്കമാലി ഇടവകയുടെ ഗീവറുഗ്ഗീസ് കൂറിലോസ് മെത്രാപ്പോലീത്തായും നിരണം ഇടവകയുടെ ഗീവറുഗ്ഗീസ് ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും കൂടി സുറിയാനി അസോസ്യേ ഷൻ കമ്മറ്റിയിലേക്ക് എഴുതുന്നത്.

നമ്മുടെ പൊതുസ്ഥലമാകുന്ന കോട്ടയത്ത് സെമിനാരിയും അതിൽ ഉൾപ്പെട്ട വസ്തുക്കളും വട്ടിപ്പണം മുതലായതും കൈവശം വരുത്തേണ്ടി വരുന്ന സകല വ്യവഹാരങ്ങളും നിങ്ങൾ കമ്മറ്റിക്കാർ ചെയ്ത് കൈവശ പ്പെടുത്തേണ്ടതിനും നമ്മുടെ വിശുദ്ധ പിതാവായ മോറാൻ മാർ ഇഗ്നാ ത്തിയോസ് പാത്രിയർക്കീസ് ബാവായുടെ അനുവാദപ്രകാരം അതുകൾ കൊണ്ട് പൊതുവിൽ പഠിത്തം, അച്ചടി മുതലായത് നിങ്ങൾ നടത്തുന്ന തിനെ ഞങ്ങൾ സമ്മതിച്ച് താഴെ പറയുന്ന സാക്ഷികളുടെ മുമ്പാകെ ഒപ്പിട്ടിരിക്കുന്നു.

എന്ന് 1877-ന് കൊല്ലം 1053-ാമാണ്ട് കന്നി മാസം 27-ാം തീയതി.

1. മാർ യൂലിയോസ് മെത്രാപ്പോലീത്താ (ഒപ്പ്)
2. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (ഒപ്പ്)
3. മാർ ഈവാനിയോസ് മെത്രാപ്പോലീത്താ (ഒപ്പ്)
4. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (ഒപ്പ്)
5. മാർ കൂറിലോസ് മെത്രാപ്പോലീത്താ (ഒപ്പ്)
6. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (ഒപ്പ്)

സാക്ഷി 1. വെട്ടിക്കൽ ദയറായിൽ യാക്കോബ് റമ്പാൻ (ഒപ്പ്)

2. ചെമ്പിൽ പള്ളിയിൽ അമ്പലത്തുങ്കൽ പത്രോസ് കത്തനാർ (ഒപ്പ്)

പാത്രിയർക്കീസ് സോദ്ദേശ്യമായി മാർ അത്താനാസ്യോസിന് നൽകിയ എപ്പിത്രോപ്പാ പദവിയുടെ മുൻഗണന സമ്മതപത്രത്തിൽ ദീക്ഷിച്ചിട്ടില്ല. പ്രായത്തിന്റെ സീനിയോറിറ്റിയിലാണ് മെത്രാന്മാർ ഒപ്പ് വച്ചിരിക്കുന്നത്. പാത്രിയർക്കീസിന്റെ എപ്പിത്രോപ്പാ സ്ഥാനം മാർ അത്താനാസ്യോസും ശേഷം മെത്രാന്മാരും കാര്യമായി പരിഗണിച്ചില്ല എന്ന സംഗതി ഈ നട പടിയിലൂടെ വ്യക്തമാകുന്നുണ്ട്. കമ്മറ്റിക്കാർക്ക് കൊടുത്ത സമ്മതപത്ര ത്തിന്റെ പകർപ്പു മാത്രമേ *കണ്ടനാട് ഗ്രന്ഥവരി*യിൽ കാണുന്നുള്ളൂ. എന്നാൽ വൃശ്ചികം 15-ാം തീയതി പാത്രിയർക്കീസിനയച്ച കത്തിൽ യൗസേഫ് മാർ ദീവന്നാസ്യോസിന് സമ്മതപത്രം നൽകിയ വിവരം ഇപ്ര കാരം രേഖപ്പെടുത്തിയിട്ടുണ്ട്:

"... ഞങ്ങൾ എല്ലാവരും കൊച്ചിയിൽ കൂടി വട്ടിപ്പണത്തിന്റെയും സിമ്മ നാരിയുടെയും കാര്യത്തെക്കുറിച്ച് ആലോചിച്ചാറെ ഏവരുംകൂടി അന്യാ യപ്പെട്ട് വ്യവഹാരം നടത്തുന്നത് ശരിയല്ല എന്നും അതിനാൽ ദീവന്നാ സ്യോസ് മെത്രാപ്പോലീത്താ നടത്തുന്നതും ആയത് കൈവശപ്പെട്ട് വരുന്ന പക്ഷം വിശുദ്ധ പിതാവിനെ ബോധിപ്പിച്ച്, വരുന്ന കല്പനപ്രകാരം പൊതു വിൽ വേണ്ടപ്പെടുന്ന കാര്യങ്ങൾ നടത്തുന്നത് സമ്മതമെന്നും മറ്റും ഞങ്ങൾ എല്ലാവരും കൂടി അദ്ദേഹത്തിന് എഴുതിക്കൊടുത്ത് തിരുവനന്ത പുരത്തേക്ക് പോയിരിക്കുന്നു."

പാത്രിയർക്കീസിന്റെ ഗൂഢ താല്പര്യങ്ങൾ പരാജയപ്പെടുത്തുവാൻ കട വിൽ മെത്രാപ്പോലീത്താ ധീരമായും നിശ്ശബ്ദമായും ഉറച്ചിരുന്നതിന്റെ ശക്തമായ തെളിവ് അദ്ദേഹം സുറിയാനിയിൽ എഴുതിവച്ച സഭാചരിത്ര ത്തിൽ കാണുന്നു. പാലപ്പിള്ളിൽ അബ്രഹാം മല്പാൻ 1877-ൽ വിവർ ത്തനം ചെയ്ത് പ്രസിദ്ധീകരിച്ച ആ സഭാചരിത്രം മെത്രാന്മാരുടെ പട്ടം കൊടയെ വിശേഷിപ്പിച്ചിട്ടുള്ളത് കാണുക: "പിന്നത്തേതിൽ നല്ലവണ്ണം ശോധന ചെയ്ത് സുറിയാനി സഭയുടെ രക്ഷയ്ക്കും മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സഹായത്തിനുമായിട്ട് നാല് റമ്പാന്മാരെ തെര ഞ്ഞെടുത്ത് .... വടക്കൻപറവൂർ പള്ളിയിൽ വച്ച് സ്ഥാനം കൊടുത്തു" (പുറം 94). പാത്രിയർക്കീസ് പോയശേഷം കാര്യങ്ങളെ അദ്ദേഹം വില യിരുത്തുന്നത് ചിന്തോദ്ദീപകമായിട്ടുണ്ട്: "എന്നാൽ അന്ത്യോഖ്യായിൽ പ്പോയി കൂടെക്കൂടെ പട്ടത്വം കൈക്കൊണ്ട് വരുന്നതിന് വഴിയകലം നിമിത്തം ഇങ്ങനെ ആറു സ്ഥാനികളെക്കൂടെ ഇപ്പോൾ നിയമിച്ചിട്ടുള്ളത് മലങ്കര മെത്രാപ്പോലീത്തായുടെ സഹായത്തിനും അതത് അതിർത്തിക്ക കത്തുള്ള ജനങ്ങളുടെ പരിപാലനയ്ക്കും ആകകൊണ്ട് അവനവന് നിയ മിക്കപ്പെട്ട വേലയിൽ ഉദാസീനതപ്പെടാതെ തമ്മിൽ തമ്മിൽ യോജിപ്പും താല്പര്യവുമായി സത്യശോധനയോടും ആലോചനയോടും കൂടെ മത

കാര്യത്തിലുണരപ്പെടുവാനും സമൂഹ സംബന്ധമായ സകല കാര്യങ്ങളെക്കുറിച്ചും മലങ്കര മെത്രാപ്പോലീത്തായും ശേഷംപേരും ആണ്ടിലൊരിക്കൽ ഒരു സ്ഥലത്തു കൂടി നടപടികൾ ചിന്തിച്ച് തർക്കങ്ങൾക്കും കുറ്റങ്ങൾക്കും തീർച്ചയുണ്ടാക്കി അന്ത്യോഖ്യയ്ക്ക് റിപ്പോർട്ട് ചെയ്യാനുമാകുന്നു" (പുറം 96). മെത്രാൻവാഴ്ചയെ എഴുത്തുകാരൻ വിലയിരുത്തുന്നതിങ്ങനെ: 1. സ്ഥാനമേല്ക്കാൻ ഭാവിയിൽ അന്ത്യോഖ്യയ്ക്ക് പോകുവാൻ ആവശ്യമില്ല. 2. ആണ്ടിലൊരിക്കൽ മലങ്കര മെത്രാന്റെ അദ്ധ്യക്ഷതയിൽ സുന്നഹദോസ് കൂടി കൂട്ടായ ആലോചനയോടെ കാര്യങ്ങൾ ചെയ്യണം. 3. മലങ്കര മെത്രാനെ സഹായിക്കുകയാണ് സുന്നഹദോസിന്റെ കർത്തവ്യം. 4. കാര്യങ്ങൾ അന്ത്യോഖ്യയ്ക്ക് റിപ്പോർട്ട് ചെയ്യണം. ദൗർഭാഗ്യവശാൽ ഈ ദീർഘവീക്ഷണം പില്ക്കാല സഭാനേതൃത്വം അവഗണിച്ചു എന്ന് വേണം വിചാരിക്കുവാൻ.

പ്രാഥമികമായ ഈ നടപടികൾക്കുശേഷം പരസ്പര സമ്മതത്തോടുകൂടി മെത്രാന്മാർ ഓരോ പ്രവർത്തന മേഖലകളിലേക്ക് ശ്രദ്ധ തിരിച്ചു. അതിൻപ്രകാരം കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും വെട്ടിക്കൽ ദയറായിലേക്ക് താമസം മാറ്റി. പുലിക്കോട്ടിൽ മെത്രാച്ചൻ വൈദികനായിരിക്കുമ്പോൾ കുന്നംകുളത്ത് 1850-കളിൽ സ്ഥാപിച്ച പുലിക്കോട്ടിൽ ജോസഫ് കത്തനാര്സ് പ്രസിന് വേണ്ടി ഉണ്ടാക്കിയ കല്ലച്ച് സുറിയാനി പ്രസ് കൊച്ചിയിൽ പനയ്ക്കൽ ഐപ്പുരുവിന്റെ പാണ്ടികശാലയിൽ സൂക്ഷിച്ചിരുന്നു. ആ കല്ലച്ച് പ്രസ് രണ്ടു മെത്രാച്ചന്മാരുടെയും കൂട്ടായ ചുമതലയിൽ വെട്ടിക്കൽ ദയറായിലേക്ക് മാറ്റിസ്ഥാപിച്ചു. അവിടെ നിന്ന് സുറിയാനി പുസ്തകങ്ങൾ അച്ചടിക്കുന്നതിനുള്ള ശ്രമങ്ങൾ ആരംഭിച്ചു.

(സുറിയാനി ആരാധനക്രമങ്ങൾ അച്ചടിപ്പിച്ച് പ്രസിദ്ധീകരിക്കുന്നതിൽ മെത്രാപ്പോലീത്തന്മാരുടെ പങ്കാളിത്തം അനിവാര്യമാണോ? അല്ല എന്ന് പ്രഥമദൃഷ്ട്യാ തോന്നാം. എന്നാൽ അച്ചടിയിൽ വന്നിട്ടുള്ള ചില ആരാധനക്രമങ്ങളിലെ ചില അജാഗ്രതകൾ കണ്ടാൽ ഈ സംശയം മാറും. ഏതാനും ഉദാഹരണങ്ങൾ നോക്കാം.

1. വി. കുർബ്ബാനയുടെ ഖണ്ഡിപ്പിന്റെ ശുശ്രൂഷയുടെ സമയത്ത് ചൊല്ലുവാൻ 3 പ്രാർത്ഥനകൾ തക്സായിൽ കിടപ്പുണ്ട്. a. മാർ ദീവന്നാസ്യോസ് ബർസ്ലീബി രചിച്ച വിശ്വാസപ്രമാണം. b. മാർ യാക്കോബിന്റെ രാഗത്തിലുള്ള ഒരു ബോവൂസോ. c. അജ്ഞാതകർത്തൃകങ്ങളായ മൂന്ന് വാക്യങ്ങൾ. ഈ മൂന്ന് പ്രാർത്ഥനകളും ഇപ്പോൾ ചൊല്ലുന്ന പതിവാണ് ഉള്ളത്. ഓരോ പ്രാർത്ഥനയും ചൊല്ലുമ്പോൾ നടത്തുന്ന ക്രിയകളും മേലെഴുത്തായി പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. എന്നാൽ അച്ചടിയിൽ വരുന്നതിന് മുമ്പ്

ഈ ക്രിയ നിർദ്ദേശങ്ങളുടെ കുറിപ്പുകൾ ഒന്നും ഇല്ലായിരുന്നു. ഓരോ പ്രാർത്ഥനയും കഴിഞ്ഞാൽ 'മറ്റൊന്ന്' എന്ന ശീർഷകം ചേർത്താണ് ഒടുവിലത്തെ രണ്ടു പ്രാർത്ഥനകളും ചേർത്തിരുന്നത്. ഈ മൂന്നെണ്ണത്തിൽ ഒരെണ്ണമേ ചൊല്ലുവാൻ ഉദ്ദേശിക്കപ്പെട്ടിരുന്നുള്ളു. 'വേറൊന്ന്' എന്ന ശീർഷകം (മൂലഭാഷയിൽ ഫ്രോസോ) ആദ്യ അച്ചടിയിൽ വിട്ടുപോയി. പിന്നീട് മൂന്ന് പ്രാർത്ഥനകളെ ന്യായീകരിക്കുവാൻ ക്രിയാനിർദ്ദേശങ്ങൾ അടങ്ങിയ കുറിപ്പുകൾ പ്രത്യക്ഷപ്പെട്ടു.

2. വി. കുർബ്ബാനയിൽ പട്ടക്കാർ ചൊല്ലേണ്ടുന്ന രഹസ്യപ്രാർത്ഥനകൾ പലതുണ്ട്. എന്നാൽ 'അനിൻ മൊറിയോ'യ്ക്ക് മുമ്പ് അപ്പവീഞ്ഞുകളിൽ കൈ ആവസിക്കുമ്പോൾ ചൊല്ലുന്നത് വെറും രഹസ്യ പ്രാർത്ഥനയല്ല; ക്രൊയ്ത്തോദ് റൂഹോ കാദീശോയുടെ - പരിശുദ്ധാത്മ വിളിയുടെ - രഹസ്യ പ്രാർത്ഥനയാണ്. ഇപ്പോഴത്തെ അച്ചടിക്രമങ്ങളുടെ മലയാള പരിഭാഷയിൽ 'പരിശുദ്ധാത്മ വിളിയുടെ' എന്ന ഭാഗം വിട്ടുകളഞ്ഞപ്പോൾ ആ പ്രാർത്ഥന, ശേഷം രഹസ്യപ്രാർത്ഥനകളെപ്പോലെ വെറും രഹസ്യ പ്രാർത്ഥനയായി. വി. കുർബ്ബാനയിൽ 'ക്രൊയ്ത്തോദ് റൂഹോ കാദീശോ' യുടെ പ്രാർത്ഥനയുണ്ട് എന്ന് പറഞ്ഞാൽ സുറിയാനി വായിച്ചാൽ മനസ്സിലാകാത്ത വൈദികരുടെ തലമുറ അത് സമ്മതിച്ചു തരികയില്ല.

3. മാമ്മൂദീസായുടെ ക്രമത്തിൽ സ്നാനാർത്ഥിയെ മൂറോൻ പൂശുമ്പോൾ ചൊല്ലാൻ നിർദ്ദേശിച്ച ഗാനം 'തവഹൃദയം ബലമാർന്നീടട്ടേ...' എന്നാരംഭിക്കുന്ന ഗാനം മാത്രമായിരുന്നു. മൂറോനഭിഷേകം സ്ഥിരീകരണ കൂദാശയാണെന്ന് അർത്ഥസൂചനയുള്ളതാണ് ആ പാട്ട്. പത്രോസ് തൃതീയൻ ബാവാ ആ സ്ഥാനത്ത് 'ദൈവം ചൊന്നാൻ അഹറോനെ...' എന്നാരംഭിക്കുന്ന ഗാനം കൂട്ടിച്ചേർത്തു. ആദ്യം കൂട്ടിച്ചേർത്തപ്പോൾ കൈയെഴുത്തുക്രമങ്ങളുടെ മാർജിനിലാണ് എഴുതിച്ചേർത്തത്. ആദ്യം അച്ചടിച്ചപ്പോൾ ക്രമത്തിന്റെ ഒടുവിലായി ആ ഗാനം ചേർത്തു. അപ്പോഴെല്ലാം ആ പാട്ടിന്റെ മുകളിൽ 'മോറാൻ പത്രോസ് തൃതീയൻ കൂട്ടിച്ചേർത്തത്' എന്ന മേൽക്കുറിപ്പ് ചേർത്തിരുന്നു. പിൽക്കാലത്ത് ആ മേൽക്കുറിപ്പ് അച്ചടിയിൽ ഉപേക്ഷിക്കപ്പെട്ടു. പകരം 'തവഹൃദയം ബലമാർന്നീടട്ടേ..' എന്ന ഗാനം അപ്രസക്തമായിത്തീർന്നു. 'മെശഹോദ് കുദിശോ' ഗാനം മാമോദീസാക്രമത്തിന്റെ ഭാഗമാണെന്ന് മല്പാന്മാർ പോലും തെറ്റിദ്ധരിച്ചിരുന്നു. കൂട്ടിച്ചേർത്ത പാട്ടിൽ അഹറോനെ അഭിഷേകം ചെയ്യുന്ന കാര്യം പരാമർശിക്കുന്നതിനാൽ മാമ്മൂദീസായിൽ പൗരോഹിത്യത്തിന്റെ അഭിഷേകമാണ് നൽകുന്നതെന്ന് കാര്യവിവരമുള്ള ദൈവശാസ്ത്രജ്ഞന്മാർ പോലും നിരാധാരമായി സിദ്ധാന്തിച്ചു തുടങ്ങിയിരിക്കുന്നു.

സഭയുടെ ആരാധനാക്രമങ്ങളെപ്പറ്റി സമഗ്രജ്ഞാനമുള്ളവരും സുറിയാനി പണ്ഡിതരുമായ മേല്പ്പട്ടക്കാർ ജാഗ്രതയോടെ കൈകാര്യം ചെയ്തി

ല്ലെങ്കിൽ സംഭവിക്കാവുന്ന വീഴ്ചകളുടെ ഗൗരവം ഊഹിക്കാൻ ഈ മൂന്ന് ഉദാഹരണങ്ങൾ മതിയാവും. ഈ ജാഗ്രത 19-ാം നൂറ്റാണ്ടിലെ മേല്പ്പട്ടക്കാർ പുലർത്തിയതുകൊണ്ടാണ് ആ തലമുറയിലെ രണ്ടു ശ്രേഷ്ഠ മല്പാന്മാരായ മേല്പ്പട്ടക്കാരെ ആരാധനക്രമങ്ങൾ അച്ചടിക്കുന്ന ജോലി ഏല്പ്പിച്ചത്).

മാർ കൂറിലോസ് ആകട്ടെ ആലുവായിൽ താമസിച്ച് അവിടെ ഒരു പള്ളിയും സിമ്മനാരി മുതലായതും പണിയിക്കുന്നതിന് താല്പര്യപ്പെട്ടു.

ഈ കാര്യങ്ങളും വൃശ്ചികം 15-ാം തീയതി പാത്രിയർക്കീസിനെഴുതിയ കത്തിൽ മെത്രാന്മാർ എഴുതിയതായി *കണ്ടനാട് ഗ്രന്ഥവരി* സാക്ഷിക്കുന്നു.

1878 മകരം 1-ാം തീയതി ഞായറാഴ്ച വെട്ടിക്കൽ ദയറായുടെ ശിലാസ്ഥാപനം ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് നിർവഹിച്ചു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്, മാർ യൂലിയോസ്, മാർ അത്താനാസ്യോസ്, മാർ ഈവാനിയോസ് എന്നിവർ ആ ദിവ്യ ശുശ്രൂഷയിൽ സഹകാർമ്മികത്വം വഹിച്ചു. ശിലാസ്ഥാപനം കഴിഞ്ഞ് ശേഷം മെത്രാന്മാർ അവരവരുടെ മെത്രാസനങ്ങളിലേക്ക് യാത്രയായി. കടവിൽ മെത്രാച്ചനും ചാത്തുരുത്തിൽ മെത്രാച്ചനും വെട്ടിക്കൽ ദയറായിൽ താമസം തുടർന്നു.

ദയറായുടെ ശിലാസ്ഥാപനത്തിന് വേണ്ടി സമ്മേളിച്ച മെത്രാന്മാർ ഒരു പ്രധാന കാര്യം തീരുമാനിച്ചു: എല്ലാ പള്ളിക്കാരെയും ഒരു സുന്നഹദോസായി വിളിച്ചുകൂട്ടി സെമിനാരിക്ക് വേണ്ടി അന്യായം കൊടുക്കുകയും ആവശ്യമായ പണം സമാഹരിക്കുകയും വേണം. അപ്രകാരം കമ്മട്ടി പ്രസിഡണ്ട് എന്ന നിലയിൽ പുലിക്കോട്ടിൽ മെത്രാച്ചൻ എല്ലാ പള്ളികൾക്കും കല്പന അയച്ചു. പാത്രിയർക്കീസ് പിരിച്ചുവിട്ട അസോസ്യേഷനും കമ്മട്ടിയും വീണ്ടും പ്രവർത്തനക്ഷമമായി. പുലിക്കോട്ടിൽ മെത്രാച്ചന്റെ അധ്യക്ഷത മലങ്കരയിൽ ശേഷം മെത്രാന്മാർക്ക് സമ്മതമായി. പാത്രിയർക്കീസിന്റെ ഇംഗിതത്തെ എപ്പിത്രോപ്പാ ഉൾപ്പെടെ എല്ലാവരും അവഗണിച്ചു. തങ്ങൾ മലങ്കരമെത്രാന്റെ കണ്ഠകോടാലികൾ ആവാനല്ല, കണ്ഠാഭരണങ്ങളാകുവാനാണ് നിശ്ചയിച്ചിരിക്കുന്നതെന്ന് മെത്രാന്മാർ മൂകഭാഷയിലെങ്കിലും ഉറക്കെ പ്രഖ്യാപിച്ചതു മലങ്കരയിലെങ്ങും സഹർഷം ശ്രദ്ധിക്കപ്പെട്ടു; സ്വാഗതം ചെയ്യപ്പെടുകയും ചെയ്തു.

1878 കുംഭം 6-ാം തീയതി പരുമല സിമ്മനാരിയിൽ കൂടിയ സുന്നഹദോസിന് വാതരോഗ ചികിത്സ മൂലം മാർ കൂറിലോസ് മാത്രം പങ്കെടുത്തില്ല. യോഗം പുലിക്കോട്ടിൽ മെത്രാച്ചനെ അസോസ്യേഷൻ പ്രസിഡണ്ടായി പ്രഖ്യാപിച്ചു. ശേഷം മെത്രാന്മാർ അംഗങ്ങളായി മാനേജിംഗ് കമ്മറ്റിയെ നിശ്ചയിച്ചു. ധനസമാഹരണത്തിനാവശ്യമായ ക്രമീകരണങ്ങൾ ചെയ്തു. ആ യോഗത്തിൽ പ്രസിഡണ്ട് ഒപ്പ് വച്ചത് എല്ലാവരുടെയും

സമ്മതപ്രകാരം 'സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ കമ്മറ്റിയുടെ പ്രസിഡണ്ട് മലയാളത്തിനുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ' എന്നാണ്. ചുവട്ടിൽ ശേഷം ആറ് മെത്രാന്മാരും അപ്പോൾ സന്നിഹിത രായിരുന്ന ശേഷം കമ്മറ്റിക്കാരും ഒപ്പ് വച്ചു. ഇതോടെ പാത്രിയർക്കീസ് മൂലം സംഭവിച്ച എല്ലാ സ്തംഭനങ്ങളും നീങ്ങി. മെത്രാന്മാരെല്ലാവരും ഈ മഹായജ്ഞത്തിൽ പങ്കുകാരായി. അഭിനവ മെത്രാന്മാരിൽ ഈ സമാധാന കാലാവസ്ഥ സംജാതമാകുവാൻ ഏറ്റവും മുന്നിട്ട് പ്രവർത്തിച്ചത് പാത്രി യർക്കീസിന്റെ എപ്പിത്രോപ്പാ ആയ കടവിൽ മെത്രാച്ചൻ ആയിരുന്നു. മല ങ്കരയുടെ ഐക്യവും വിജയവുമാണ് തന്റെ മുഖ്യ അജണ്ട എന്ന് അദ്ദേഹം പ്രഖ്യാപിക്കുകയായിരുന്നു. സ്ഥാത്തിക്കോനിലും പള്ളിക്കാരുടെ മംഗള പത്രങ്ങളിലും അദ്ദേഹത്തെ പാത്രിയർക്കീസിന്റെ പ്രതിപുരുഷൻ എന്ന് വിശേഷിപ്പിച്ചിട്ടുണ്ടെങ്കിലും കടവിൽ മാർ അത്താനാസ്യോസ് തന്റെ കല്പ നകളിൽ എവിടെയും ആ ബഹുമതി രേഖപ്പെടുത്തിയതായി കണ്ടിട്ടില്ല.

വൈദിക വിദ്യാഭ്യാസം തല്ക്കാലം വെട്ടിക്കൽ ദയറായിൽ യൂലിയോസ് മെത്രാച്ചന്റെ ചുമതലയിൽ നടക്കണമെന്നും ആവശ്യമായ ധനാഗമമാർഗ്ഗം പ്രാവർത്തികമാകുന്നതോടെ ചാത്തുരുത്തി മെത്രാച്ചന്റെ ചുമതലയിൽ പരുമലയിൽ വൈദിക സെമിനാരി പ്രവർത്തിക്കണമെന്നും ധനാഗമമാർഗ്ഗ ങ്ങളും ആവശ്യമായ നിയമാവലികളും കടവിൽ മാർ അത്താനാസ്യോസ് മെത്രാച്ചൻ തയാറാക്കണമെന്നും പരുമലയിൽ ചേർന്ന കുംഭം സുന്നഹ ദോസ് തീരുമാനിച്ചു.

കടവിൽ മെത്രാപ്പോലീത്താ ക്രമേണ കോട്ടയം മെത്രാസനത്തിലെ പ്രവർത്തനങ്ങൾ കൊണ്ടു മാത്രമല്ല മലങ്കരസഭയുടെ സർവതോമുഖമായ പ്രവർത്തനങ്ങൾ കൊണ്ട് സഭയിലാകെ നിറഞ്ഞു നിന്നു. മലങ്കര മെത്രാ പ്പോലീത്താ ആവിഷ്കരിച്ച പുരോഗമന പരിപാടികളിലും നവോത്ഥാന യത്നങ്ങളിലും കഥാപുരുഷൻ പ്രധാന സഹായി ആയി വർത്തിച്ചു. അദ്ദേ ഹത്തിന്റെ പ്രഥമ ജീവചരിത്രകാരൻ ഇപ്രകാരം സത്യസന്ധമായി രേഖ പ്പെടുത്തി:

"ഭരണവിഷയത്തിൽ എന്ന് മാത്രമല്ല മറ്റെല്ലാ പ്രകാരത്തിലും യൗസേപ്പ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് കഥാനായകനോട് വലിയ താത്പര്യമുണ്ടായിരുന്നു" (പു. 26). തന്റെ പ്രതിയോഗികളാകണമെന്ന് വിഭാവനം ചെയ്ത് പാത്രിയർക്കീസ് പ്രതിഷ്ഠിച്ച ആറ് മെത്രാന്മാരും മല ങ്കര മെത്രാന്റെ സഹ്രഗന്മാരായി പ്രവർത്തിക്കുവാൻ ദൈവം ഇടയാക്കി യത് പുലിക്കോട്ടിൽ മെത്രാച്ചന്റെ അനുരഞ്ജന നയം കൊണ്ടാണെന്ന് അദ്ദേഹത്തിന്റെ ജീവചരിത്രം വിശദമായി രചിച്ച പാറേട്ട് രേഖപ്പെടുത്തു ന്നത് ശരിയാണ്. അതോടൊപ്പം മറ്റൊരു ശരി കൂടെയുണ്ട്. പുലിക്കോ ട്ടിൽ മെത്രാച്ചന്റെ നീതിബോധവും ദേശീയബോധവും പുരോഗമന മനോ

ഭാവവും സഭാസ്നേഹവും ശരിയായ അളവിൽ ആദരപൂർവം ഉൾക്കൊണ്ട് അവയോട് സഹകരിക്കുവാൻ ശേഷം മെത്രാന്മാരെ സജ്ജമാക്കിയതിൽ രണ്ട് ശ്രേഷ്ഠ മേല്പട്ടക്കാർ വഹിച്ച പങ്ക് അവഗണിക്കാവുന്നതല്ല. അതിലൊരാൾ കടവിൽ മാർ അത്താനാസ്യോസും അപരൻ ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസും ആയിരുന്നു.

'മലയാളത്തിനുടെ മെത്രാപ്പോലീത്താ' എന്ന വിശേഷണം ചേർക്കാൻ തുടങ്ങിയതോടെ പാത്രിയർക്കീസന്മാരോടൊപ്പം തുബ്ദേനിൽ മാർ ദീവന്നാസ്യോസിന്റെ നാമം ഓർക്കുന്ന പതിവ് മലങ്കരസഭയിലെങ്ങും ആരംഭിച്ചു. അപ്രകാരം ഇടവക മെത്രാപ്പോലീത്തായെ ഓർക്കുന്നതിന് മുമ്പായി പാത്രിയർക്കീസന്മാരുടെ ഗണത്തിൽ നാലാമനായി മാർ ദീവന്നാസ്യോസിന്റെ പേർ ചേർത്തെഴുതിയ സുറിയാനി കൈയെഴുത്ത് കുർബ്ബാനക്രമം അങ്കമാലി പ്രദേശത്ത് ഉപയോഗിച്ചിരുന്നതായി ഈ ഗ്രന്ഥകാരൻ നിരീക്ഷിച്ചിട്ടുണ്ട്. അപ്രകാരമുള്ള ഒരു കുർബ്ബാനക്രമം കോട്ടയം പഴയ സെമിനാരിയിലെ ആർക്കൈവ്സിൽ സൂക്ഷിച്ചിട്ടുണ്ട്.



**1892–ൽ എടുക്കപ്പെട്ട ഫോട്ടോ.** ഇരിക്കുന്നവർ:– അമേരിക്കയുടെ മെത്രാപ്പോലീത്താ ആയി വാഴിക്കപ്പെട്ട റെനി വിലാത്തി മാർ തീമോത്തിയോസ്, മാർ ഈവാനിയോസ് മെത്രാപ്പോലീത്താ (മുറിമറ്റത്തിൽ, ഒന്നാം കാതോലിക്കാ), മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (പുലിക്കോട്ടിൽ), മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (കടവിൽ), മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (പരുമല), അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ (ഗോവാ). നിൽക്കുന്നവരിൽ, കൊച്ചുപറമ്പിൽ പൗലോസ് റമ്പാൻ, മൂക്കഞ്ചേരിൽ ഗീവറുഗീസ് റമ്പാൻ, ചാലപ്പുറത്ത് യാക്കോബ് റമ്പാൻ, സ്ളീബാ ശെമ്മാശൻ (പിന്നീട് മാർ ഒസ്താത്തിയോസ്) എന്നിവരെ കാണാം.

# 6

# ഭദ്രാസന മെത്രാപ്പോലീത്താ

1877-ൽ കോട്ടയം മെത്രാസനത്തിന്റെ ചുമതല നൽകുന്ന സ്ഥാത്തിക്കോൻ സ്വീകരിച്ചതോടെ കടവിൽ മാർ അത്താനാസ്യോസിന്റെ ജീവിതത്തിൽ ഒരു പുതിയ ഘട്ടം ആരംഭിക്കുകയായി. പാത്രിയർക്കീസിന്റെ നടപടികൾ മൂലം അവ്യവസ്ഥാപിതമായിത്തീർന്ന മലങ്കരസഭയുടെ പൊതുഭരണം ക്രമപ്പെടുത്തുന്ന സംഭവങ്ങൾക്ക് നേതൃത്വം നൽകുന്ന പ്രവർത്തനങ്ങൾ ഏതാണ്ട് പൂർത്തിയാക്കിയതോടെ ഭദ്രാസനക്കാര്യങ്ങളിലേക്ക് അദ്ദേഹത്തിന്റെ ശ്രദ്ധ തിരിഞ്ഞു. അദ്ദേഹത്തിന്റെ മുമ്പിൽ പ്രതിബന്ധങ്ങൾ ഏറെയുണ്ടായിരുന്നു.

1. കോട്ടയം മെത്രാസനത്തിന്റെ കേന്ദ്രവും മലങ്കരമെത്രാപ്പോലീത്തായുടെ ആസ്ഥാനവുമായിരുന്ന പഴയസെമിനാരി കൈവശം വച്ചിരുന്ന പാലക്കുന്നത്ത് വലിയ മെത്രാച്ചനും തോമസ് മാർ അത്താനാസ്യോസ് മെത്രാച്ചനും നേതൃത്വം കൊടുത്ത നവീകരണപ്രസ്ഥാനം പടർന്നു പന്തലിച്ചു കൊണ്ടേയിരുന്ന അന്തരീക്ഷമായിരുന്നു മെത്രാസനത്തിലെ എല്ലാ പള്ളികളിലും.

2. വടക്കൻ ആയിരുന്ന കടവിൽ മെത്രാച്ചനെ ഉൾക്കൊള്ളാൻ കോട്ടയം സജ്ജമായിക്കഴിഞ്ഞിരുന്നില്ല. അന്ന് വടക്കൻ – തെക്കൻ മനോഭാവം ഉണ്ടാക്കിയ ശീതസമരം സഭയിൽ അതിശക്തമായിരുന്നു. സെമിനാരിക്കേസിൽ തോമസ് മാർ അത്താനാസ്യോസ് നൽകിയ കാര്യവിവര പത്രികയിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെതിരെ ഉന്നയിച്ച ഒരു പ്രധാന പരാതി അദ്ദേഹം കൊച്ചി സംസ്ഥാനത്തെ പ്രജയാണ് എന്നതാണ്.

3. പാലക്കുന്നത്തു മെത്രാച്ചന്റെ കീഴിൽ കോട്ടയം പഴയ സെമിനാരിയിൽ മല്പാനായിക്കഴിഞ്ഞിരുന്ന കഥാപുരുഷനെ, മെത്രാൻസ്ഥാനം നേടാൻവേണ്ടി കാലുമാറ്റം നടത്തിയ അവസരവാദിയെന്ന് വിശേഷിപ്പിക്കുന്ന അനേകംപേർ മെത്രാസനത്തിന്റെ എല്ലാ ഭാഗത്തും ഉണ്ടായിരുന്നു.

4. കോട്ടയം മെത്രാസനത്തിന്റെ സാരഥിയായി എല്ലാവരും പ്രതീക്ഷിച്ചിരുന്നത് മലങ്കര ഇടവകയുടെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ ആയിരുന്നു. പാത്രിയർക്കീസ്, മാർ ദീവന്നാസ്യോസിന്റെ മലങ്കര മെത്രാൻ സ്ഥാനം തട്ടിത്തെറിപ്പിച്ചുവെങ്കിലും മലങ്കര മെത്രാന്റെ ആസ്ഥാനമായ കോട്ടയം അദ്ദേഹത്തിന് നൽകുമെന്നാണ് ഏവരും പ്രതീക്ഷിച്ചത്. റജിസ്റ്റേർഡ് ഉടമ്പടി കൊടുക്കുവാൻ പുലിക്കോട്ടിൽ മെത്രാച്ചൻ സന്നദ്ധനാവാഞ്ഞതിനെ തുടർന്ന് പാത്രിയർക്കീസിന്റെ അപ്രീതി ഉണ്ടായെങ്കിലും

അചിരേണ അപ്രീതി മാറി പുലിക്കോട്ടിൽ മെത്രാച്ചനെ കോട്ടയത്തിന് നിയമിക്കും എന്ന് തന്നെയാണ് ഏവരും പ്രതീക്ഷിച്ചത്. അബ്ദുള്ളാ മാർ ഗ്രീഗോറിയോസിനെ കോട്ടയത്തിന് നിയമിക്കാനുള്ള ആലോചനയെ പാത്രിയർക്കീസ് അനുകൂലിച്ചപ്പോഴും അതൊരു താല്ക്കാലിക ക്രമീകരണമായേ ഏവരും മനസ്സിലാക്കിയുള്ളൂ. ഒടുവിൽ പ്രതീക്ഷിച്ച ആളിന് പകരം, അത്രയുംകാലം പുലിക്കോട്ടിൽ മെത്രാച്ചന്റെ എതിർക്യാമ്പിൽ കഴിഞ്ഞുകൂടിയ ഒരാൾ അപ്രതീക്ഷിതമായി നിയമിക്കപ്പെട്ടപ്പോൾ അത്ര പെട്ടെന്ന് അത് ഉൾക്കൊള്ളാൻ ആരും സന്നദ്ധരായിരുന്നില്ല.

തന്റെ പ്രവർത്തനരംഗത്തെ സൂക്ഷ്മമായി വിലയിരുത്തുവാനും പഠിക്കുവാനും തദനുസരണമായി കർമ്മപരിപാടികൾ ആസൂത്രണം ചെയ്യുവാനും കഥാപുരുഷന് കഴിഞ്ഞു. പാത്രിയർക്കീസിന്റെ കാര്യസ്ഥനായി നിയമിക്കപ്പെട്ട അദ്ദേഹം പാത്രിയർക്കീസിന്റെ താല്പര്യങ്ങൾക്ക് വിരുദ്ധമായി മലങ്കര അസോസിയേഷൻ പുനർജ്ജീവിപ്പിക്കുവാനും പുലിക്കോട്ടിൽ മെത്രാച്ചനെ അമരക്കാരനാക്കുവാനും ഉത്സാഹിച്ചത് ബുദ്ധിപൂർവ്വമായിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിനോടല്ല മലങ്കരസഭയോടാണ് തനിക്കു പ്രഥമമായ കടപ്പാട് എന്ന മട്ടിൽ അദ്ദേഹം നയങ്ങൾ സ്വീകരിച്ചത് തന്മൂലമാണ്. പുലിക്കോട്ടിൽ മെത്രാച്ചനുമായി സൗഹൃദം ദൃഢപ്പെടുത്തുവാനും അനേകരുടെ മുൻവിധികളെ തിരുത്തുവാനും ഇപ്രകാരം അദ്ദേഹത്തിന് കഴിഞ്ഞു. മലങ്കര ഇടവക കമ്മിറ്റിയുടെ പ്രസിഡണ്ടായി പുലിക്കോട്ടിൽ മെത്രാച്ചനെ അവരോധിക്കുവാനും പാത്രിയർക്കീസന്മാരുടെ ഗണത്തിൽ അദ്ദേഹത്തെ തുബ്ദേനിൽ ക്രമീകരിക്കുകയും ചെയ്യാൻ കടവിൽ മെത്രാച്ചൻ മുൻകൈ എടുത്തതോടെ എതിരാളികളിൽ അധികംപേരും നിശ്ശബ്ദരായി. നവീകരണക്കാർ സമർത്ഥമായി അണിഞ്ഞിരുന്ന മുഖംമൂടി എടുത്തുമാറ്റുവാൻ അദ്ദേഹം അക്ഷീണം യത്നിച്ചു. നവീകരണക്കാർ അന്ന് അനേകംപേരെ ആകർഷിച്ചത് ആരാധനക്രമങ്ങൾ മാതൃഭാഷയിൽ ഉപയോഗിച്ചുകൊണ്ടാണ്. ആ പരിഷ്ക്കാര നടപടിയെ അനേകർ പിന്തുണച്ചു. ആരാധനകൾ അർത്ഥഗ്രഹണത്തോടെ നടത്താനായത് വൈദികർക്കും അവൈദികർക്കും ഒരുപോലെ അനുഗ്രഹമായിരുന്നു. എന്നാൽ ഈ പരിഭാഷയുടെ മറവിൽ പൂർവ്വികക്രമങ്ങളെ പാശ്ചാത്യ വിശ്വാസമാതൃകയിൽ നവീകരിച്ചതിൽ പ്രവർത്തിച്ച കാപട്യങ്ങൾ സാധാരണ വിശ്വാസികൾ അറിഞ്ഞിരുന്നില്ല. ഈ കാപട്യവും ഇരട്ടമുഖവും തുറന്നുകാട്ടുന്ന സമീപനമാണ് കടവിൽ മെത്രാച്ചൻ സ്വീകരിച്ചത്.

വിഷം കലർന്ന മധുര പാനീയങ്ങൾ എന്ന പോലെ പ്രോട്ടസ്റ്റണ്ട് നവീകരണം കലർന്ന മലയാളം ആരാധനക്രമങ്ങൾ വിമർശദൃഷ്ടിയോടെ പരിശോധിക്കുവാൻ ചിലരെങ്കിലും തയാറായി. അതോടെ മലയാള ഭാഷയുടെ പേരും പറഞ്ഞ് നവീകരണക്കാർ നടത്തിയ പൊയ്മുഖം പിച്ചിച്ചീന്തിയെ

റിയാൻ പലർക്കും കഴിഞ്ഞു. ഇതോടെ മിക്കവാറും നവീകരണക്കാരനായ മെത്രാച്ചന്റെ പൂർണ്ണ അനുസരണത്തിലായിരുന്ന പല ഇടവകകളിലും നവീകരണത്തെ എതിർക്കുന്നവർ രൂപപ്പെട്ടു. തന്റെ മെത്രാസനത്തിൽ അന്ന് ഇരുപത് പള്ളികൾ ഉണ്ടായിരുന്നതായിട്ടാണ് സ്ഥാത്തിക്കോനിൽ രേഖപ്പെടുത്തിയിരുന്നത്.

1. കോട്ടയം ചെറിയപള്ളി, 2. കോട്ടയം വലിയപള്ളി, 3. കോട്ടയം പുത്തൻപള്ളി, 4. കോട്ടയം കുരിശുപള്ളി, 5. വാകത്താനത്തു പുത്തൻ പള്ളി, 6. കുറിച്ചിപള്ളി, 7. വെളിനാട് പള്ളി, 8. കുമരകത്ത് പള്ളി, 9. പാമ്പാടിപള്ളി, 10. തോട്ടയ്ക്കാട് പള്ളി, 11. ചെങ്ങളത്തു പള്ളി, 12. പുതുപ്പള്ളിപള്ളി, 13. വാകത്താനത്തു പള്ളി, 14. പുതിശ്ശേരിപള്ളി, 15. പള്ളത്തു പള്ളി, 16. പള്ളത്തു പുത്തൻപള്ളി, 17. നീലംപേരൂർ പള്ളി, 18. കല്ലുങ്കത്രപള്ളി, 19. മണർകാട് പള്ളി, 20. നാലുന്നാക്കൽ പള്ളി.

ഈ പള്ളികളിൽ പലതിന്റെയും നില അക്കാലങ്ങളിൽ ശോചനീയമായിരുന്നു. പഴയസെമിനാരിയും കോട്ടയത്തെ പ്രധാന പള്ളിയായ ചെറിയ പള്ളിയും നവീകരണക്കാരുടെ പൂർണ്ണ അധീനതയിലായിരുന്നു. അക്കാലത്തെ വൈദികട്രസ്റ്റി കൂടെയായിരുന്ന പുന്നത്തറ ചാണ്ടപ്പിള്ള കത്തനാർ വികാരിയായിരുന്ന ചെറിയപള്ളി നവീകരണക്കാരുടെ 'വത്തിക്കാൻ' ആയിരുന്നു. മറ്റൊരു സുപ്രധാന ദേവാലയമായിരുന്ന മണർകാട് പള്ളിയിൽ അന്തഃഛിദ്രവും വ്യവഹാരവും ആരംഭിച്ചിരുന്നു. മണർകാട് പള്ളി പുനരുദ്ധരിച്ച് അവിടുത്തെ വ്യവഹാരങ്ങൾക്ക് ശമനം വരുത്തി അവിടെ തന്റെ ആസ്ഥാനമാക്കണമെന്നും തന്റെ സ്വത്ത് ആ പള്ളിക്ക് ദാനംചെയ്ത് അവിടെത്തന്നെ കബറടങ്ങണമെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നതായും ഏതാനുംപേരുടെ എതിർപ്പുകൾ മൂലം അത് സാധിച്ചില്ലെന്നും ചിലർ രേഖപ്പെടുത്തിയിട്ടുണ്ട്. മണർകാട് പള്ളി കൈവശപ്പെടുത്തുന്നതിനായി പള്ളി മാളികയിൽ വാസംഉറപ്പിച്ച മാത്യൂസ് മാർ അത്താനാസ്യോസിനെ ഒരു സംഘം ഇടവകക്കാർ താഴെ കരിമ്പിൻചണ്ടിയും തൊണ്ടും ഇട്ട് പുകച്ച് അവിടെനിന്നും ഓടിച്ചുവത്രേ. മെത്രാപ്പോലീത്തായുടെ പരാതിപ്രകാരം പോലീസ് പത്തുപന്ത്രണ്ടു പേരെ അറസ്റ്റു ചെയ്തു; ഔദ്യോഗിക മെത്രാപ്പോലീത്തായെ ഔദ്യോഗിക കൃത്യനിർവഹണത്തിൽ തടസ്സപ്പെടുത്തിയതിന് അവരെ കഠിനതടവിന് ശിക്ഷിച്ചു. ഈ സംഭവ വികാസങ്ങൾ കലാപത്തിന്റെ രൂപംപ്രാപിച്ചതിനെത്തുടർന്ന് പള്ളി പൂട്ടി മുദ്ര വച്ചു.

ഈ അപ്രതീക്ഷിത സംഭവം മൂലം മണർകാട്ടും പരിസരങ്ങളിലുമുള്ള സഭാവിശ്വാസികൾക്ക് പൊതുവിലുണ്ടായിരുന്ന ആരാധനാ സൗകര്യം നഷ്ടപ്പെട്ടു. പുതിയ ഒരു ദേവാലയം ആവശ്യമായി. മണർകാട് പള്ളിയുടെ കിഴക്ക് ഭാഗത്തുള്ള സ്ഥലത്ത് കതിരായിക്കിടന്ന നെല്ല് പിഴുത് മാറ്റി മുളയും പരമ്പും ഉപയോഗിച്ച് ഒരു താൽക്കാലിക ദേവാലയം പണിതീർത്തു.

കടവിൽ അത്താനാസ്യോസ് മെത്രാപ്പോലീത്താ ഒരു ഓലപ്പുരയിൽ വന്ന് താമസിച്ച് പള്ളിപ്പണിയുടെ മേൽനോട്ടം നിർവഹിച്ചു. പകലും രാത്രിയുമായി പണി പുരോഗമിച്ചു. രാത്രികാലങ്ങളിൽ മെത്രാച്ചൻ സ്വയം റാന്തൽ ഉയർത്തിപ്പിടിച്ചുകൊണ്ട് പണിക്കാരെ സാധ്യമായ തോതിൽ സഹായിച്ചിരുന്നു. ഇടവകക്കാരുടെ ആത്മാർത്ഥമായ സഹകരണം ലഭ്യമായി; ഇന്ന് കാണുന്ന മണർകാട് ചെറിയപള്ളി അങ്ങനെ രൂപംകൊണ്ടതാണ്.

ഒരു പള്ളി പണിയുകയോ പള്ളിയുടെ കേടുപാടുകൾ തീർക്കുകയോ ചെയ്യേണ്ടി വരുമ്പോൾ ഇദ്ദേഹം അരമനയിലിരുന്ന് പണി നിയന്ത്രിക്കുന്ന സ്വഭാവമല്ല, പരിമിത സൗകര്യങ്ങളേ ഉള്ളു എങ്കിലും സ്ഥലത്ത് ചെന്ന് പണികൾക്ക് മേൽനോട്ടം വഹിക്കുന്ന ശൈലിയാണ് സ്വീകരിച്ചിരുന്നത്. പിൽക്കാലത്ത് 1895 കുംഭം 16-ന് റാക്കാട് പള്ളിയിൽ നിന്ന് 'പ്രിയ പുത്രൻ കുഞ്ഞവിരായ്ക്ക്' ഇപ്രകാരം ഒരു കത്തിൽ എഴുതിയിരിക്കുന്നു:

"... ഈ പള്ളിയുടെ മേൽക്കൂടിന് കേട് വന്ന് ജീർണ്ണിച്ചിരുന്നു. അതുകൊണ്ട് നാം ഇവിടെ എത്തി ജനങ്ങളിൽ നിന്നും പിരിവെടുത്ത് ജീർണ്ണത തീർത്ത് പട്ടിക തറച്ച് തീരാറായി. മംഗലാപുരം ഓടും വരുത്തിയിട്ടുണ്ട്. അത് മേയിച്ച് കഴിഞ്ഞ് കുന്നക്കുരുടിക്ക് പോകണമെന്ന് ദൈവത്തിൽ ശരണപ്പെട്ടിരിക്കുന്നു."

സെമിനാരിക്കേസ് നടത്തുന്നതിന് സമാന്തരമായി രണ്ട് മഹാ പ്രസ്ഥാനങ്ങൾ കൂടി മലങ്കര അസോസ്യേഷൻ കമ്മറ്റിയുടെ സഹായത്തോടെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ആരംഭിച്ചിരുന്നു. സാധ്യമായ സ്ഥലങ്ങളിലൊക്കെ പള്ളികൾ സ്ഥാപിച്ച് ആരാധനസൗകര്യം ഉറപ്പുവരുത്തുക എന്നതായിരുന്നു ഒരു പ്രവർത്തനം. പഴയ പള്ളികളിൽ ഔദ്യോഗിക മെത്രാപ്പോലീത്താ എന്ന നിലയിൽ പാലക്കുന്നത്തു മെത്രാച്ചന് നിർണ്ണായക സ്വാധീനമുണ്ടായിരുന്നതിനാൽ അവയുടെ പ്രാന്ത പ്രദേശങ്ങളിലൊക്കെ പുതിയ പള്ളികൾ പണിയുവാൻ അദ്ദേഹം ശ്രമിച്ചു. ഈ പ്രവർത്തനത്തിൽ കോട്ടയത്തിന്റെ മെത്രാപ്പോലീത്താ പരമാവധി സഹകരിച്ചു. ആ പ്രവർത്തനം സ്വന്തം ഭദ്രാസനത്തിൽ പ്രയോജനപ്പെടുത്തുകയും ചെയ്തു. കോട്ടയം മെത്രാസനത്തിൽ അചിരേണ പള്ളികളുടെ സംഖ്യ വർദ്ധിച്ചു. 20 പള്ളികളുമായി ആരംഭിച്ച കോട്ടയം മെത്രാസനത്തിൽ ചരിത്രപുരുഷൻ ദിവംഗതനാവുന്ന 1907 ആയപ്പോഴേക്കും പുതുതായി ഇരുപത്തിഅഞ്ച് പള്ളികൾ രൂപംകൊണ്ടു. ഈ വിവരം 1908-ലെ സഭാ പഞ്ചാംഗത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. കടവിൽ മെത്രാച്ചന്റെ ഭരണകാലത്തു ഉയർന്നു വന്ന പള്ളികൾ ഇവയാണ്.

1. ചേന്നങ്കരി പള്ളി, 2. ആലപ്പുഴ (കൊല്ലാട് പള്ളി), 3. പാക്കിൽ പള്ളി, 4. ചിങ്ങവനം പുത്തൻപള്ളി, 5. ചിങ്ങവനം ദയറാപള്ളി, 6. കുഴിമറ്റം പള്ളി,

7. വെട്ടിക്കുന്നേൽ പള്ളി, 8. വള്ളിക്കാട് പള്ളി, 9. പരിയാരം, 10. അഞ്ചേരി, 11. നിലയ്ക്കൽ പള്ളി, 12. മീനടം പള്ളി, 13. മീനടം കിഴക്കേപള്ളി, 14. കങ്ങഴപള്ളി, 15. വാഴൂർപള്ളി, 16. അയ്ക്കരപ്പടവിൽ പള്ളി, 17. കാരിക്കാമറ്റം പള്ളി, 18. മാങ്ങാനം പള്ളി, 19. അമയന്നൂർപള്ളി, 20. മണർകാട് പുത്തൻപള്ളി, 21. നട്ടാശ്ശേരിപള്ളി, 22. പേരൂർ പള്ളി, 23. പാറമ്പുഴപള്ളി, 24. ഒളശ്ശപള്ളി, 25. ഏലിയാചാപ്പൽ, 26. പാണമ്പടി പള്ളി.

പള്ളികൾ പണിയിച്ച് ഭദ്രാസനവികസനം ഉറപ്പുവരുത്തുന്നതോടെ വൈദികരുടെ കരുത്തുറ്റ നേതൃത്വനിര കണ്ടെത്തുവാൻ ആ പ്രവാചക ദൃഷ്ടി ജാഗ്രത പുലർത്തിയിരുന്നു. അപ്രകാരം ഒന്ന് രണ്ട് വൈദികരെ കണ്ടെത്തിയ സാഹചര്യങ്ങൾ ചില ചരിത്ര ഗവേഷകർ രേഖപ്പെടുത്തിയിട്ടുള്ളത് കാണുക.

പാമ്പാടി വലിയപള്ളിക്കു സമീപത്തായി ബാലന്മാർ കന്നുകാലികളെ മേയ്ക്കുക പതിവായിരുന്നു. കൂട്ടുകാരുമൊത്ത് കുറിയാക്കോസ് എന്ന ബാലനും അവിടെ കന്നുകാലികളെ മേയ്ച്ചിരുന്നു. അന്നൊക്കെ നാട്ടിൻപുറത്തുള്ള സാധാരണക്കാർ പാള കൊണ്ടുണ്ടാക്കിയ തൊപ്പി ധരിച്ചായിരുന്നു പുരയിടങ്ങളിൽ പണിയെടുത്തിരുന്നത്. കുറിയാക്കോസും കൂട്ടരും പാളത്തൊപ്പി ധരിച്ചിരുന്നു. മെത്രാപ്പോലീത്താ പാമ്പാടി പള്ളിയിൽ എഴുന്നള്ളിയിരിക്കുന്ന കാലം. പാളത്തൊപ്പി ധരിച്ച ബാലന്മാർ കന്നുകാലികളെയും കൊണ്ട് കടന്നുപോകുന്നു. മെത്രാപ്പോലീത്താ അവരെ വീക്ഷിച്ചു. അത് ബാലന്മാർ അറിഞ്ഞില്ല. ഒരു പശു പള്ളിമുറ്റത്തു കുറെ ചാണകമിട്ടു. ബാലന്മാർ അത് ശ്രദ്ധിച്ചതേയില്ല. എന്നാൽ ഒരു ബാലൻ പെട്ടെന്ന് മടങ്ങിവന്ന് ചാണകം മുഴുവൻ രണ്ടു കൈകൊണ്ടും വാരിയെടുത്ത് പള്ളിവക ഒരു തെങ്ങിന്റെ ചുവട്ടിൽ കൊണ്ടുചെന്നിട്ടു. ഈ രംഗം മെത്രാപ്പോലീത്തായുടെ ഹൃദയത്തെ സ്പർശിച്ചു. 'ബാലൻ പള്ളി പരിസരത്തോട് ആദരവ് കാണിക്കുക മാത്രമല്ല, ചാണകം പ്രയോജനപ്രദമായ രീതിയിൽ നിക്ഷേപിക്കുക കൂടി ചെയ്തിരിക്കുന്നു. ഇവൻ കന്നുകാലികളെ മേയ്ക്കേണ്ടവനല്ല, പാളത്തൊപ്പി അണിയേണ്ട ശിരസ്സല്ല ഇവന്റേത് എന്നിങ്ങനെയുള്ള ചിന്തകൾ അദ്ദേഹത്തിന്റെ മനസ്സിൽ മിന്നൽ വേഗത്തിൽ ഉദിച്ചു. അദ്ദേഹം ചാരുകസേരയിൽ നിന്ന് പെട്ടെന്ന് എഴുന്നേറ്റ് കൈകൊട്ടി ബാലനെ വിളിച്ചു. ചാണകം പുരണ്ട കൈകൾ കഴുകി വരുവാൻ ആവശ്യപ്പെട്ടു.

ബാലൻ അപ്രകാരം ചെയ്തു. പാളത്തൊപ്പി തലയിൽ നിന്നും എടുത്ത് കൈയിൽ പിടിച്ചുകൊണ്ട് ആദരവോടും വിനയത്തോടും കൂടെ ബാലൻ നിന്നു. മെത്രാപ്പോലീത്താ ബാലനോട് അവനെക്കുറിച്ചുള്ള വിവരങ്ങളെല്ലാം ചോദിച്ചറിഞ്ഞു. വീട്ടിൽ ചെന്ന് അപ്പനെ വിളിച്ചുകൊണ്ടുവരുവാൻ കല്പിച്ചു. ബാലൻ അപ്രകാരം ചെയ്തു. അപ്പൻ വന്ന് മെത്രാപ്പോലീ

ത്തായുടെ കൈ മുത്തിയശേഷം ആകാംക്ഷയോടെ തിരുമേനിയുടെ മുഖത്തേക്ക് നോക്കി. "ഈ മോന് പട്ടം കൊടുക്കാം. തടസ്സമൊന്നും പറയരുത്." മെത്രാപ്പോലീത്താ ആവശ്യപ്പെട്ടു. സാമ്പത്തിക പരാധീനതകൾ ഉണ്ടായിരുന്ന ചാക്കോച്ചൻ ഒഴിവുകഴിവുകൾ പറഞ്ഞ് മടങ്ങിപ്പോയി. മെത്രാപ്പോലീത്തായ്ക്ക് നിരാശ തോന്നി. എന്നാൽ ദൈവവിളിക്ക് വിധേയനായി മകനെ സമർപ്പിക്കാഞ്ഞതു മൂലമാകാം ചാക്കോച്ചന്റെ വീട്ടിൽ പല കുഴപ്പങ്ങളും സംഭവിച്ചു. പിന്നെ ഒട്ടും താമസിച്ചില്ല മെത്രാപ്പോലീത്തായെ ചെന്നു കണ്ടു മകനു പട്ടം കൊടുക്കുന്നത് സമ്മതമാണെന്ന് അറിയിച്ചു.

ഈ ഇടയചെറുക്കൻ കുറിയാക്കോസാണ് 'പാമ്പാടി തിരുമേനി' എന്ന പേരിൽ പില്ക്കാലത്ത് പ്രസിദ്ധനായിത്തീർന്ന കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ. തന്റെ പിൻഗാമിയും ഭക്താഗ്രണിയുമായ ഒരു ഭാവിസിദ്ധനെ പാളത്തൊപ്പി ധരിച്ച ഇടയച്ചെറുക്കനിൽ ദർശിച്ച കടവിൽ തിരുമേനിയുടെ അജപാലന വൈഭവം അസാമാന്യം തന്നെ ആയിരുന്നു. കുറിയാക്കോസിന്1899 ഫെബ്രുവരി 5-ന് ആദ്യപട്ടവും 1906 ജൂലൈ 28-ന് കശ്ശീശാപട്ടവും പിറ്റേദിവസം റമ്പാൻ സ്ഥാനവും നല്കി. പാമ്പാടിയിലെ പിതാവിനെക്കൂടാതെ മലങ്കരയിലെ രണ്ടാം കാതോലിക്കാ ആയിത്തീർന്ന വള്ളിക്കാട്ട് ദയറായിൽ കബറടങ്ങിയ പ. ബസ്സേലിയോസ് ഗീവറുഗ്ഗീസ് പ്രഥമൻ, ദേവലോകത്ത് കബറടങ്ങിയ മൂന്നാം കാതോലിക്കാ പ. ഗീവറുഗ്ഗീസ് ദ്വിതീയൻ, നാലാം കാതോലിക്കാ പ. ഔഗേൻ പ്രഥമൻ എന്നിങ്ങനെ മൂന്ന് കാതോലിക്കാമാരെയും പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെയും, കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെയും ആദ്യപട്ടം നല്കി പൗരോഹിത്യവേലയിലേക്ക് ഉപനയിച്ചതിന്റെ ബഹുമതി കടവിൽ തിരുമേനിക്കുണ്ട്.

ഈ അസുലഭ ഭാഗ്യം മലങ്കരസഭയിൽ മറ്റാർക്കും ലഭിച്ചിട്ടില്ല. മുത്തുകൾ കണ്ടെത്തുവാൻ ആഴക്കടലിൽ മുങ്ങിത്തപ്പുന്ന ഒരു അദ്ധ്വാനമാണ് ഇവിടെ നാം കാണുക.

1873-ൽ പരുമല സുന്നഹദോസിലും 1876-ൽ മുളന്തുരുത്തി സുന്നഹദോസിലും വച്ച് പ്രഖ്യാപിച്ച നയങ്ങൾപ്രകാരം മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ ഇരുനൂറ്റിഅമ്പതിലേറെ പ്രാഥമിക വിദ്യാലയങ്ങൾ സ്ഥാപിച്ച് അവയിൽ ജാതി മതവർഗ്ഗലിംഗഭേദം കൂടാതെ സാർവത്രിക വിദ്യാഭ്യാസം ആരംഭിച്ച് സാക്ഷരകേരത്തിന്റെ അടിത്തറ പാകുകയും നവോത്ഥാന യത്നങ്ങൾ സമാരംഭിക്കുകയും ചെയ്തപ്പോൾ അതിൽ ഹൃദയപൂർവം പങ്കുചേരാൻ കടവിൽ തിരുമേനി തയാറായി. മലങ്കര മെത്രാപ്പോലീത്തായുടെ കരങ്ങൾക്ക് ശക്തി പകരുവാൻ പ്രതിജ്ഞാബദ്ധനായ അദ്ദേഹം തന്റെ ഭദ്രാസന

ത്തിൽ കോട്ടയം താഴത്തങ്ങാടിയിലും പുതുപ്പള്ളിയിലും പാമ്പാടിയിലും കുമരകത്തും മണർകാട്ടും ഇംഗ്ലീഷ് മിഡിൽ സ്കൂളുകൾ സ്ഥാപിക്കുവാൻ വിജയപൂർവ്വം പ്രവർത്തിച്ചു.

മലങ്കര മെത്രാപ്പോലീത്താ വിജാതീയ മിഷൻ സ്ഥാപിച്ചപ്പോൾ മലങ്കര സഭയിൽ മിഷന് എട്ട് കേന്ദ്രങ്ങളാണുണ്ടായത്. അതിൽ വെളിയനാട്, ചിങ്ങവനം, കല്ലുങ്കത്ര, വാകത്താനം എന്നീ നാലു മിഷൻ കേന്ദ്രങ്ങൾ സ്വന്തം ഭദ്രാസനത്തിൽ സ്ഥാപിക്കുകയും അക്രൈസ്തവ മേഖലകളിൽ സുവിശേഷദീപം കൊളുത്തുവാൻ മലങ്കര മെത്രാപ്പോലീത്താ നടത്തിയ യത്നങ്ങളിൽ നിർണ്ണായകമായ പങ്കാളിത്തം വഹിക്കുകയും ചെയ്തു. മിഷൻ കേന്ദ്രങ്ങളിൽ അദ്ദേഹം പുതിയ പള്ളികൾ സ്ഥാപിക്കുകയും പുതുക്രിസ്ത്യാനികളെ ഉൾക്കൊള്ളുവാൻ അവയെ സജ്ജമാക്കുകയും ചെയ്തു.

പാത്രിയർക്കീസിന്റെ എപ്പിത്രോപ്പാ ആയി നിയമിക്കപ്പെട്ടു എങ്കിലും ആ ഉദ്യോഗത്തോട് പാത്രിയർക്കീസ് ആഗ്രഹിക്കുന്ന അളവിൽ നീതി പ്രവർത്തിക്കുവാൻ കഥാപുരുഷന് കഴിഞ്ഞില്ല. ഏതാനും വർഷങ്ങൾ കഴിയുമ്പോഴേക്കും എപ്പിത്രോപ്പായുടെ പ്രധാന ചുമതലയായ റീശീസാ പിരിവ് എല്ലാ മെത്രാന്മാർക്കുമായി വിഭജിച്ച് നൽകുന്ന കാഴ്ചയാണ് നാം കാണുന്നത്. എപ്പിത്രോപ്പായുടെ ഗൗരവ സ്വഭാവമുള്ള ദൗത്യങ്ങൾ കരോട്ടു വീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് ഏറ്റെടുത്തു. പാത്രിയർക്കീസ് ബാവായുടെ പിൻബലമുണ്ടെന്ന ഔദ്ധത്യം മലങ്കര മെത്രാപ്പോലീത്താ യുടെ പ്രാഥമ്യത്തെ വകവയ്ക്കാതിരിക്കാൻ അദ്ദേഹത്തിന് ധൈര്യം നൽകി. മലങ്കര മെത്രാപ്പോലീത്തായുടെ ജന്മദേശമായ കുന്നംകുളം പ്രദേശത്തു മാത്രമല്ല കൊച്ചി ഭദ്രാസനത്തിലൊരിടത്തും പ്രവേശനം ലഭിക്കാതെ സ്വന്തം ഇടവകയിൽ കഴിഞ്ഞുകൂടുവാൻ കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസിന് ഇടവന്നത് അന്ത്യോഖ്യൻ വിധേയത്വം മൂലമാണ്. കൊച്ചി ഭദ്രാസനത്തിൽ കരിങ്ങാച്ചിറ ഇടവകയിലെ തർക്കത്തിൽ ഇടപെട്ട അദ്ദേഹത്തിന് അവിചാരിതമായി തിരിച്ചടിയുണ്ടായി. ജനങ്ങൾ സ്വീകരിച്ച മെത്രാനല്ലാത്തതുകൊണ്ട് ഇടവകയിൽ പ്രവേശിക്കുവാൻ അദ്ദേഹത്തിന് അധികാരമില്ലെന്ന് കരിങ്ങാച്ചിറ പ്രശ്നത്തിൽ അധികാരികൾ തീർപ്പു കല്പിച്ചത് അദ്ദേഹത്തെ മാത്രമല്ല, പാത്രിയർക്കീസിന്റെ സുസ്ഥാത്തിക്കോന്റെ മാത്രം ബലത്തിൽ ആശ്രയിച്ചാൽ കരിങ്ങാച്ചിറ സമീപനം മലങ്കരയിലെ എല്ലാ ഇടവകകളിലും ആവർത്തിക്കപ്പെടുമെന്ന് ബുദ്ധിയുള്ളവരൊക്കെ ഗ്രഹിച്ചപ്പോഴും കൊച്ചിയുടെ മെത്രാച്ചന് അതു ഗ്രഹിക്കാനുള്ള കഴിവ് ഇല്ലായിരുന്നു. ജനങ്ങളിൽ നിന്നും വൈദികരിൽ നിന്നും ശേഷം മെത്രാച്ചന്മാരിൽ നിന്നും ഒറ്റപ്പെട്ട് സ്വന്തം ഇടവകയിൽ അദ്ദേഹത്തിന് ഒതുങ്ങിക്കഴിയേണ്ടി വന്നു. അവിടെയും താമസിക്കാനനുവദിക്ക

പ്പെട്ട മുറിയിൽ വി. കുർബാന അനുഷ്ഠിക്കുവാനല്ലാതെ പള്ളിയിൽ ആരാധന നടത്തുവാനുള്ള അനുവാദം ലഭിച്ചിരുന്നില്ല. ഒടുവിൽ 1888-ൽ അന്തരിച്ചപ്പോൾ മൃതശരീരം കുളിപ്പിക്കുവാൻ പള്ളിയിലെ ചെമ്പു പോലും നൽകപ്പെട്ടില്ല എന്ന് മെത്രാപ്പോലീത്തായുടെ കുടുംബത്തിൽ ഇന്നു ജീവിച്ചിരിക്കുന്ന അംഗങ്ങൾ ഇതെഴുതുന്ന ആളിനോട് ദുഃഖത്തോടെ പറഞ്ഞിട്ടുണ്ട്. കരോട്ടുവീട്ടിൽ മെത്രാച്ചന്റെ കാര്യത്തിൽ സംഭവിച്ച ദൗർഭാഗ്യങ്ങൾ സസൂക്ഷ്മം വീക്ഷിച്ചിട്ടാണോ  എന്നറിയില്ല, ശേഷം മേല്പ്പട്ടക്കാർ എല്ലാവരും മലങ്കര മെത്രാന്റെ പ്രാഥമ്യം അനുവദിച്ചു കൊടുത്തിരുന്നു. തങ്ങളുടെ ഇടവകകളിൽ അദ്ദേഹം പട്ടംകൊടയോ പള്ളികൂദാശയോ മറ്റ് കർമ്മങ്ങളോ നിർവ്വഹിക്കുന്നതിൽ അവർ സസന്തോഷം സഹകരിച്ചു.

കേസ് കാര്യങ്ങൾക്കായി അലഞ്ഞു നടക്കുന്ന മലങ്കര മെത്രാപ്പോലീത്തായെ ഏറ്റവും അധികം സ്നേഹിച്ചതും ആദരിച്ചതും കടവിൽ മെത്രാപ്പോലീത്തായും പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും ആയിരുന്നു. മലങ്കര മെത്രാപ്പോലീത്തായുടെ സഹ്രഗന്മാരെപ്പോലെ അവർ ആവോളം പ്രവർത്തിച്ചു. സെമിനാരിക്കേസിൽ പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നൽകിയ സാക്ഷിമൊഴി പ്രത്യക്ഷരം പരമാർത്ഥമെന്ന് കടവിൽ മെത്രാപ്പോലീത്താ സ്വന്തം നടപടികൾ കൊണ്ട് തെളിയിച്ചു.

ചരിത്രപ്രസിദ്ധമായ ആ സാക്ഷിമൊഴി താഴെ പറയുംപ്രകാരമാണ്: "നമ്മുടെ സ്ഥാനം മെത്രാൻ ആണ്. സമനിൽ പറയുന്ന പ്രമാണം നമ്മുടെ സുസ്ഥാത്തിക്കോൻ ആണ്. ഈ സ്ഥാത്തിക്കോനിൽ പറയുന്നത് നമ്മെ നിരണം മുതലായ പള്ളികൾക്ക് മെത്രാനായിട്ടാണ്. വാദിയെ (പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനെ) ഇതിന് മുമ്പിരുന്ന പാത്രിയർക്കീസ് ബാവാ മലയാളം അടച്ച് (മുഴുവന്റെയും) മെത്രാനായിട്ടാണ് വാഴിച്ചിരുന്നത്. വാദിക്ക് വേറെയും സ്ഥാനം ഉണ്ട്. ആയത് മലയാളത്തിലുള്ള സുറിയാനിക്കാരുടെ പൊതുവിന്നടുത്ത കമ്മിറ്റിയിലെ പ്രസിഡണ്ടാണ്. ആ പ്രസിഡണ്ട് എന്നുള്ള അധികാരം വാദിയ്ക്കുണ്ട്. മലയാളത്തുള്ള സുറിയാനിപള്ളികൾ ഏഴ് ഇടവകയായിട്ട് ഭാഗിച്ചിട്ടുണ്ട്. അതുകളിന്മേൽ ഒക്കെയും വസ്തുക്കൾമേൽ ഒക്കെയും പൊതുവിന്നടുത്ത അധികാരവും വാദിക്കുണ്ട്. പരുമല സിമ്മനാരി പണിയിച്ചിട്ടുള്ളതും വാദി ആകുന്നു. അതിന്മേലുള്ള മുതൽ ശേഖരപ്പെടുത്തിയതും ചെലവ് ചെയ്യിച്ചതും വാദിയാകുന്നു. നമ്മെയും നമ്മെപ്പോലെ വേറെ മെത്രാന്മാരെയും വാഴിച്ചിട്ടുള്ളതുകൊണ്ടും വാദിക്ക് ഈ വ്യവഹാരം കൊണ്ടുവരുന്നതിന് യാതൊരു ദോഷവും ഇല്ല. വാദിയ്ക്ക് സർക്കീട്ട് ചെയ്യേണ്ടതായ സമയം നീക്കി ഉള്ള താമസമൊക്കെയും പരുമല സിമ്മനാരിയിൽ ആണ്. സിമ്മനാരി പണിയിച്ചത് മുതൽ മേൽപ്പറഞ്ഞ സിമ്മനാരിയിലാണ് താമസിക്കുന്നത്. പണിയി

ച്ചത് 47-ലോ 48-ലോ ആകുന്നു (1872). വാദിയുടെ വക ആയി കട്ടിൽ, കിടക്ക, മേശ, കസേരകൾ, കല്ലച്ചുകൂടം, പെട്ടിബോട്ട് മുതലായി അനേക സാമാനങ്ങൾ അവിടെ ഉണ്ട്. ഇതുകൾക്ക് ഏകദേശം 1000 രൂപയോളം വില ലഭിക്കും. നാം നിരണത്തും പരുമലയും പതിവായി പർക്കയാണ്. 1053-ാമാണ്ട് കുംഭം മുതലാണ് നാം അവിടെ താമസിക്കുന്നത്. ഇപ്പോഴും സാമാനങ്ങൾ ഒക്കെയും വാദിയുടെ അനുവാദപ്രകാരം നാം സൂക്ഷിച്ചു വരുന്നു. 1053 കുംഭത്തിൽ പ്രസിഡണ്ട് ആയ വാദിയും കമ്മിറ്റിക്കാരും പള്ളിക്കാരും കൂടി സുന്നഹദോസ് കൂടി നിശ്ചയിച്ചു. ആ നിശ്ചയ പ്രകാരം ആണ് നാം അന്ന് പരുമലെ പഠിപ്പിക്കുന്നതിനായി താമസിക്കുന്നത്. വാദിക്ക് പ്രസിഡണ്ടിന്റെ സ്ഥാനം ലഭിച്ചത് പാത്രിയർക്കീസ് ബാവായാലും സഭയാലും ആകുന്നു.

പ്രതി വക്കീലിന്റെ ക്രോസ് ചോദ്യം: മുമ്പിൽ വാദിക്ക് മലയാളം അടക്കി മെത്രാനായി അധികാരം കൊടുക്കുകയും അതിൽ പിന്നെ ആറ് പേരേക്കൂടെ ഇപ്പോൾ നിശ്ചയിക്കുകയും ചെയ്തതുകൊണ്ട് വാദിക്കുള്ള മെത്രാന്റെ അധികാരത്തിന് വല്ല കുറവും ഉണ്ടോ?

ഉത്തരം: ഈ വാദിക്ക് മലയാളം ഒട്ടുക്ക് എല്ലാ ഇടവകയിന്മേലും പൊതുവിന്നടുത്ത അധികാരം ഉണ്ട്. അത് മലയാളത്തിന്റെ കമ്മട്ടിയുടെ പ്രസിഡണ്ട് ആക കൊണ്ടാകുന്നു.

ചോദ്യം: പൊതുവിന്നടുത്ത അധികാരം എന്താകുന്നു?

ഉത്തരം: പൊതുവിന്നടുത്ത ഏഴ് ഇടവകയ്ക്കും കൂടെ ബന്ധമുള്ള വസ്തുക്കൾ മേലും കമ്മട്ടി കൂടുമ്പോൾ നിശ്ചയിക്കപ്പെടുന്നതായ പൊതുവിന്നടുത്ത വല്ല മുതൽശേഖരങ്ങൾ മേലും പണികൾ മേലും സർക്കാർ സംബന്ധമായ വ്യവഹാരങ്ങൾ മേലും ശേഷമായി ചെയ്യപ്പെടുന്ന വല്ല ആശുപത്രി മേലും പൊതുവിൽ പട്ടത്വത്തിനായിട്ട് നിയമിപ്പാനുള്ള സിമ്മനാരി മേലും സ്കൂളിന്മേലും മറ്റും ആകുന്നു. നമ്മുടെ അധികാരത്തിൽ ഉൾപ്പെട്ട പള്ളികൾമേലും മേൽപറഞ്ഞ പ്രകാരമുള്ള പൊതുവിന്നടുത്ത മേലധികാരം വാദിക്കുള്ളതാകുന്നു. പൊതുവിന്നടുത്തത് എന്ന് നാം പറഞ്ഞത് ആത്മികസംബന്ധമായും വസ്തു സംബന്ധമായും ഉള്ള അധികാരങ്ങൾ ആകുന്നു. മുമ്പ് നാം ആശുപത്രി എന്ന് പറഞ്ഞതും ആത്മസംബന്ധമായിട്ടുള്ളതാകുന്നു.

ചോദ്യം: വാദിക്ക് ആത്മസംബന്ധമായും ലോകസംബന്ധമായും ഉള്ള മേലധികാരത്തെ അവിടേക്ക് കിട്ടിയിട്ടുള്ള സ്ഥാനപത്രത്തിൽ വിവരിച്ചിട്ടുണ്ടോ?

അത് പ്രമാണം ഹാജരാക്കുന്നതുകൊണ്ട് അത് നോക്കി തീർച്ചപ്പെടു

ത്താകുന്നതാകയാൽ ആ ചോദ്യം ആവശ്യമില്ല എന്ന് വാദി വക്കീൽ തടുത്തതിനാൽ ഈ ചോദ്യം ചോദിപ്പാൻ അനുവദിച്ചിട്ടില്ല.

ഉത്തരം: നമുക്ക് മെത്രാന്റെ സ്ഥാനം കിട്ടിയതിൽ പിന്നെ മേൽപ്പറഞ്ഞതുപോലെ വാദിക്കുള്ള മേലധികാരത്തെപ്പറ്റി പാത്രിയർക്കീസ് ബാവായിൽ നിന്ന് ഏതെങ്കിലും പ്രമാണം ഉണ്ടായതിനെ നമുക്കറിവില്ല.

ചോദ്യം: വാദിക്ക് മുമ്പുണ്ടായിരുന്ന അധികാര ലക്ഷ്യങ്ങൾ പിൻ തീയതിക്ക് വാദിക്കു മുമ്പുണ്ടായിരുന്ന അധികാരം വിഭാഗിച്ചതായി പ്രമാണം ഉണ്ടായിരിക്കേ മേലധികാരം ഇപ്പോഴും ഉണ്ടെന്ന് പറയുന്നത് എങ്ങനെ?

ഉത്തരം: നമുക്കും നമ്മെപ്പോലെ വേറെ മെത്രാന്മാർക്കും ഉണ്ടായിരിക്കുന്ന സ്ഥാനപത്രംകൊണ്ട് വാദിക്ക് മുമ്പുണ്ടായിരുന്ന സ്ഥാനപത്രത്തെ അസ്ഥിരപ്പെടുത്തിയതായി ഒന്നും പറഞ്ഞിട്ടില്ല.

ഈ സാക്ഷിമൊഴിയിലെ യുക്തിഭദ്രത എത്രയും ആസ്വാദ്യമായിരിക്കുന്നു. ഓരോ മെത്രാനും അവനവന്റെ ഭരണസീമയിൽ സർവ്വതന്ത്ര സ്വതന്ത്രരാകുന്നു എന്ന പാത്രിയർക്കീസിന്റെ നിർദ്ദേശമാണ് ഈ സാക്ഷിമൊഴി മൂലം ചീട്ടുകൊട്ടാരം പോലെ നിലംപതിച്ചത്.

ഈ കേസിൽ സാക്ഷിയായിരുന്ന കടവിൽ മെത്രാപ്പോലീത്താ സമൻസ് കൈപ്പറ്റുകയോ സാക്ഷിമൊഴി നൽകുകയോ ചെയ്തിട്ടില്ല. പാത്രിയർക്കീസിന്റെ എപ്പിത്രോപ്പാ എന്ന നിലയിൽ അദ്ദേഹത്തിന് സാക്ഷിമൊഴി നൽകുവാൻ ചുമതലയുണ്ടായിരുന്നുവെങ്കിലും മെത്രാന്മാർ എല്ലാവരുടേയും പ്രതിനിധിയായി പരുമല മാർ ഗ്രീഗോറിയോസ് മാത്രം സാക്ഷി നൽകിയാൽ മതി എന്നും സാക്ഷിമൊഴിയുടെ രൂപം മേൽപ്പറഞ്ഞപ്രകാരം ആയിരിക്കണമെന്നും പാത്രിയർക്കീസിന്റെ കാര്യസ്ഥൻ എന്ന നിലയിൽ കടവിൽ മാർ അത്താനാസ്യോസ് നിശ്ചയിച്ച് ശേഷം മെത്രാന്മാർക്ക് നിർദ്ദേശം നൽകുകയായിരുന്നു. പാത്രിയർക്കീസിന് മലങ്കരയിലുള്ള താല്പര്യം പണപരം മാത്രമാണെന്ന് ആ എപ്പിത്രോപ്പായ്ക്ക് നല്ലവണ്ണം മനസ്സിലായിക്കഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ ഒരു സ്വകാര്യകത്തിൽ പാത്രിയർക്കാ ബന്ധത്തെപ്പറ്റി കടവിൽ മെത്രാപ്പോലീത്താ ഇപ്രകാരം പരാമർശിച്ചിരിക്കുന്നു. "... ഇപ്പോൾ പാത്രിയർക്കീസ് ബാവായ്ക്ക് 100-ൽ ചില്ലാനം രൂപാ റിശ്ശീസാ കൊടുത്തയപ്പാനുണ്ട്. ... എവിടെയെങ്കിലും കടം വാങ്ങിച്ചു കൊടുത്തയക്കയേ ഉള്ളൂ. എന്തു ചെയ്യാം. മുള്ള് ചാക്കിൽ തറച്ചല്ലോ" (1903 കർക്കിടകം 23-ന് ആലുവാ തൃക്കുന്നത്തു പള്ളിയിൽ നിന്ന് പ്രിയ പുത്രൻ കുഞ്ഞവരായ്ക്ക് എഴുതിയ കത്ത്).

ചാക്കിൽ തറച്ച മുള്ള് - അതാണ് പാത്രിയർക്കീസ്. താൻ ചുമക്കുന്ന ഇടയത്വ ചുമതലകളുടെ ഭരണത്തിനിടയിൽ ശിരസ്സിൽ കുത്തിനോവി

ക്കുന്ന മുള്ള് ആണ് പാത്രിയർക്കീസ് എന്ന വ്യംഗ്യമധുരമായ പരാമർശം കഥാപുരുഷന് പാത്രിയർക്കീസിനോടുള്ള മനോഭാവത്തെ മൗനഭാഷയിൽ പ്രസംഗിക്കുന്നുണ്ട്. മലങ്കരയുടെ മേൽ വന്ന് തറച്ച മുള്ളിനോടുള്ള സ്വാഭാവിക പ്രതിഷേധവും പ്രതികരണവും ആയിരുന്നു മലങ്കര മെത്രാപ്പോലീത്തായോടുള്ള വിധേയത്വവും സഹകരണവും.

ഭദ്രാസന ഭരണത്തിലുണ്ടാകുന്ന തർക്കങ്ങൾക്ക് നീതിയായി തീർപ്പു കല്പിക്കുന്നതിനും തീർപ്പ് വേദപുസ്തകത്തിനും കാനോനാകൾക്കും അനുസൃതമെന്ന് ബന്ധപ്പെട്ടവരെ ബോദ്ധ്യപ്പെടുത്തുവാനും കഥാപുരുഷൻ മനസ്സിരുത്തിയിരുന്നു. കുറുപ്പംപടി പള്ളിക്കാർക്ക് എഴുതിയ ഒരു കല്പന ഇക്കാര്യം വിശദമാക്കുവാൻ ഉദ്ധരിക്കട്ടെ:

“ആ പള്ളിക്കു സമീപെയുള്ള മലയിൽ കുരിശിങ്കൽ കാലം ചെയ്ത നമ്മുടെ സഹോദരൻ ബ. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകൾ ഊർശ്ലേമ്മിൽ നിന്ന് കൊണ്ടുവന്ന പ. മാർ കുറിയാക്കോസ് സഹദായുടെ തിരുശേഷിപ്പു സ്ഥാപിക്കുകയും അന്നുമുതൽ ആ പരിശുദ്ധന്റെ നാമത്തിൽ ആ സ്ഥാനത്തേക്ക് അനവധി നേർച്ചകാഴ്ചകൾ വിശ്വാസികൾ കൊടുത്തുവരുന്നതായും അറിയുകയും ചെയ്യുന്നതിൽ സന്തോഷിക്കുന്നു. ... അത് അനാവശ്യമെന്നും അവനവന്റെ ഇടവകയിൽ വച്ച് തന്നെ കഴിക്കയോ വഴിപാട് കൊടുക്കുകയോ ചെയ്താൽ മതി എന്നും മറ്റും നേർച്ചക്കാരുടെ ആഗ്രഹത്തിനും അവരുടെ വിശ്വാസത്തിനും എതിരായി ചിലർ തടസ്സം ചെയ്യുന്നതായും മറ്റും നാം അറിയുന്നതിനാൽ മനഃസ്താപപ്പെടുന്നു. ആകയാൽ അല്പമായി നിങ്ങളോട് അറിയിക്കേണ്ടത് ആവശ്യമെന്ന് വിചാരിക്കുന്നു. നേർച്ചയെ സംബന്ധിച്ച് വിശുദ്ധ പുസ്തകത്തിൽ കല്പിച്ചിരിക്കുന്നത് താഴെ വരുംപ്രകാരമാകുന്നു. സംഖ്യ 3:2. “ഒരു മനുഷ്യൻ കർത്താവിന് നേർച്ച നേരുകയോ തന്റെ ആത്മാവിനെ ഒരു ബന്ധനത്താൽ ബന്ധിക്കുന്നതിന് ആണയിടുകയോ ചെയതാൽ അവൻ തന്റെ വാക്കിന് ഭംഗം വരുത്താതെ തന്റെ വായിൽ നിന്ന് പുറപ്പെടുന്ന പ്രകാരമൊക്കെയും അവൻ ചെയ്യണം.” ... ഈ തിരുവചനത്തിൽ നിന്ന് വെളിവാകുന്നത്, ഒരുത്തൻ നേർച്ച നേരുകയോ ആണയിടുകയോ ചെയ്താൽ തന്റെ വായിൽ നിന്നു പുറപ്പെട്ടപ്രകാരം തന്റെ വാക്കിന് ഭംഗം വരുത്താതെ പ്രവർത്തിക്കമെന്നാകുന്നുവല്ലോ? പിന്നെയും ഇതു സംബന്ധിച്ചു വേറെ ഒരു സാക്ഷി കൂടെ പറയുന്നു. ഗിലയാദ്കാരനായ യിപ്താഹ് ആമ്മോൻകാരോട് യുദ്ധത്തിന് പുറപ്പെട്ടപ്പോൾ ജയം പ്രാപിച്ചു തിരിച്ചുവരുന്നതിന് ഇടയായാൽ, അപ്പോൾ തന്റെ ഭവനത്തിൽ നിന്ന് എതിരേല്ക്കുന്നതിന് പുറപ്പെട്ടു വരുന്നത് എന്തായാലും കർത്താവിന് ബലിയായി കഴിച്ചുകൊള്ളാമെന്ന് അവൻ നേർച്ച നേർന്നിരുന്നു. യുദ്ധത്തിൽ ജയം പ്രാപിച്ച് തിരിച്ചുവന്നപ്പോൾ അവരെ എതിരേല്ക്കാൻ വന്നത്

അവന്റെ ഏക പുത്രിയായിരുന്നു. നരബലി കർത്താവിന് വെറുപ്പാകുന്നു എങ്കിലും അവന്റെ വാക്കിന് ഭംഗം വരുത്താതെ ഇരിപ്പാൻ വേണ്ടി തന്റെ ഏക പുത്രിയെ തന്നെ ബലി കഴിച്ചു. ഇങ്ങനെ വാക്കിന് ഭംഗം വരുത്തിക്കൂടാ എന്നും നേർന്നിട്ടുള്ളപ്രകാരം കഴിച്ചുകൊള്ളണമെന്നും അനേകം സാക്ഷികളുണ്ട്. അവനവൻ നേർന്നിട്ടുള്ള പ്രകാരം തന്നെ ചെയ്തുകൊള്ളണമെന്ന് വി. കാനോനും സാക്ഷിക്കുന്നു. അതിനാൽ പ്രിയമുള്ളവരേ, ഇന്ന പള്ളിയിലേക്ക് ഏന്നോ, ഇന്ന പരിശുദ്ധന്റെ കബറിങ്കൽ എന്നോ ഒരുത്തൻ നേർച്ച നേർന്നാൽ തന്റെ വാക്കിൻപ്രകാരം ചെയ്യുന്നത് ന്യായമായിട്ടുള്ളത് അല്ലാതെ, എവിടേക്ക് നേർച്ച നേർന്നാലും അവന്റെ സ്വന്തം ഇടവകയിൽ മാത്രം കഴിച്ചാൽ മതി എന്ന് പറഞ്ഞ് ജനങ്ങളെ തടസ്സപ്പെടുത്തുന്നത് വി. വേദത്തിനും കാനോനും വിപരീതമായിട്ടുള്ളതാകുന്നു.

സത്യവിശ്വാസികൾ ക്ഷേത്രങ്ങളിലോ വേദവിപരീതികളുടെ ആലയങ്ങളിലോ വഴിപാടുകളോ നേർച്ചയോ കൊടുക്കുന്നതായാൽ അതിനെ വിരോധിച്ച് നിർത്തേണ്ടതാകുന്നു.

അതിനാൽ അവനവന്റെ വിശ്വാസപ്രകാരം ഏത് സ്ഥലത്തേക്ക് നേർച്ച നേർന്നുവോ ആ സ്ഥലത്ത് വച്ചുതന്നെ കഴിക്കണമെന്നുള്ള സത്യത്തെ നിങ്ങൾ ജനങ്ങൾക്ക് വെളിപ്പെടുത്തിക്കൊള്ളുകയും നീതിമാന്റെ നാമത്തിൽ നീതിമാനെ കൈക്കൊള്ളുന്നവൻ നീതിമാന്റെ കൂലി പ്രാപിക്കുന്നു എന്നും പുണ്യവാളന്റെ നാമത്തിൽ പുണ്യവാളനെ കൈക്കൊള്ളുന്നവൻ പുണ്യവാളന്റെ കൂലി പ്രാപിക്കുമെന്നും ഉള്ള ദൈവതിരുവചനത്തെ ഓർത്ത് ഈ പരിശുദ്ധന്റെ നാമത്തിൽ ചെയ്യുന്ന നേർച്ചകളും വാഴ്വിനും അനുഗ്രഹത്തിനും ആയിരിക്കുമെന്ന് എല്ലാവരോടും ഉപദേശിച്ചു കൊള്ളുകയും വേണം. ...

എന്ന് 1903 മേടം 10-ന് ആലുവാ തൃക്കുന്നത്തു പള്ളിയിൽ നിന്നും."

ഈ കല്പന അതെഴുതിയ ആളിന്റെ വ്യക്തിത്വത്തിന്റെ കതിരുകളെ വേണ്ടുവോളം അനാവരണം ചെയ്യുന്നുണ്ട്. കുറുപ്പംപടി പള്ളി അന്നും ഇന്നും മലങ്കരസഭയിലെ ധനപുഷ്ടിയുള്ള ഒരിടവകയാണ്. 'ദഹബോ ഈസാവ് കുറുപ്പംപടി' എന്ന് യൂയാക്കീം മാർ കൂറിലോസ് ആ പള്ളിയെ സുറിയാനി ഭാഷയിൽ വിശേഷിപ്പിച്ചിട്ടുണ്ട് (അർത്ഥം – സ്വർണ്ണനിക്ഷേപമുള്ള പള്ളി). ആ പള്ളിയിൽ ചെറിയ ഒരു കാര്യത്തെക്കുറിച്ച് തർക്കമുണ്ടായിരുന്നു. രേഖാമൂലം പരാതി കിട്ടിയിട്ടില്ല. വേണമെങ്കിൽ അത് അവഗണിക്കാവുന്നതേയുള്ളു. ഇടവകയുടെ തീരുമാനത്തെ മെത്രാപ്പോലീത്താ എതിർക്കുന്നത് അന്നും ഇന്നും ബുദ്ധിയല്ല; ധനശേഷിയും ആൾശേഷിയുമുള്ള പള്ളിയാണെങ്കിൽ പ്രത്യേകിച്ചും. മെത്രാപ്പോലീത്തായെ മേലാൽ പള്ളിയിൽ ക്ഷണിക്കേണ്ടതില്ലെന്നും മെത്രാപ്പോലീത്തായ്ക്ക് നൽകുന്ന

ഭോഗങ്ങളും ആനുകൂല്യങ്ങളും മേലാൽ കൊടുക്കേണ്ടതില്ലെന്നും ഇടവക തീരുമാനിക്കുവാനുള്ള സാധ്യത തള്ളിക്കളയാനാവില്ലല്ലോ. 1934-ലെ ഭരണഘടന നിലവിൽ വരുന്നതിന് മുമ്പ് ഇടവകകളിലേക്ക് പട്ടക്കാരെ പട്ടം കൊടുത്ത് നിയമിച്ച് കഴിഞ്ഞാൽ ഇടവകയുടെ മേൽ മെത്രാപ്പോലീത്തായ്ക്ക് പറയത്തക്ക യാതൊരു നിയന്ത്രണാധികാരവും ഇല്ലായിരുന്നു (ഉണ്ടായിരുന്നാൽ തന്നെയും തന്റെ ഇടപെടൽ മൂലം ഇടവക മുഴുവനായോ അല്ലെങ്കിൽ പ്രബലമായ ഒരു ഗ്രൂപ്പോ എതിരായി നിന്നാൽ വിവാദമുണ്ടാകുമെന്ന് ഭയന്ന് പല പിതാക്കന്മാരും മൗനം അവലംബിക്കുന്നത് ഇന്നും നാം കാണുന്നുണ്ടല്ലോ. പ്രത്യേകിച്ചും നവീകരണക്കാർ ഓരോ ഇടവകയിലും സമാന്തര പള്ളി വച്ച് പിരിഞ്ഞുപോകുന്ന ആ കാലത്ത് കുറുപ്പംപടി പോലെയുള്ള ഒരു പള്ളിയുടെ നേരെ തിരിയുന്നത് അപകട സാദ്ധ്യതയുള്ള ഒരു ഏർപ്പാട് തന്നെയാണ്).

ധീരാത്മാവായ ഒരു ഇടയനെ ഈ കല്പന പ്രതിഫലിപ്പിക്കുന്നു. സത്യസന്ധനും ജീവിത വിശുദ്ധിയുള്ളവനുമായ ഒരാൾക്കേ ഈദൃശമായ ഒരു ഇടപെടലിന് ആത്മധൈര്യം ഉണ്ടാകൂ. ഒരു ഇടവകയുടെ താത്പര്യം സഭയുടെ താല്പര്യത്തിന് വിരുദ്ധമെന്ന് കാണുമ്പോൾ അത് തിരുത്തുവാനുള്ള ചുമതലയിലേക്കാണ് ഒരു മെത്രാപ്പോലീത്തായെ മേലന്വേഷകനായി സഭ നിയോഗിക്കുന്നത്. റിസ്ക് ഉണ്ടെങ്കിൽ പോലും സഭ തന്നെ ഏല്പിച്ച കർത്തവ്യം നിറവേറ്റണമെന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു. മക്കളെ ശാസിച്ചും ഉപദേശിച്ചും തെറ്റു തിരുത്തിയും 'നടക്കേണ്ടുന്ന വഴിയിലേക്ക്' നയിക്കുന്ന ഉത്തരവാദിത്തമുള്ള ഒരു കുടുംബനാഥനെ ഈ കല്പന പരിചയപ്പെടുത്തുന്നുണ്ട്.

സമചിത്തതയോടെ പ്രശ്നങ്ങളെ അഭിമുഖീകരിക്കുവാനും അവയെ അപഗ്രഥിക്കുവാനും കഴിവുള്ള മർമ്മഗ്രാഹിയായ ഒരു അദ്ധ്യാപകനെ ഈ കല്പന പരിചയപ്പെടുത്തുന്നു. ആരുടെയെങ്കിലും പേരുകൾ പരാമർശിക്കാതെ, ശാസനയോ, ശപിക്കുന്ന വാക്കുകളോ ഉപയോഗിക്കാതെ ഉന്നതവും ഉദാത്തവുമായ ഭാഷയിൽ പ്രശ്നാപഗ്രഥനം നടത്തുകയാണ് അദ്ദേഹം ചെയ്തിട്ടുള്ളത്. പ്രശ്നവുമായി ബന്ധപ്പെട്ട വേദഭാഗം ഉദാഹരണസഹിതം ഉദ്ധരിക്കുവാൻ അദ്ദേഹം ശ്രമിക്കുന്നു. വേദപുസ്തകമെന്ന പോലെ സഭയുടെ കാനോനകളും സന്ദർഭോചിതമായി ചൂണ്ടിക്കാട്ടുന്നു. കാര്യങ്ങൾ പ്രാമാണികമായി ചൂണ്ടിക്കാട്ടി തെറ്റുകൾ ബോദ്ധ്യപ്പെടുത്തി ശരിയായ നിലപാട് പ്രഖ്യാപിക്കുവാൻ മല്പാൻ കൂടെയായ മെത്രാപ്പോലീത്താ ഉദ്യമിച്ചിരിക്കുന്നു. അനുകൂലിക്കുന്നവരുടെ മേൽ അനുഗ്രഹപദങ്ങളും പ്രതികൂലിക്കുന്നവരുടെ മേൽ ശാപവാക്കുകളും ചൊരിയുന്ന കല്പനകൾ സുലഭമായ ഒരു കാലത്ത് വിവേകമതിയും പക്വമതിയുമായ ഒരദ്ധ്യാപകന്റെ സമീപനം ഈ കല്പനയിൽ നിറഞ്ഞുനില്ക്കുന്നു. ഈ

വടക്കൻ വീരഗാഥയിൽ നിറഞ്ഞുനില്ക്കുന്ന ആർജ്ജവം കാപട്യങ്ങളുടെയും ഒഴിഞ്ഞുമാറലിന്റെയും അവസരവാദത്തിന്റെയും മുഖപക്ഷത്തിന്റെയും ഈ യുഗത്തിൽ നമ്മെ അത്ഭുതപ്പെടുത്തുന്നു.

കുറുപ്പംപടി പള്ളിയിൽ അര ഡസനിലധികം വൈദികർ ചുമതലയിലിരിക്കുന്ന കാലമാണ് അതെന്ന് ഓർക്കുക. വൈദികരാണ് കല്പനയിൽ പരാമർശിച്ച വിവാദത്തിന്റെ നായകന്മാർ എന്ന് കല്പന സൂക്ഷ്മമായി ശ്രദ്ധിച്ചാൽ കാണാം. ജനങ്ങളെ എന്ത് ഉപദേശിക്കണം എന്ന് വ്യക്തമായി മാർഗ്ഗനിർദ്ദേശം നൽകുന്ന ഭാഗങ്ങൾ കല്പനയിലുണ്ട്. സഭയുടെ ശൈലിയും ഉപദേശവും എന്തെന്ന് പഠിപ്പിക്കുമ്പോൾ തന്നെ സഭാവിരുദ്ധമായ നടപടികൾക്കെതിരെ ജാഗരൂകരായിരിക്കുവാൻ വൈദികരെ പ്രബോധിപ്പിക്കുന്ന വാക്കുകളും ഈ കല്പനയിലുണ്ട്. കഥാപുരുഷനിൽ എപ്പോഴും – അന്ത്യകാലത്തു പോലും – ജാഗ്രതയോടെ പ്രവർത്തിക്കുന്ന പണ്ഡിതനായ മല്പാൻ സന്നിഹിതനായിരുന്നുവെന്ന് ഈ കല്പന വെളിപ്പെടുത്തുന്നു. പ്രമാണങ്ങളിലെ പ്രസക്ത ഭാഗം ഉദ്ധരിച്ച് പ്രശ്നങ്ങളിൽ തീർപ്പ് കല്പിക്കുന്ന നിയമജ്ഞനായ ഒരു ന്യായാധിപന്റെ പാണ്ഡിത്യം കല്പനയിൽ ആദ്യന്തം നിറഞ്ഞുനില്ക്കുന്നു.

ഈ കല്പനയിൽ പ്രബോധനപരത നിറഞ്ഞുനില്ക്കുന്നുവെങ്കിൽ മറ്റൊരു പ്രമുഖ പള്ളിയും സ്വന്തം ഇടവകയുമായ വടക്കൻപറവൂർ പള്ളി ഇടവകയിലെ ഒരു പ്രഗത്ഭ വൈദികനെ മുടക്കുന്നതായി പ്രഖ്യാപിക്കുന്ന കല്പനയും പ്രത്യേക പരാമർശം അർഹിക്കുന്നു. അതിലെ പ്രസക്ത ഭാഗങ്ങൾ താഴെ ചേർക്കുന്നു:

"... ആ ഇടവകയിൽ ഈരാളി മാത്തു കത്തനാരുടെ ന്യായരഹിതമായ ചില നടപടികളെ സംബന്ധിച്ച് നിങ്ങൾ ഇക്കഴിഞ്ഞ മേടം 12-ന് അയച്ച ഹർജി നമ്മുടെ മുമ്പാകെ എത്തി. വിവരം ഗ്രഹിച്ചു. അതിൽ വിവരിച്ചിരിക്കുന്ന സംഗതികൾക്ക് വല്ല സമാധാനവുമുണ്ടെങ്കിൽ അറിയിക്കണമെന്നുദ്ദേശിച്ച് ആദ്യം ആളയച്ചും പിന്നീട് എഴുത്തു മൂലവും തെര്യപ്പെടുത്തിയതിൽ അയാൾ ഹാജരായി യാതൊരു സമാധാനവും പറഞ്ഞിട്ടില്ലെന്ന് തന്നെയല്ല, നമ്മുടെ അധികാരത്തെക്കൂടിയും നിഷേധിക്കുന്നതായി ഒരു മറുപടി അയാൾ നമ്മുടെ പേർക്ക് അയച്ചും ഇരിക്കുന്നു. നിങ്ങളുടെ ഹർജിയിൽ പറഞ്ഞിട്ടുള്ള ചില സംഗതികൾ നാം കണ്ടിട്ടുള്ളതും ശേഷം സംഗതികളുടെ സത്യാവസ്ഥ നമുക്ക് സ്പഷ്ടമായി ബോധ്യപ്പെട്ടിട്ടുള്ളതും ആണെന്ന് തന്നെയല്ല ശിക്ഷായോഗ്യമായ മറ്റ് അനേക പ്രവൃത്തികളും അയാളിൽ ഉള്ളതായി നാം കണ്ടിരിക്കുന്നുവെന്ന് കൂടിയും വളരെ ഖേദത്തോടെ പറയേണ്ടിയിരിക്കുന്നു. വിശുദ്ധ കുർബാനയിലും മറ്റെല്ലാ പള്ളിക്രമങ്ങളിലും സഭാ മേലധ്യക്ഷന്മാരെ ഓർക്കണമെന്ന് വിശുദ്ധ ശ്ലീഹന്മാരും നമ്മുടെ പിതാക്കന്മാരും ബലമായി ശട്ടം കെട്ടിയിരിക്കേ, മേലധി

കാരികളെ ഓർക്കുന്നില്ലെന്ന് അയാൾ ലജ്ജാഹീനം സമ്മതിച്ചിരിക്കുന്നതും നമ്മുടെ അധികാരത്തെ ധിക്കാരമായി നിഷേധിക്കുന്നതും വലിയ കുറ്റവും ശാപവും ആകുന്നു. കാള തന്റെ ഉടയവനെയും കഴുത തന്റെ യജമാനന്റെ പുൽക്കൂടിനെയും അറിയുന്നു. ഇസ്രയേൽ അറിയുന്നില്ല എന്ന് ഏശായാ ദീർഘദർശി പറഞ്ഞിരിക്കുന്നതും ഈ സന്ദർഭത്തിൽ ഈ കത്തനാരുടെ സ്ഥിതിയോട് നന്നേ യോജിച്ചിരിക്കുന്നു. എപ്പിസ്ക്കോപ്പായെ ദുഷിക്കുകയോ ന്യായമല്ലാത്ത കൂട്ടുകെട്ട് ഉണ്ടാക്കുകയോ ചെയ്യുന്നവൻ സ്ഥാനഭ്രഷ്ടനെന്ന് ഹൂദായ എന്ന കാനോൻ 1–ാം അദ്ധ്യായം 1–ാം വാക്യത്തിൽ കല്പിച്ചും ഇരിക്കുന്നു. മാറാനായപെരുന്നാൾ ദിവസങ്ങളിലും വലിയനോമ്പിൽ പെസഹാ, ദുഃഖവെള്ളിയാഴ്ച മുതലായ വിശേഷ ദിവസങ്ങളിലും പള്ളിയിൽ വന്ന് ദിവ്യശുശ്രൂഷകളിൽ സംബന്ധിക്കാതിരിക്കുന്നതും അയാളുടെ വീതത്തിൽ വരുന്ന മാറാനായ പെരുന്നാളുകളിൽ കുർബ്ബാന ചൊല്ലാതിരിക്കുന്നതും ഉപ്രുശ്മാ, ശവസംസ്ക്കാരം മുതലായവ നടത്തിക്കൊടുക്കാതിരിക്കുന്നതും മറ്റും സഭാചട്ടങ്ങൾക്ക് എതിരും സ്ഥാനത്തിന് യോഗ്യമല്ലാത്തതുമാകുന്നു. വലിയനോമ്പിൽ പെസഹാ മുതലായവ ലംഘിക്കുന്നവർ നോമ്പിനെ മുഴുവൻ അപമാനിക്കുന്നു എന്നും വീതക്കാരനായ പട്ടക്കാരൻ പള്ളിയിൽ താമസിച്ച് ആഴ്ച മുഴുവനും ആവശ്യമുള്ള ശുശ്രൂഷകൾ നടത്തണം (എന്നും) അല്ലാത്തവൻ സ്ഥാനഭ്രഷ്ഠൻ ആണെന്നും മുൻപറഞ്ഞ കാനോൻ 5–ാം അദ്ധ്യായത്തിലും കല്പിച്ചിരിക്കുന്നു.

പള്ളിയിൽ തീർക്കേണ്ടതായ പസാരം മുതലായ അവകാശങ്ങൾ അയാൾ തീർക്കാത്തതും ഉയിർപ്പ് പെരുന്നാൾ ദിവസത്തെ നേർച്ചവരവ് ബലമായി എടുത്തുകൊണ്ടുപോയതും ചട്ടവിരോധവും അഴിമതികൾക്കും ലഹളയ്ക്കും മാർഗ്ഗവും ആകയാൽ കഠിനമായ ശിക്ഷയ്ക്ക് തക്കതും ആകുന്നു. മേല്പ്പറഞ്ഞ സംഗതികളിൽക്കൂടി ടി മാത്തു കത്തനാർ സ്വതേ സ്ഥാനഭ്രഷ്ടനായിരിക്കുന്നതും അയാളെ സ്ഥാനത്തിൽ വച്ചുകൊണ്ടിരിക്കുന്നത് സഭയുടെ വിശ്വാസത്തിനും അഭിവൃദ്ധിക്കും ദോഷഹേതുവും ആണെന്ന് തന്നെയല്ല മേല്പട്ടക്കാരൻ ആയിരുന്ന ഏലിയുടെ ദൃഷ്ടാന്തത്താൽ അയാളെ മുടക്കുന്നതിന് നാം നിർബന്ധിതനായിരിക്കുകയും കൂടി ചെയ്യുന്നു എന്ന് മഹാ വ്യസനത്തോടെ പറഞ്ഞുകൊള്ളുന്നു. അതിനാൽ കശീശൂസാക്കടുത്ത സകല അധികാരാവകാശങ്ങളെയും ഇന്ന് മുതൽ നാം മുടക്കിയിരിക്കുന്നു. യാതൊരുത്തരും അയാളെ കൈക്കൊള്ളുകയോ അയാളെക്കൊണ്ട് വിശുദ്ധ കർമ്മങ്ങൾ ചെയ്യിക്കയോ അയാൾ ചെയ്യുന്ന കർമ്മങ്ങളിൽ സംബന്ധിക്കയോ ചെയ്യരുതെന്ന് നാം ആജ്ഞാപിക്കുന്നു. ഇതിന് വിരോധമായി പ്രവർത്തിക്കുന്നവരും ഈ ശിക്ഷയ്ക്ക് അർഹന്മാർ ആണെന്നും അയാളോട് നിങ്ങൾ ഏതുവിധത്തിൽ സഹവാസം ചെയ്യണ

മെന്നുമുള്ളതിലേക്ക് ശുദ്ധമുള്ള യോഹന്നാന്റെ 2–ാം ലേഖനം 10, 11 ഉം വാക്യങ്ങൾ നിങ്ങൾ ധരിച്ചിരിക്കേണ്ടതാണെന്നും നാം ഓർമ്മപ്പെടുത്തുന്നു. ...

1898–ന് കൊല്ലം 1073–ാമാണ്ട് ഇടവ മാസം 2–ന് വടക്കൻപറവൂർ പള്ളിയിൽ നിന്നും.

ഈരാളിൽ കുടുംബം വടക്കൻപറവൂർ പള്ളിയിൽ പാരമ്പര്യം കൊണ്ടും ധനപുഷ്ടികൊണ്ടും മികച്ച ഒന്നാണ്. ധനിക കുടുംബത്തിലെ വൈദികൻ എന്ന നിലയിൽ തലയെടുപ്പും അഹന്തയും വേണ്ടതിലധികം ഉണ്ടായിരുന്ന ആളായിരുന്നു ഈ വൈദികൻ. വടക്കൻപറവൂർ ഇടവക പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസിനോട് അനുഭാവം ഉള്ള ഇടവകയായിരുന്നു. പത്രോസ് തൃതീയൻ ബാവാ വന്നതിനുശേഷമാണ് ആ ഇടവക നവീകരണം ഉപേക്ഷിച്ചത്. പത്രോസ് പാത്രിയർക്കീസിനോട് അന്ധമായ ഭക്തി അതോടെ ആരംഭിച്ചു. പുതിയ ആറ് മെത്രാന്മാരും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് മലങ്കരസഭയുടെമേൽ പൊതു മേൽനോട്ടം അനുവദിച്ചത് അംഗീകരിക്കാത്ത ഒരു വിഭാഗം സഭയിൽ അങ്ങിങ്ങ് ഉണ്ടായിരുന്നു. കൊച്ചിയുടെ മെത്രാപ്പോലീത്താ പൊതു മേൽനോട്ടം അനുവദിക്കുന്ന സമ്മതപത്രത്തിൽ ഒപ്പിട്ടു കൊടുത്തത്, പാത്രിയർക്കീസിന്റെ എപ്പിത്രോപ്പാ കൂടെ ആയ കടവിൽ മാർ അത്താനാസ്യോസിന്റെ നിർദ്ദേശപ്രകാരം ആയിരുന്നു. അദ്ദേഹം ഉള്ളാലെ ആ സമ്മതപത്രത്തിന് എതിരായിരുന്നു. ഓരോ മെത്രാനും അതത് മെത്രാസനത്തിൽ പരിമിതപ്പെടണമെന്ന് മോറാൻ പാത്രിയർക്കീസ് ആവർത്തിച്ച് കല്പിച്ചിരിക്കേ കൊല്ലം ഇടവകയുടെ മെത്രാനായ പുലിക്കോട്ടിൽ മെത്രാച്ചന്റെ പേർ എല്ലാ മെത്രാസനങ്ങളിലും തുബ്ദേനിൽ പാത്രിയർക്കീസന്മാരുടെ ഗണത്തിൽ ചേർത്ത് ചൊല്ലണമെന്ന മെത്രാന്മാരുടെ തീരുമാനം ചിലർക്ക് അസ്വീകാര്യമായി. തുബ്ദേനിൽ പാത്രിയർക്കീസന്മാരുടെ പേരോട് ചേർത്ത് മാർ ദീവന്നാസ്യോസിനെ മലങ്കര അസോസ്യേഷൻ കമ്മറ്റിയുടെ അദ്ധ്യക്ഷൻ എന്ന നിലയിൽ സ്മരിച്ചുകൊള്ളണമെന്ന് ഇടവക മെത്രാപ്പോലീത്തന്മാർ നൽകിയ കല്പന ഒട്ടുമിക്ക ഇടവകകളും അനുസരിച്ചു. എന്നാൽ വടക്കൻപറവൂർ പള്ളിയിലെ ഈരാളിൽ മാത്തു കത്തനാർ അമ്പാട്ട് മാർ കൂറിലോസിന്റെ ഈ കല്പന ലംഘിച്ചു വരികയായിരുന്നു. വടക്കൻപറവൂർ പള്ളിയിലെ മറ്റു വൈദികർ ചോദ്യം കൂടാതെ അനുസരിച്ചുപോന്നു. പ്രബലനായ ഈരാളിൽ കത്തനാർക്കെതിരെ നടപടി എടുത്താൽ ഇടവകയിൽ വ്യവഹാരം ഉണ്ടാവുമല്ലോ എന്ന് ഭയന്ന് അമ്പാട്ടിൽ മെത്രാച്ചൻ പ്രശ്നത്തിന്റെ നേരെ കണ്ണടച്ചു. ഇതിൽ അസംതൃപ്തിയുണ്ടെങ്കിലും ഇടവകക്കാർ നടപടികളിലേക്കൊന്നും നീങ്ങിയില്ല.

1891–ൽ അമ്പാട്ട് മാർ കൂറിലോസ് നിര്യാതനായപ്പോൾ അസോസ്യേ

ഷൻ കമ്മറ്റിയുടെ ഉപദേശപ്രകാരം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അങ്കമാലി ഭദ്രാസനത്തിന്റെ ചുമതല കടവിൽ മാർ അത്താനാസ്യോസിന് നല്കി കല്പന അയച്ചു. ഒട്ടുമിക്ക പള്ളിക്കാരും ആ കല്പന അനുസരിച്ചെങ്കിലും പാത്രിയർക്കീസിന് പകരം അസോസ്യേഷൻ കമ്മറ്റിയുടെ പ്രസിഡണ്ട് അങ്കമാലി മെത്രാസനത്തിലേക്ക് കല്പനയെഴുതിയതിൽ ഈരാളിൽ മാത്തു കത്തനാർ പ്രതിഷേധിച്ചു. പുതിയ മെത്രാപ്പോലീത്താ ഈ അച്ചടക്കരാഹിത്യത്തെ അവഗണിച്ചു. അദ്ദേഹം വിശുദ്ധ കുർബാനയിൽ പാത്രിയർക്കീസന്മാരുടെ ഗണത്തിൽ മാർ ദീവന്നാസ്യോസിന്റെ പേരും ഇടവക മെത്രാപ്പോലീത്തായുടെ സ്ഥാനത്ത് കടവിൽ മെത്രാച്ചനെയും സ്മരിക്കുവാൻ കൂട്ടാക്കിയില്ല. ക്രമേണ ഇടവകയിലെ ചുമതലകളിൽ വീഴ്ച വരുത്തുവാൻ ഈരാളിലച്ചൻ ധൈര്യപ്പെട്ടു. കഷ്ടാനുഭവവാഴ്ചയിലെ വിശുദ്ധ കർമ്മാനുഷ്ഠാനങ്ങളിൽ പങ്കുകൊള്ളാനും തന്റെ തവണയിലെ ആത്മീയ കർമ്മാനുഷ്ഠാനങ്ങൾ മുടക്കുവാനും അദ്ദേഹം ധൈര്യപ്പെട്ടപ്പോൾ ഇടവകക്കാർ പ്രതികരിക്കുവാൻ തയാറായി. അങ്ങനെയാണ് അച്ചടക്കം പാലിക്കുവാൻ നിഷ്ഠയും വ്യഗ്രതയുമുള്ള കടവിൽ മെത്രാച്ചന്റെ മുമ്പിൽ ഇടവകക്കാരുടെ രേഖാമൂലമായ പരാതി എത്തിയത്.

തന്റെ മേലധ്യക്ഷതയെ പരസ്യമായി ധിക്കരിച്ച ഒരു വൈദികനോട് പിതൃവാത്സല്യത്തോടെയാണ് അദ്ദേഹം പെരുമാറിയത് അതീവ ശ്രദ്ധേയമായിരിക്കുന്നു. പരാതി കിട്ടിയ ഉടനെ രേഖാമൂലമായ നടപടിയിലേക്കല്ല നീങ്ങിയത്. ആദ്യം തന്നെ വന്ന് കാണുവാൻ ആളയച്ചു. ഉപദേശം നല്കി അദ്ദേഹത്തെ തിരുത്താമെന്ന് ആ മേലധ്യക്ഷഗുരു ആശിച്ചിരിക്കാം. എന്നാൽ തന്റെ ക്ഷണം നിരസിച്ചു എന്ന് ബോധ്യമായപ്പോൾ അനന്തര നടപടികളിലേക്ക് പ്രവേശിക്കുവാൻ മെത്രാപ്പോലീത്താ ധീരമായ തീരുമാനമെടുത്തു. ആരോപണങ്ങളെപ്പറ്റി സമാധാനം ബോധിപ്പിക്കുവാൻ ആവശ്യപ്പെട്ടുകൊണ്ട് ഷോക്കോസ് നോട്ടീസ് അയച്ചു. നടപടികൾ സുതാര്യവും കാനോനികവും യുക്ത്യധിഷ്ഠിതവും ആയിരിക്കണമെന്ന് മെത്രാപ്പോലീത്തായ്ക്ക് നിർബന്ധമായിരുന്നു. ഷോക്കോസ് നോട്ടീസിന് കിട്ടിയ മറുപടി അത്യന്തം പ്രകോപനപരമായിരുന്നു. അങ്കമാലിയുടെ മെത്രാനായി കടവിൽ മെത്രാച്ചനെ അംഗീകരിക്കുന്നില്ല എന്ന് പരസ്യമായി വെല്ലുവിളിക്കുന്ന ആ മറുപടി അനന്തര നടപടികൾ ക്ഷണിച്ചു വരുത്തി.

അപ്പോഴും സഭയുടെ കീഴ്വഴക്കങ്ങളും സഭയുടെ കാനോൻ നിയമങ്ങളും ചൂണ്ടിക്കാട്ടി ദുഃഖത്തോടെ അദ്ദേഹത്തെ മുടക്കുന്നു എന്നാണ് കല്പനയിൽ വിവരിച്ചിട്ടുള്ളത്.

എത്ര ശക്തനായാലും അച്ചടക്കലംഘനം അസഹ്യമായാൽ താൻ കൈയും കെട്ടി നോക്കി ഇരിക്കുന്നവനല്ലെന്ന് സംശയരഹിതമായി ഈ നടപടിയിലൂടെ മെത്രാപ്പോലീത്താ വ്യക്തമാക്കി.

ക്ഷമാശക്തി ദൗർബല്യമായി കാണുന്നവരെ നേരിടുന്ന ഒരു മുഖം ഈ കല്പന അനാവരണം ചെയ്യുന്നു. ഒരു ഭരണാധികാരിയുടെ തന്റേടത്തോടെ അച്ചടക്കലംഘനത്തെ സുധീരം നേരിടുന്ന സ്വഭാവം മാതൃകാപരമത്രേ. മലങ്കരസഭയുടെ ഇതര ഭദ്രാസനങ്ങളേക്കാൾ കോട്ടയവും അങ്കമാലിയും മെച്ചമായി പ്രവർത്തിക്കുന്നുണ്ടെങ്കിൽ അതിന്റെ മുഖ്യ ഹേതു ആ മെത്രാസനങ്ങളെ നയിച്ച കടവിൽ മാർ അത്താനാസ്യോസിന്റെ സമീപനങ്ങളും നീതിനിഷ്ഠമായ നിലപാടുകളും ആകുന്നു.

ഗൗരവബുദ്ധിയായ മെത്രാപ്പോലീത്താ ആജീവനാന്തം മിതഭാഷണം ശീലമാക്കിയിരുന്നു. കുറച്ച് വാക്കുകളിൽ കൂടുതൽ കാര്യങ്ങൾ പറയുക – അതായിരുന്നു അദ്ദേഹത്തിന്റെ ശൈലി. അദ്ദേഹം എഴുതിയ ഒരു കത്ത് ആ മഹത്തായ 'വാചംയമിത്വ'ത്തെ  ഉദാഹരിക്കുവാനായി ഉദ്ധരിക്കുന്നു:

"നീ അയച്ച കത്തു കിട്ടി. നിങ്ങളുടെയും ജ്യേഷ്ഠന്റെയും സൗഖ്യവിവരം അറിഞ്ഞതിൽ ആശ്വസിക്കുന്നു. ദൈവകൃപയാൽ നാം സുഖത്തോടെ ഇരിക്കുന്നു. തോട്ടയ്ക്കാട് പള്ളിയിൽ നിന്നും നാം ഇന്നലെയാണ് ഇവിടെ എത്തിയത്. ഇതിന്റെ കഴുക്കോല് കയറ്റി ഓടു മേഞ്ഞ ഉടനെ ഇവിടെനിന്ന് പുറപ്പെടും. താഴത്ത് കത്തനാർ ട്രസ്റ്റി സ്ഥാനം കോടതിയിൽ ഒഴിഞ്ഞു എഴുതിവച്ചു. ഈ പള്ളി സംബന്ധിച്ച് ഉണ്ടായിരുന്ന ഒരു കേസും നമുക്ക് ഗുണമായി വിധിച്ചു. കൊട്ടാരക്കര നമ്മുടെ കക്ഷിക്ക് കൈവശം ഇല്ലെന്ന് വിധിച്ചത് ഹൈക്കോർട്ടിൽ നമ്മുടെ കക്ഷിക്ക് ഗുണമായിട്ട് വിധിച്ചു. ശേഷം പിന്നാലെ. ... എന്ന് മണർകാട് പുത്തൻ പള്ളിയിൽ നിന്നും. 1894 കർക്കിടക മാസം 15–ന്."

ഒരാളിന്റെ വ്യക്തിത്വത്തിന്റെ സുഗന്ധം സ്വകാര്യ കത്തുകളിൽ തെളിഞ്ഞുകാണാമെന്ന് മനഃശാസ്ത്രജ്ഞന്മാർ സിദ്ധാന്തിക്കുന്നത് എത്രയും ശരിയായിരിക്കുന്നു. ഒരു സ്വകാര്യകത്തിൽ സ്വന്തം വിശേഷങ്ങൾ, വീട്ടുകാരെക്കുറിച്ചുള്ള വാർത്തകൾ, പള്ളി വിശേഷങ്ങൾ, സമകാല വാർത്തകൾ, സഭയുടെ പൊതു വാർത്തകൾ ഇവയെല്ലാം അദ്ദേഹം മിതമായ വാക്കുകളെങ്കിലും വ്യക്തമായ ഭാഷയിൽ വിവരിച്ചിരിക്കുന്നു. മിതം ച സാരം ച വചോഹി വാഗ്മിതാഃ എന്ന നിർവചനം കഥാപുരുഷന്റെ കാര്യത്തിൽ എത്രയും ഇണങ്ങിയിരിക്കുന്നു. തെളിഞ്ഞ ജീവിത വീക്ഷണവും ഭാഷാമികവും ആശയ സംക്രമണ പടുത്വവും അദ്ദേഹത്തിന്റെ സ്വകാര്യ കത്തുകളിലും കല്പനകളിലും സൗരഭ്യം പ്രസരിപ്പിക്കുന്നു.

പല സ്വകാര്യ കത്തുകളിലും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ കടവിൽ മാർ അത്താനാസ്യോസ് വിശേഷിപ്പിക്കുന്നത് 'വലിയ മെത്രാച്ചൻ' എന്നാണ്. അക്കാലത്ത് ബൃഹത് സഭാചരിത്രം എഴുതിയ കരോട്ടുവീട്ടിൽ ശെമവൂൻ ദീവന്നാസ്യോസ് സഭാചരിത്രത്തിൽ ഒരിടത്തുപോലും ഉപയോ

ഗിക്കാത്ത പദപ്രയോഗമാണിത്. തന്നേക്കാൾ സീനിയോറിറ്റിയും അധികാരവ്യാപ്തിയും ഉണ്ടായിരുന്നിട്ടും ആ പദം അദ്ദേഹം ഉപയോഗിക്കുവാനുള്ള വിനയം ഒരിക്കൽപോലും പ്രദർശിപ്പിച്ചില്ല.

തന്റെ കല്പനകളിലോ സ്വകാര്യ കത്തുകളിലോ ഒരിക്കൽപ്പോലും കടവിൽ മെത്രാച്ചൻ സ്വന്തം പേരിനോട് ചേർത്ത് പാത്രിയർക്കീസിന്റെ എപ്പിത്രോപ്പാ എന്ന് വിശേഷിപ്പിച്ചിട്ടില്ല. അന്നത്തെ നിലയിൽ അതൊരു വലിയ മനസ്സിന്റെ ലക്ഷണമാണ്. ഇന്ന് പോലും അന്ത്യോഖ്യാ പാത്രിയർക്കീസ് നൽകിയ 'ബാർ ഈത്തോ ബ്രീറോ', 'കോറൂസൂസോ ദശറോറോ, ഷെവലിയാർ എന്നീ അർത്ഥമില്ലാത്ത ബഹുമതികൾ പേരിനോട് ചേർത്തു വ്യവഹരിക്കുന്നത് അഭിമാനമായി മനുഷ്യർ കരുതുമ്പോൾ ആ 'പ്രതിപുരുഷൻ' എന്ന ബഹുമതി അദ്ദേഹം പേരിനോട് ചേർത്തുപയോഗിച്ചിട്ടില്ല എന്നത് നമ്മെ അത്ഭുതപ്പെടുത്തുന്നു. അദ്ദേഹത്തിന് ലഭിച്ച ബഹുമതി പത്രത്തിലും ചില മംഗളപത്രങ്ങളിലും ജീവചരിത്രകാരന്റെ പ്രതിപാദനത്തിൽ നിന്നും ആ പ്രതിപുരുഷ ബഹുമതിയുടെ കാര്യം നാം മനസ്സിലാക്കുന്നു. പാത്രിയർക്കീസിനെയും അദ്ദേഹത്തിന്റെ ആ പ്രതിപുരുഷ ബഹുമതികളെയും കഥാപുരുഷൻ അവജ്ഞയോടെയാണ് വീക്ഷിച്ചിരുന്നത് എന്ന് നാം ഗ്രഹിക്കേണ്ടിയിരിക്കുന്നു (കടവിൽ മെത്രാച്ചൻ മാത്രമല്ല ആ തലമുറയിലെ മിക്ക പിതാക്കന്മാരും പത്രോസ് തൃതീയൻ പാത്രിയർക്കീസിനോട് പുലർത്തിയ മനോഭാവം വ്യത്യസ്തമായിരുന്നില്ല. ഊർശ്ലേം സന്ദർശിച്ച പരുമലയിലെ പുണ്യവാൻ തങ്ങൾക്ക് പട്ടം നല്കിയ പത്രോസ് തൃതീയന്റെ കബറിടം സന്ദർശിക്കുവാൻ ശ്രമിച്ചില്ല എന്നത് ഇതിനോട് ചേർത്ത് വായിക്കാവുന്നതാണ്. രണ്ടു വർഷത്തെ സഹവാസം കൊണ്ട് പത്രോസ് തൃതീയന്റെ തനിനിറം എല്ലാ മെത്രാച്ചന്മാർക്കും മനസ്സിലായി. പാത്രിയർക്കീസിന്റെ കൂടെ വന്ന 'അബ്ദുള്ളാ ഗ്രീഗോറിയോസ് ദ്രവ്യാഗ്രഹം മൂലം ഭിക്ഷാടനത്തിനായി പള്ളികൾ തോറും തെണ്ടി നടക്കുകയാണ്' എന്ന് പാത്രിയർക്കീസ് ബാവായ്ക്ക് മെത്രാച്ചന്മാർ എല്ലാവരും ചേർന്ന് എഴുതിയ വിവരം *കണ്ടനാട് ഗ്രന്ഥവരി*യിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് രേഖപ്പെടുത്തിയിട്ടുണ്ട്. മലങ്കരസഭയുടെ അവജ്ഞയ്ക്ക് പാത്രമായ ഈ അബ്ദുള്ളാ



**പ. ബസേലിയോസ് പൗലൂസ് പ്രഥമൻ മുറിമറ്റത്തിൽ**

ഗ്രീഗോറിയോസ് മൂന്ന് പതിറ്റാണ്ടിന് ശേഷം പാത്രിയർക്കീസ് പദവി നേടി മലങ്കരയിലെത്തിയപ്പോൾ സഭയെ ഒന്നാകെ വിറപ്പിക്കുവാൻ മാത്രം കരുത്ത് പ്രകടിപ്പിച്ചത് അദ്ദേഹത്തിന് സ്വതവേ ഉള്ള പ്രഭാവം കൊണ്ടായിരുന്നില്ല; മലങ്കര മെത്രാനും മറ്റ് ട്രസ്റ്റികളും തമ്മിൽ ഉടലെടുത്ത അനൈക്യത്തിന്റെ പശ്ചാത്തലമാണ് അദ്ദേഹത്തെ കരുത്തനാക്കിയത്. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ കാലത്ത് ട്രസ്റ്റിമാർ തമ്മിലുണ്ടായ ദൗർഭാഗ്യകരമായ അനൈക്യം സംഭവിച്ചില്ലായിരുന്നെങ്കിൽ 'തെണ്ടി നടക്കുന്നു' എന്ന് മലങ്കരസഭയിലെ മെത്രാന്മാർ ഏകകണ്ഠമായി വിശേഷിപ്പിച്ച അബ്ദുള്ളാ പാത്രിയർക്കീസിന് മലങ്കരസഭയിൽ വിള്ളലുണ്ടാക്കുവാൻ കഴിയുമായിരുന്നില്ല.

1886-ൽ സെമിനാരിക്കേസിലെ വിജയത്തെത്തുടർന്ന് പുലിക്കോട്ടിൽ ദീവന്നാസ്യോസ് കോട്ടയം പഴയസെമിനാരിയിൽ താമസം ആരംഭിച്ചു. റീശീസാ പിരിക്കാൻ പാത്രിയർക്കീസ് അയച്ച ശെമവൂൻ അത്താനാസ്യോസ് - ഇദ്ദേഹം ശെമവൂൻ റമ്പാനായിരുന്നപ്പോൾ പാലൂർ -ചാട്ടുകുളങ്ങര പള്ളിയിലെ സെഹിയോൻ ബംഗ്ലാവിൽ പുലിക്കോട്ടിൽ മെത്രാച്ചന്റെ ഗുരുവായിരുന്നു - പരുമലയിൽ നിന്ന് അദ്ദേഹത്തോടൊപ്പം സെമിനാരിയിലേക്ക് താമസം മാറ്റി. സെമിനാരി കൈവശം കിട്ടുമ്പോൾ സെമിനാരിയുടെ ഭാവികാര്യങ്ങൾ പാത്രിയർക്കീസിനെ അറിയിച്ച് അദ്ദേഹം നിർദ്ദേശിക്കും പ്രകാരം പ്രവർത്തിക്കുന്നതാണെന്ന് ആറ് മെത്രാന്മാരും സെമിനാരിക്കേസ് ആരംഭിക്കുന്നതിന് മുമ്പ് പാത്രിയർക്കീസിനെഴുതിയ കത്തിന്റെ പകർപ്പ് 'കണ്ടനാട് ഗ്രന്ഥവരി'യിൽ കാണുന്നുണ്ട്. ആ കത്തെഴുതിയ കോനാട്ട് യൂലിയോസ് ഒഴിച്ച് ശേഷംപേർ എല്ലാവരും സെമിനാരി കൈവശപ്പെടുത്തുമ്പോൾ ജീവിച്ചിരുന്നു. സെമിനാരിയുടെ ഭാവി എങ്ങനെ ആയിരിക്കണമെന്ന് ആരും പാത്രിയർക്കീസിന്റെ അഭിപ്രായം ആരായാൻ ശ്രമിച്ചില്ല എന്നത് പ്രത്യേകം പ്രസ്താവ്യമാണ്. മാനേജിംഗ് കമ്മിറ്റിയുടെ തീരുമാനപ്രകാരം സെമിനാരിയിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് വൈദികപരിശീലനം ആരംഭിക്കുക തന്നെ ചെയ്തു. അതിന്റെ ചുമതല കടവിൽ മാർ അത്താനാസ്യോസിൽ ഏല്പിക്കപ്പെട്ടു.

മെത്രാപ്പോലീത്തായുടെ ചുമതലയിൽ കോട്ടയം പഴയ സെമിനാരിയുടെ പ്രവർത്തനം പുനരുദ്ധരിക്കപ്പെട്ടു. പരുമലയിൽ നിന്ന് വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മല്പാനും പാമ്പാക്കുട നിന്ന് കോനാട്ട് മാത്തൻ മല്പാനും നിയമിതരായി. വടക്കും തെക്കുമുള്ള വൈദിക വിദ്യാർത്ഥികൾ എത്തിയതോടെ സെമിനാരി പ്രവർത്തനം ഊർജ്ജസ്വലമായി. അഖില മലങ്കര മഹാജനസഭയും അഖില മലങ്കര വൈദികസമൂഹവും പ്രവർത്തനക്ഷമമായതോടെ സഭാവികസനം ത്വരിതഗതിയിലായി. പള്ളികൾ സ്ഥാപിക്കപ്പെടുന്നതിലും ഉള്ളവയുടെ കേടുപാടുകൾ പരിഹരിക്കുന്നതിലും വിദ്യാല

യങ്ങൾ സ്ഥാപിക്കുന്നതിലും അസോസ്യേഷൻ കമ്മിറ്റി ശ്രദ്ധ കേന്ദ്രീകരിച്ചു. വ്യവഹാരങ്ങൾ മിക്കവാറും അസ്തമിച്ചു.

അപ്പോഴേക്കും പുതിയ ഗ്രൂപ്പിസങ്ങൾ തല പൊക്കുവാൻ തുടങ്ങി. ആ തലമുറയിൽ മെത്രാന്മാരായ ഏഴു പേരും കോട്ടയത്തിന് വടക്കുള്ളവർ ആയിരുന്നു. അത് മറുഭാഗത്ത് അനിഷ്ടം വിളിച്ചു വരുത്തി. നവീകരണക്കാർക്ക് താരതമ്യേന പ്രാബല്യം ഉണ്ടായിരുന്ന തെക്കൻ ഇടവകകൾ പുതിയ സഭ രൂപീകരിച്ച് നഷ്ടപ്പെട്ടു പോയത് വടക്കൻ മെത്രാച്ചന്മാരുടെ അധികാരഭ്രമം മൂലമാണെന്ന് വ്യാഖ്യാനമുണ്ടായി. അഖില മലങ്കര മഹാജനസഭയും വൈദികസംഘവും രൂപംകൊണ്ടതോടെ അധികാരം വൈദികരിലേക്കും അവൈദികരിലേക്കും കൂടെ വ്യാപിച്ച് വികേന്ദ്രീകരിക്കപ്പെട്ടത് ചില എപ്പിസ്ക്കോപ്പൽ ഭ്രമക്കാർക്ക് ഈർഷ്യയുണ്ടാക്കി. സഭാവിഭജനത്തിന്റെ ഉത്തരവാദിത്തം പുലിക്കോട്ടിൽ മെത്രാപ്പോലീത്തായ്ക്കാണെന്ന് വൈദികസെമിനാരിയിൽപ്പോലും ഭാഷ്യം പ്രചരിച്ചു. സെമിനാരിയിൽ തന്നെ പുലിക്കോട്ടിൽ മെത്രാച്ചന്റെ വിശ്വാസ ദാർഢ്യത്തെയും അധികാര വികേന്ദ്രീകരണ യത്നങ്ങളെയും സുതാര്യതയെയും പ്രകീർത്തിക്കുന്ന പ്രചാരണങ്ങളും പുറപ്പെട്ടു. സ്പഷ്ടമായ രണ്ട് സംസ്കാര ധാരകൾ രൂപപ്പെടുകയായിരുന്നു. പരുമല മെത്രാപ്പോലീത്തായുടെ നേതൃത്വം തെക്കൻ പ്രദേശങ്ങളിൽ ഉണ്ടായിരുന്നതിനാൽ ഗ്രൂപ്പുകൾക്ക് വൈദികസെമിനാരിയുടെ വെളിയിലേക്ക് പ്രവേശനം ലഭിച്ചില്ല.

ഈ ധ്രുവീകരണപ്രവണത കടവിൽ മെത്രാപ്പോലീത്താ സസൂക്ഷ്മം നിരീക്ഷിച്ചു. വടക്കും തെക്കുമായി സഭ ധ്രുവീകരിക്കപ്പെടുമെന്ന് ആ പ്രവാചക മനസ് കാര്യങ്ങളെ വിലയിരുത്തി. ദ്രവ്യാഗ്രഹികളായ പാത്രിയർക്കീസന്മാർ മലങ്കരസഭയിലെ വിഭാഗീയതയെ ചൂഷണം ചെയ്യുമെന്ന് അദ്ദേഹത്തിന് ഉറപ്പായിരുന്നു. തന്മൂലം പുലിക്കോട്ടിൽ മെത്രാപ്പോലീത്തായെ കാതോലിക്കാ ആയി വാഴിച്ച് മലങ്കരയുടെ സ്വയംഭരണമെന്ന ഉറപ്പു വരുത്തണമെന്ന ചിന്തയ്ക്ക് കഥാപുരുഷൻ പ്രേരണ നല്കി. മെത്രാന്മാരെ ഇവിടെ വാഴിക്കാനായാൽ ബാഹ്യ ഇടപെടൽ ഒഴിവാക്കാനാകുമെന്ന് അദ്ദേഹം കരുതി. പുലിക്കോട്ടിൽ മെത്രാച്ചനെ മഫ്രിയാന ആയി വാഴിച്ച് ആദരിക്കണമെന്ന് ആവശ്യപ്പെട്ട് കോനാട്ട് മാത്തൻ അബ്ദൽ മശിഹാ പാത്രിയർക്കീസിന് കത്തയച്ചതിന്റെ പശ്ചാത്തലം ഇതായിരുന്നു. അനുകൂലമായ മറുപടി ലഭിക്കാത്തതിൽ എല്ലാവരും ദുഃഖിച്ചു.

മലങ്കരസഭയുടെ അതിരുകളെ വിശാലമാക്കുവാൻ സഹായകമായ ചില സാഹചര്യങ്ങൾ അക്കാലത്ത് രൂപപ്പെട്ടു വന്നു. നവീകരണക്കാരിൽ നിന്ന് കോട്ടയം പഴയസെമിനാരി നിയമാനുസൃത വ്യവഹാരത്തിലെ വിജയത്തെത്തുടർന്ന് ഏറ്റെടുത്ത മലങ്കര മെത്രാപ്പോലീത്തായും റീശീസാ

പിരിവിനായി വന്ന ശീമയിലെ ശെമവൂൻ മാർ അത്താനാസ്യോസും സെക്ര ട്ടറി സ്ലീബാ ശെമ്മാശനും കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോ ലീത്തായും പഴയസെമിനാരിയിൽ താമസിക്കുന്ന കാലം. വൈദിക പരി ശീലനം പുനരാരംഭിക്കപ്പെട്ടു. നവീകരണക്കാരിൽ നിന്ന് പള്ളികൾ പലതും വീണ്ടെടുത്തു. സഭയിലെ വിജാതീയ മിഷൻ സജീവമായി പ്രവർ ത്തിച്ചു. സഭയിലെങ്ങും വിദ്യാലയങ്ങളും സണ്ടേസ്കൂളുകളും സ്ഥാപി തമായി. ജനാധിപത്യശൈലിയിൽ മാനേജിംഗ് കമ്മറ്റിയുടെ അധ്യക്ഷൻ എന്ന നിലയിൽ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ ചുമതലയിൽ സഭാഭരണം ശക്തിപ്പെട്ടു. സുതാര്യമായ ആ ഭരണ സംവിധാനത്തിൽ മേല്പ്പട്ടക്കാരും പട്ടക്കാരും അത്മായ വിഭാഗവും പരിപൂർണ്ണ തൃപ്തരാ യിരുന്നു. അസൂയാവഹമായ ഈ സഭാ കാലാവസ്ഥ ഗോവാ സ്വദേശിയും മിഷനറിയുമായ ഒരു വൈദികനെ ആകർഷിച്ചു. കത്തോലിക്കാ സഭയുടെ രാജകീയ എപ്പിസ്ക്കോപ്പൽ ഭരണശൈലിയോട് വിയോജിപ്പുണ്ടായിരുന്ന അദ്ദേഹത്തിന് മലങ്കരസഭയുടെ ഭരണശൈലിയും ആരാധനാ സാഹി ത്യവും വിശ്വാസവും കൂടുതൽ അഭികാമ്യമായി തോന്നി. അദ്ദേഹം കോട്ടയം പഴയസെമിനാരിയിൽ മലങ്കര മെത്രാപ്പോലീത്തായെ സന്ദർ ശിച്ചു. ഏതാനും ദിവസം സെമിനാരിയിൽ അതിഥിയായി താമസിച്ചു. മലങ്കര മെത്രാപ്പോലീത്താ ശേഷം മേല്പ്പട്ടക്കാരുമായി ആലോചിച്ചു. മലങ്കരസഭയ്ക്ക് ഗോവായിൽ ഒരു മിഷൻകേന്ദ്രവും ഒരു മെത്രാസനാസ്ഥാ നവും ആരംഭിക്കുവാൻ ഫാ. അൽവാറീസിനെ – അതായിരുന്നു ആ വൈദി കന്റെ പേര് – ഉപയോഗപ്പെടുത്തുവാനാവുമെന്ന് എല്ലാവർക്കും ബോധ്യ മായി.

മലങ്കരയിൽ വച്ച് അദ്ദേഹത്തെ മെത്രാനായി വാഴിക്കാൻ കഴിഞ്ഞാൽ അതൊരു ഗംഭീരമായ തുടക്കമാവുമെന്ന് മലങ്കര മെത്രാപ്പോലീത്തായ്ക്ക് തോന്നി. കടവിൽ മെത്രാപ്പോലീത്തായും പരുമല മാർ ഗ്രീഗോറിയോസും മുറിമറ്റത്തിൽ മാർ ഇവാനിയോസും ആ ആശയത്തെ ശക്തമായി പിൻ താങ്ങി. കാനോനികമായി അതിൽ അപാകതയൊന്നുമില്ലെന്ന് ശീമക്കാ രനാണെങ്കിലും ശെമവൂൻ മാർ അത്താനാസ്യോസ് കാര്യങ്ങൾക്ക് പച്ച ക്കൊടി കാട്ടി. പാത്രിയർക്കീസിന്റെ സാന്നിധ്യം ഇല്ലാത്ത മെത്രാൻ വാഴ്ച യുടെ പാരമ്പര്യം മലങ്കരയിൽ പുനരാംഭിക്കുന്നതിന് വട്ടശ്ശേരിൽ മല്പാനും സ്ലീബാ ശെമ്മാശനും താല്പര്യം കുറവായിരുന്നു. അവർ അവരുടെ വിയോജിപ്പ് സൗമ്യമായ ഭാഷയിൽ അറിയിക്കുകയും ചെയ്തു. ഒടുവിൽ ജനാധിപത്യവാദിയായ മലങ്കര മെത്രാപ്പോലീത്താ സർവർക്കും സ്വീകാ ര്യമായ ഒരു പോംവഴി കണ്ടെത്തി. മലങ്കരയിൽ വച്ച് മെത്രാനെ വാഴിക്കാൻ അനുവദിക്കുന്ന ഒരു കല്പന പാത്രിയർക്കീസിൽ നിന്ന് വരുത്തുക – അതായിരുന്നു പോംവഴി. വിവരം കാണിച്ച് ഉടനെ പാത്രിയർക്കീസിന്

കത്തയച്ചു. റീശീസാ പിരിവിന്റെ വിജയം സുനിശ്ചിതമാക്കുവാൻ പ്രതിജ്ഞാബദ്ധനായ പാത്രിയർക്കീസ് ഉടനെ അനുവാദകല്പന അയച്ചു. 1887-ൽ സഭയിലേക്ക് സ്വീകരിച്ച ഫാ. അൽവാറീസിനെ ശെമവൂൻ അത്താനാസ്യോസിന്റെ കാർമ്മികത്വത്തിൽ മേല്പ്പട്ടക്കാരനായി വാഴിക്കാനായിരുന്നു ധാരണ. എന്നാൽ 1889 ജൂൺ 11-ന് അദ്ദേഹം അന്തരിച്ചതിനാൽ ആ ധാരണ നടക്കാതെ പോയി. 1889 ജൂലായ് 29-ന് കോട്ടയം പഴയ സെമിനാരി ചാപ്പലിൽ വച്ച് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ അത്താനാസ്യോസ് ആ പട്ടംകൊടയ്ക്ക് പ്രധാന കാർമ്മികനായി. കടവിൽ മാർ അത്താനാസ്യോസ്, മുറിമറ്റത്തിൽ മാർ ഈവാനിയോസ്, ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് എന്നിവർ സഹകാർമ്മികർ ആയിരുന്നു. സെമിനാരിയിലെ ചില മല്പാന്മാരും സ്ലീബാ ശെമ്മാശനും ഈ മനോഭാവത്തോട് വിയോജിച്ച് നിന്നു എങ്കിലും പരുമല ഗ്രീഗോറിയോസ് സഹകരിച്ച ഒരു പട്ടംകൊടയെ വിമർശിക്കുവാൻ ആർക്കും സാധ്യമായിരുന്നില്ല. ഗുരുവിന്റെ നിര്യാണത്തെത്തുടർന്ന് തന്റെ മലങ്കരയിലെ താമസംപോലും പ്രതിസന്ധിയായിരുന്നതിനാൽ സ്ലീബാ ശെമ്മാശന് അമർഷം മനസിലൊതുക്കുവാനേ കഴിയുമായിരുന്നുള്ളു. പുതിയ മെത്രാപ്പോലീത്തായ്ക്കു മാർ യൂലിയോസ് എന്ന് പേർ നൽകുകയും കമ്മിറ്റിയുടെ ആലോചനയോടെ ഇന്ത്യ, സിലോൺ, ഗോവ മുതലായ ഇടവകകളുടെ മെത്രാപ്പോലീത്താ ആയി നിയോഗിക്കുകയും ചെയ്തു. സെമിനാരിയുടെ ചുമതലക്കാരൻ എന്ന നിലയിൽ കടവിൽ മെത്രാപ്പോലീത്താ നവാഭിഷിക്തനായ മെത്രാച്ചന് സുറിയാനിപാരമ്പര്യത്തിലുള്ള ആരാധനകളിൽ പരിശീലനം നൽകി.

മേല്പ്പട്ടക്കാരെ വാഴിക്കുവാൻ ഭാവിയിൽ ഒരു പാത്രിയർക്കീസിനെ ആശ്രയിക്കേണ്ടി വരരുത് എന്ന ആസൂത്രണം കടവിൽ മെത്രാച്ചന്റെ ബുദ്ധിയിൽ രൂപപ്പെട്ടതായിരുന്നു. മലങ്കരസഭ ആദ്യം നേരിട്ട് പരിചയപ്പെട്ട പാത്രിയർക്കീസ് - പത്രോസ് തൃതീയൻ - എല്ലാവരിലും ജനിപ്പിച്ച വികാരം 'വെറുപ്പ്' ആയിരുന്നു. ഭാവി പാത്രിയർക്കീസ് ആകുമെന്ന് വീമ്പടിച്ച് നടന്ന അബ്ദുള്ളാ ഗ്രീഗോറിയോസിനെ ആ തലമുറയിലെ മേല്പ്പട്ടക്കാരും പട്ടക്കാരും വെറുക്കുക മാത്രമല്ല ഭയപ്പെടുക തന്നെ ചെയ്തു. അതുകൊണ്ടാണ് മെത്രാൻവാഴ്ച മലങ്കരയിൽ പാത്രിയർക്കീസിനെ കൂടാതെ നടത്തുവാനുള്ള കീഴ്വഴക്കം ആരംഭിക്കുവാൻ കടവിൽ മെത്രാച്ചനും ശേഷം പേരും തീരുമാനിച്ചത്. അത് വിജയിച്ചതിൽ പാത്രിയർക്കീസിന്റെ എപ്പിത്രോപ്പാ - കാര്യദർശിയായ - കടവിൽ മെത്രാച്ചന് സവിശേഷമായി ആഹ്ലാദിക്കുവാൻ വക ഉണ്ടായിരുന്നു. മൂന്ന് മെത്രാന്മാരുള്ള ഒരു സഭയിൽ മേല്പട്ടക്കാരനെ വാഴിക്കാൻ മെത്രാന്മാരുടെ സിനഡിന്റെ അദ്ധ്യക്ഷന് അധികാരം ഉള്ളതായി സുറിയാനിസഭയുടെ കാനോനിൽ വ്യവസ്ഥയുള്ളതി

നാൽ ഭാവിയിൽ ഒരു അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആഗമനം ഒഴിവാക്കാനാവുമായിരുന്നു എന്നത് സുനിശ്ചിതമായിരുന്നു. ആ സ്വയം പൂർണ്ണതയിലേക്കുള്ള ചാലുകീറൽ കൂടെയാണ് അൽവാറീസ് മെത്രാച്ചന്റെ പട്ടം കൊടയിലൂടെ മലങ്കരസഭ ഉന്നംവച്ചത്. സഭയിൽ ഐക്യം പ്രതി ദിനം ശക്തിപ്പെട്ടുകൊണ്ടിരുന്ന ആ കാലാവസ്ഥയിൽ ഈ ധീരമായ നടപടിയിൽ ആരും പരസ്യമായി എതിർപ്പ് പ്രകടിപ്പിച്ചില്ല.



**1899–ൽ എടുക്കപ്പെട്ട ഫോട്ടോ.** ഇരിക്കുന്നവർ:– മാർ ഈവാന്നിയോസ് മുറിമറ്റം (മലങ്കരയിലെ പ്രഥമ കാതോലിക്കാ), മാർ അത്താനാസ്യോസ് കടവിൽ, മാർ ദീവന്നാസ്യോസ് പുലിക്കോട്ടിൽ, മാർ ഗ്രീഗോറിയോസ് പരുമല. നിൽക്കുന്നവർ:– വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാർ (പിന്നീട് മാർ ദീവന്നാസ്യോസ്), കല്ലാശ്ശേരിൽ പുന്നൂസ് റമ്പാൻ (മൂന്നാമത്തെ കാതോലിക്കാ), കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ (മാർ കൂറിലോസ്), കാരുചിറ ഗീവറുഗീസ് റമ്പാൻ (ദ്വിതീയ കാതോലിക്കാ), കോനാട്ട് മാത്തൻ മൽപ്പാൻ.

# 7

# ഭദ്രാസന മെത്രാപ്പോലീത്താ (തുടർച്ച)

1891-ൽ കുംഭം 25-ന് അങ്കമാലിയുടെ അമ്പാട്ട് ഗീവറുഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ കാലം ചെയ്തതിനെ തുടർന്ന് അങ്കമാലിയുടെ ചുമതല കഥാപുരുഷനെ ഏല്പിക്കുവാൻ മാനേജിംഗ് കമ്മിറ്റി ശുപാർശ ചെയ്തു. നിരണം മെത്രാപ്പോലീത്തായെ കൊല്ലം, തുമ്പമൺ എന്നീ മെത്രാസനങ്ങളുടെ ഭരണം ഏല്പിച്ചതുപോലെ കോട്ടയം മെത്രാപ്പോലീത്തായെ കമ്മിറ്റി പ്രസിഡണ്ട് കൂടിയായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അങ്കമാലിയുടെ ഭരണത്തിനായി നിയോഗിച്ചു. ജീവചരിത്രകാരൻ എഴുതുന്നു:

“ഇങ്ങനെ അങ്കമാലി ഭദ്രാസന ഇടവകയും കഥാനായകന്റെ ഭരണപരിധിയിൽ പെടുകയും തന്റെ ജ്ഞാനത്തിന് തക്കവണ്ണം ആ ഇടവകയും അദ്ദേഹം ഭരിക്കുകയും പല പരിഷ്കാരങ്ങൾ വരുത്തുകയും ചെയ്തു.”

1886 ചിങ്ങം 30-ന് കോട്ടയം സെമിനാരിയിൽ ചേർന്ന അസോസ്യേഷൻ യോഗത്തിന്റെ തീരുമാനപ്രകാരം കഥാപുരുഷന്റെ ചുമതലയിൽ സെമിനാരിയിൽ വൈദിക വിദ്യാഭ്യാസം പുനരാരംഭിക്കുകയും കോനാട്ട് മാത്തൻ മല്പാനും വട്ടശ്ശേരിൽ ഗീവറുഗ്ഗീസ് മല്പാനും അവിടെ അദ്ധ്യാപകരായി പ്രവർത്തിക്കുകയും ചെയ്തപ്പോഴാണ് കഥാപുരുഷന് അങ്കമാലിയുടെ ചുമതല കൈയേൽക്കേണ്ടി വന്നത്. സെമിനാരിച്ചുമതലയിലിരിക്കേ ഭദ്രാസന ഭരണവും പൊതുസഭയുടെ വികസനവും അദ്ദേഹം ലക്ഷ്യമാക്കി പ്രവർത്തിച്ചതിന്റെ ഉദാഹരണങ്ങളാണ് മേൽപ്രസ്താവിച്ചത്. പുതിയ ചുമതല കൂടെ ആയപ്പോൾ അദ്ദേഹം ഒരു സുപ്രധാന ഭരണപരിഷ്കാരം ഏർപ്പെടുത്തി. രണ്ട് ഭദ്രാസനങ്ങളിലും അദ്ദേഹം ഓരോ വികാരി ജനറൽമാരെ നിയമിച്ചു. അതിൻപ്രകാരം കോട്ടയത്ത് ഉപ്പൂട്ടിൽ യാക്കോബ് കത്തനാരും അങ്കമാലിയിൽ കോനാട്ട് മാത്തൻ കത്തനാരും വികാരി ജനറൽമാരായിരുന്നു.

ഇക്കാലത്താണ് മറ്റൊരു മെത്രാൻവാഴ്ചയ്ക്ക് കളമൊരുങ്ങിയത്. അമേരിക്കൻ ഐക്യനാടുകളിലെ വിസക്കൊൻസിൻ കെവാനി നഗരത്തിലെ ജനങ്ങൾ കത്തോലിക്കാ വിശ്വാസത്തെ ഉപേക്ഷിച്ച് സുറിയാനിസഭയോട് ചേരുവാൻ ആഗ്രഹം പ്രകടിപ്പിച്ചു. ഗോവായിലെ കത്തോലിക്കരെ എന്നപോലെ തങ്ങളെയും സ്വീകരിക്കുവാൻ അവർ മലങ്കരസഭയുടെ സഹായം അഭ്യർത്ഥിച്ചു. ഫാ. അൽവാറീസിനെ മലങ്കരസഭ സ്വീകരിച്ചതിനെ തുടർന്നാണ് ഈ ചിന്ത അവരിൽ ശക്തിപ്പെട്ടത്. മാർ യൂലിയോസ് അവർക്ക്

വേണ്ടി കമ്മറ്റിയിൽ ശക്തമായി വാദിച്ചു. അവിടെയും വിവാദങ്ങൾ ഉണ്ടായി. അപരിചിതരായ പുതിയ മെത്രാന്മാർ സഭയിൽ പ്രത്യക്ഷപ്പെടുന്നതിനോട് ചില പ്രഗത്ഭ വൈദികർക്ക് ഒട്ടും താല്പര്യമില്ലായിരുന്നു. പ്രത്യേകിച്ചും ഭാവിയിലെ മലങ്കര മെത്രാപ്പോലീത്താ ആരെന്ന് തീരുമാനിക്കപ്പെട്ടിട്ടില്ലാത്ത ആ സാഹചര്യത്തിൽ. മലങ്കരസഭ മെത്രാൻവാഴ്ച നേരിട്ട് നടത്തുകയും മലങ്കരയിലെ മെത്രാൻ വാഴ്ചകളിൽ നിന്ന് അന്ത്യോഖ്യാ പാത്രിയർക്കീസ് ഒഴിവാക്കപ്പെടുകയും ചെയ്യുന്ന സാഹചര്യം ചിലർക്ക് അചിന്ത്യമായിരുന്നു. പക്ഷേ, മഹാഗുരുവായ ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് സ്വഗുരുവായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ പദ്ധതികളോട് പൂർണ്ണ വിധേയത്വം പ്രഖ്യാപിച്ചതോടെ ഏവരുടെയും എതിർപ്പുകൾ അപ്രസക്തമായി. അമേരിക്കയിൽ നിന്ന് മലങ്കരസഭയോട് ചേരുവാൻ ആഗ്രഹിച്ച കത്തോലിക്കാ വിശ്വാസികളുടെ നേതാവായ വൈദികനെ - റിനി വിലാത്തിയെ - മെത്രാനായി വാഴിക്കുവാൻ കമ്മറ്റി തീരുമാനിച്ചു. പാത്രിയർക്കീസുമായി ഇത് സംബന്ധിച്ച് എഴുത്തുകുത്തുകൾ നടന്നു. അചിരേണ അദ്ദേഹത്തിന്റെ അനുവാദകല്പന ലഭിച്ചു.

ഇതിനിടയിൽ കോനാട്ട് യോഹന്നാൻ മല്പാൻ അന്തരിച്ചതിനാൽ അദ്ദേഹത്തിന്റെ പിൻഗാമിയായി മലങ്കര മല്പാൻ പദവിയിൽ കോനാട്ട് മാത്തൻ മല്പാനെ 1889 മേടം 5-ന് നിയമിക്കുകയും ചെയ്തു. മാർ ദീവന്നാസ്യോസ്, മാർ അത്താനാസ്യോസ്, മാർ ഈവാനിയോസ് എന്നിവർ ചേർന്നാണ് ഈ ബഹുമതി സമ്മാനിച്ചത്. മല്പാനെ മോതിരം, പട്ടുളോഹ മുതലായവ അണിയിച്ചതായി കാരുചിറ റമ്പാൻ ഡയറിയിൽ രേഖപ്പെടുത്തിയിരിക്കുന്നു (പു. 104, *കാതോലിക്കേറ്റിന്റെ നിധി*).

ഫാ. റിനി വിലാത്തിയെ മെത്രാനായി വാഴിപ്പാൻ തീരുമാനമായതിൽ മലങ്കരസഭയ്ക്ക് സന്തോഷിപ്പാൻ വക ഉണ്ടായിരുന്നു. ഇതര സഭകളിലെ അംഗങ്ങൾക്ക് സ്വീകാര്യമായ ഒരു ആകർഷകത്വം മലങ്കരസഭ ആർജിച്ചു എന്നതാണ് ആഹ്ലാദത്തിന്റെ മുഖ്യഹേതു. അന്നോളം സഭയിൽ നിന്ന് പിരിഞ്ഞുപോകലിന്റെ ചരിത്രം മാത്രം കണ്ടു ശീലിച്ച സഭ ഒരു പുനരൈക്യത്തിന്റെ ആവേശത്തിൽ ഗോവയിലും അമേരിക്കയിലുമുള്ള കത്തോലിക്കാ സഭാംഗങ്ങൾ മാതൃസഭയെന്ന നിലയിൽ ഓർത്തഡോക്സ് സഭയുടെ മടിത്തട്ടിലേക്ക് വരുന്ന ആദ്യാനുഭവമായിരുന്നു അത്. സഭയുടെ അതിരുകൾ വിശാലമാകുന്നത് കണ്ട് ഏവരും സന്തോഷിച്ചു. ഗോവയിലും അമേരിക്കയിലും സഭയുടെ മിഷൻ പ്രവർത്തനങ്ങൾ വ്യാപിക്കുന്നതിൽ മലങ്കരസഭ അഭിമാനം കൊണ്ടു. പാത്രിയർക്കീസിന്റെ സാന്നിദ്ധ്യം കൂടാതെ വീണ്ടും ഒരു മെത്രാനെ വാഴിക്കുവാൻ അവസരമുണ്ടാവുന്നതിലും സഭ സന്തോഷിച്ചു. മലങ്കരസഭ താൻപോരിമയിലേക്ക് വളരുന്നതിന്റെ

ലക്ഷണമായി പലരും ഇതിനെ വീക്ഷിച്ചു. അന്ത്യോഖ്യൻ സഭയുടെ അധീശതയിലുള്ള ഒരു മലങ്കരസഭയെ മാത്രം വിഭാവനം ചെയ്തിരുന്ന ചിലർക്ക് മാത്രമേ ഒരു ദേശീയ സഭയുടെ ആഹ്ലാദത്തിൽ പങ്കുകാരാകാതിരിക്കാൻ കഴിയുമായിരുന്നുള്ളൂ. ഇക്കാര്യത്തിലും ദേശീയസഭയുടെ സാധ്യതകളിൽ താത്പര്യപൂർവ്വം ആഭിമുഖ്യം പുലർത്തിയത് കടവിൽ മെത്രാച്ചൻ ആയിരുന്നു. ഇനിയുമൊരു അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കരസഭയെ ചൂഷണം ചെയ്യുകയോ കൊള്ളയടിക്കുകയോ ചെയ്യരുതെന്ന് ദേശീയവാദിയായ ആ പിതാവ് ആഗ്രഹിച്ചു. പുലിക്കോട്ടിൽ മെത്രാച്ചന്റെയും ചാത്തുരുത്തിൽ മെത്രാച്ചന്റെയും മുറിമറ്റത്തിൽ മെത്രാച്ചന്റെയും അൽവാറീസ് മെത്രാച്ചന്റെയും നിലപാടുകൾ ഒന്നുതന്നെയായിരുന്നു.

കൊളമ്പിൽ വച്ച് മെത്രാൻവാഴ്ച നടത്തുവാനാണ് തീരുമാനിച്ചത്. അഭിഷേക സ്ഥലം നിശ്ചയിക്കുന്നതിൽ മാർ യൂലിയോസും സ്ഥാനാർത്ഥിയും നിർണ്ണായക പങ്കു വഹിച്ചു. അൽവാറീസ് മെത്രാപ്പോലീത്തായ്ക്ക് പരിചിതമായിരുന്ന കൊളമ്പ് അദ്ദേഹത്തിന്റെ മിഷൻ കേന്ദ്രവും ആയിരുന്നു. ഫാ. റിനി വിലാത്തിയെ അനുകൂലിക്കുന്ന കുറെ ലത്തീൻ കത്തോലിക്കർ കൊളമ്പിൽ സുറിയാനിസഭയിൽ ചേർന്നു. കടവിൽ മാർ അത്താനാസ്യോസിന്റെ നേതൃത്വത്തിൽ ഒരു സംഘത്തെ മലങ്കര മെത്രാപ്പോലീത്താ കൊളമ്പിലേക്ക് നിയോഗിച്ചു. 1892 ഇടവം 3-ന് ഞായറാഴ്ച സംഘം കോട്ടയം സെമിനാരിയിൽ നിന്ന് പുറപ്പെട്ടു. സംഘത്തിൽ നേതാവിനെ കൂടാതെ അദ്ദേഹത്തിന്റെ സെക്രട്ടറിമാരായ കുമരകത്ത് കളത്തിൽ പറമ്പിൽ യൗസേപ്പ് ശെമ്മാശനും, വാകത്താനത്ത് കാരുചിറ ഗീവറുഗ്ഗീസ് ശെമ്മാശനും, ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസും, കാരിച്ചാൽ കൊച്ചു കോശി കത്തനാരും, തുമ്പമൺകാരൻ യാക്കോബ് ശെമ്മാശനും അൽവാറീസ് മെത്രാപ്പോലീത്തായും ഗോവക്കാരൻ കൈത്താൻ എന്ന ഒരു അയ്മേനിയും വാലിയക്കാരായ ഇട്ടീര, തോമ്മാ എന്നിവരും വിശേഷാൽ സ്ലീബാ ശെമ്മാശനും മല്ക്കി എന്നൊരു ശീമക്കാരനും ഉണ്ടായിരുന്നു. കൊളമ്പിലേക്കുള്ള കപ്പൽ യാത്രയിൽ സഹായിയായി കുന്നംകുളങ്ങര പനയ്ക്കൽ ഇട്ടി മാത്തു യാത്ര ചെയ്തു.

ഇടവം 14-ന് സ്വർഗാരോഹണ പെരുന്നാൾ ദിവസം ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ കുർബ്ബാന ചൊല്ലി ഫാ. റിനി വിലാത്തിക്ക് റമ്പാൻ സ്ഥാനം നൽകി. 17-ാം തീയതിയാണ് മേല്പട്ടസ്ഥാനാരോഹണം. സ്ഥാനാഭിഷേക ശുശ്രൂഷ ലത്തീനിൽ നടത്തണമെന്ന് അൽവാറീസ് മെത്രാപ്പോലീത്താ ശാഠ്യം പിടിച്ചു. ഒടുവിൽ പട്ടംകൊടയുടെ കുർബ്ബാന ലത്തീനിൽ അൽവാറീസ് മെത്രാച്ചൻ നടത്തുവാനും പട്ടംകൊട സുറിയാനിയിൽ മൂന്ന് പേരും ചേർന്ന് നടത്തുവാനും ധാരണയായി. വി. കുർബ്ബാനയ്ക്ക് ശേഷം കടവിൽ മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ മേല്പട്ട

സ്ഥാനാഭിഷേകം നടത്തി. തീമോത്തിയോസ് എന്നാണ് പുതിയ മെത്രാന് സ്ഥാനനാമം നൽകിയത്. മാർ തീമോത്തിയോസിന് പാത്രിയർക്കീസ് ബാവായുടെ അധികാരപത്രവും മൂന്ന് മെത്രാന്മാരും കൂടി അധികാര സാക്ഷ്യപത്രവും കൊടുത്തു.

കൊളമ്പിൽ വച്ച് നടന്ന മെത്രാൻ സ്ഥാനാഭിഷേകത്തെപ്പറ്റി 1892 ഇട വകപത്രിക (പുസ്തകം 1, ലക്കം 5) താഴെ കാണിക്കുംവിധം വിശദമായി വാർത്ത പ്രസിദ്ധീകരിച്ചിരുന്നു:

"മുൻ ലക്കങ്ങളിൽ പ്രസ്താവിച്ചിരുന്നപ്രകാരം അമേരിക്കയിലെ ഐക്യനാടുകളിൽ നിന്നും സുറിയാനി മതത്തിൽ ചേർന്ന ലത്തീൻകാരുടെ പ്രതിനിധിയായ ഫാദർ വിലാത്തി അവർകളുടെ സ്ഥാനാഭിഷേകത്തിനായി മലങ്കര നിന്നും കൊളമ്പിലേക്ക് നീങ്ങിയ സുറിയാനി മെത്രാപ്പോലീത്താമാർ ഈ മാസം 10-ന് കൊളമ്പിൽ എത്തി. ഡോക്ടർ പിന്റോ മുതലായ അനേകം മഹാന്മാർ ബോട്ടിൽ കയറി കപ്പലിൽ വന്ന് എതിരേല്ക്കുകയും ഫാദർ വിലാത്തി അനേകായിരം കാണികളോടു കൂടി കടപ്പുറത്ത് വച്ചും എതിരേറ്റും ആഘോഷമായി കൊളമ്പിലെ ..... മാതാവിന്റെ ഭദ്രാസന പള്ളിയിലേക്ക് കൊണ്ടുപോകയും ചെയ്തു. 14-ന് വ്യാഴാഴ്ച സ്വർഗാരോഹണ പെരുന്നാൾ ദിവസം വിലാത്തി പാദ്രി അവർകൾക്ക് റമ്പാൻ സ്ഥാനവും 17-ാം തീയതി ഞായറാഴ്ച മെത്രാപ്പോലീത്താ സ്ഥാനവും കൊടുക്കപ്പെട്ടു. സ്ഥാനാഭിഷേക ദിവസം പള്ളി വളരെ കേമമായി അലങ്കരിച്ചിരുന്നു. അയ്യായിരം ജനത്തിൽ കുറയാതെ ഹാജരുണ്ടായിരുന്നു. ശേഷം കൊളമ്പിൽ താമസിക്കുന്ന അമേരിക്കാ ഗവൺമെന്റിന്റെ കോൺസൽ മലങ്കര മെത്രാപ്പോലീത്തന്മാരെ ഭക്തിപൂർവ്വം ബഹുമാനിക്കുകയും തന്റെ ചിലവിന്മേൽ നിർദ്ദിഷ്ട ദിവസം പള്ളി അലങ്കാരവും ബാന്റ് മുതലായ ആഘോഷങ്ങളും നടത്തുകയും ചെയ്തിരിക്കുന്നു. വാഴ്ചസമയം അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ അനുവാദ കല്പന ഡോ. പിന്റോ അവർകൾ സ്പഷ്ടമായി പള്ളിയിൽ വായിച്ചു. അന്ന് ഉച്ചകഴിഞ്ഞ് കൊളമ്പിലെ ലത്തീൻ സുറിയാനി സമുദായം മെത്രാപ്പോലീത്തന്മാർക്ക് ഒരു മംഗളപത്രം സമർപ്പിച്ചതിൽ അന്ത്യോഖ്യാ സിംഹാസനത്തോട് അവർക്കുള്ള സ്വാമിഭക്തിയേയും പാത്രിയർക്കീസ് ബാവാതിരുമേനിയോടും എ. പെ. പെ. ബ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയോടും അവർക്കുള്ള കൃതജ്ഞതയെയും സ്പഷ്ടമായി അറിയിക്കുകയും മെത്രാപ്പോലീത്തന്മാർ പ്രത്യേകം പ്രത്യേകം മറുപടി ഉച്ചരിക്കുകയും ചെയ്തു. പുതിയ മെത്രാപ്പോലീത്താ അവർകളുടെ സ്ഥാനപ്പേർ മാർ തീമോത്തിയോസ് എന്നാകുന്നു. ഐക്യനാടുകളിൽ വിസ്കാൻസിൽ പട്ടണത്തിലെ വലിയപള്ളി ഭദ്രാസനമായും അമേരിക്കാ ഖണ്ഡം തന്റെ ഇടവകയായും തിരിച്ച് വാഴി

ച്ചിരിക്കുന്നു. ഇദ്ദേഹം താമസിയാതെ അമേരിക്കയ്ക്ക് പുറപ്പെടുന്നതാണ്. സുറിയാനിസഭയുടെ ഒരു ശാഖ പുതിയ ലോകത്തിൽ ഇദ്ദേഹം മുഖാന്തിരം സ്ഥാപിക്കപ്പെടുന്നത് വർദ്ധിച്ചുവരുവാൻ മലങ്കരസഭ പ്രാർത്ഥിക്കുമെന്ന് വിശ്വസിക്കുന്നു."

അഭിമാനം കൊണ്ട് ത്രസിക്കുന്ന മലങ്കരസഭയുടെ ചിത്രമാണ് ഇടവകപത്രികയിലെ വാർത്ത നമുക്ക് നൽകുന്നത്. ആദ്യം ഗോവയിൽ കേരളത്തിന് പുറത്തേക്കും പിന്നീട് അമേരിക്കയിൽ ഇന്ത്യയുടെ പുറത്തേക്കും സഭ ക്രമപ്രവൃദ്ധമായി വികസിച്ച് സഭയുടെ അതിരുകൾ വിശാലമാകുന്നതിൽ ആർക്കാണ് അഭിമാനം തോന്നാത്തത്. പാത്രിയർക്കീസിന്റെ അനുവാദത്തോടെ മലങ്കരസഭയിൽ മെത്രാൻവാഴ്ച നടത്താനാവും എന്ന കീഴ്‌വഴക്കം ആവർത്തിച്ചതിലും വളരെയേറെ ആഹ്ലാദിക്കാൻ വകയുണ്ടായിരുന്നു. ചില്ലറ എതിർപ്പുകൾ അങ്ങിങ്ങുണ്ടായിരുന്നുവെങ്കിലും കടവിൽ മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യം വടക്കും ചാത്തുരുത്തിൽ മെത്രാച്ചന്റെ സാന്നിദ്ധ്യം തെക്കും എതിരാളികളെ നിശ്ശബ്ദരാക്കുവാൻ കരുത്തുള്ളതായിരുന്നു.

പുതുതായി വാഴിക്കപ്പെട്ട മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ ഉത്സാഹത്താൽ കടവിൽ മാർ അത്താനാസ്യോസിനും ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസിനും അമേരിക്കയിലുള്ള ഒരു പ്രധാന സംഘടന 'കമാൻഡർ ഓഫ് ദി ക്രൗൺ ഓഫ് തോൺസ്' എന്ന ബഹുമതി സമ്മാനിക്കപ്പെട്ടു. ഈ ബഹുമതിയെപ്പറ്റി കടവിൽ മെത്രാച്ചന് ലഭിച്ച മംഗളപത്രങ്ങളിൽ പരാമർശമുണ്ട്.

കൊളമ്പിലെ വാഴ്ച കഴിഞ്ഞ് തിരികെ തിരുവനന്തപുരത്തെത്തിയ മെത്രാപ്പോലീത്തന്മാരെ വൻ സ്വീകരണം നൽകിയാണ് മലങ്കരസഭ വരവേറ്റത്. ആ അവസരത്തിൽ അവർക്ക് നൽകിയ മംഗളപത്രം:

**നിതാന്ത വന്ദ്യ ദിവ്യശ്രീ കോട്ടയം ഇടവകയുടെ**
**മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെക്കും**
**നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ**
**തിരുമനസ്സിലേക്കും**

നിതാന്ത വന്ദ്യന്മാരായ പ്രിയ പിതാക്കന്മാരേ,

ലോകരക്ഷിതാവായ യേശുക്രിസ്തുവിന്റെ കല്പനപ്രകാരം തന്റെ ശിഷ്യനായ വിശുദ്ധ മാർതോമ്മാശ്ലീഹാ മലങ്കര വന്നു സഭ സ്ഥാപിച്ചിട്ടു 1800-ൽ ചില്വാനം സംവത്സരങ്ങളായിട്ടും ഇതേവരെ മതപ്രചാര വിഷയങ്ങളായി അന്യദേശങ്ങളിലേക്കു ആരും തന്നെ സഞ്ചരിച്ചിട്ടുള്ളതായി കേട്ടുകേൾവി പോലും ഇല്ലാതിരിക്കെ അമേരിക്കായുടെ ഐക്യനാടുകളിലെ

പൂർവ്വിക കാതോലിക്കാ സഭയിലെ റെവറന്ത് റെനി വിലാത്തി പാദ്രി അവർകളുടെയും അദ്ദേഹത്തിന്റെ കീഴുവരുതിയിലുള്ള സഭക്കാരുടെയും അപേക്ഷപ്രകാരം നമ്മുടെ വിശുദ്ധ പിതാവായ അന്ത്യോക്യായുടെ സിംഹാസനത്തിൽ വാഴുന്ന മാറാൻ മാർ ഇഗ്നാത്യോസു പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ ആജ്ഞയിൻകീഴും നമ്മുടെ സഭയിലെ വിശ്വാസരീതി അനുസരിച്ചും അദ്ദേഹത്തെ മെത്രാനായി വാഴിക്കുന്നതിലേക്കുവേണ്ടി തിരുമേനികൾ കുളമ്പിലേക്കു പുറപ്പെട്ടു തിരിച്ചുവന്ന ഈ സന്ദർഭത്തിൽ അടിയങ്ങൾക്കുണ്ടായിട്ടുള്ള അതി സന്തോഷ ചിഹ്നങ്ങളെ തിരുമേനികളുടെ മുമ്പാകെ പ്രകാശിപ്പിച്ചുകൊള്ളുന്നതിനു അടിയങ്ങൾ സവിനയം അനുവാദത്തെ അപേക്ഷിച്ചുകൊള്ളുന്നു.

ആകയാൽ തിരുമേനികളുടെ ഈ പ്രവൃത്തികൊണ്ടു കൃതാർത്ഥചിത്തന്മാരായിരിക്കുന്ന അനേകായിരങ്ങളുടെ കൂട്ടത്തിൽ തിരുവിതാംകൂറിന്റെ തലസ്ഥാനമാകുന്ന തിരുവനന്തപുരത്തു താമസിക്കുന്നവരായ ഈ കുറഞ്ഞൊരാളുകളുടെയും സന്തോഷാധിക്യത്തെ പ്രദർശിപ്പിക്കുന്നതിന് ഇവിടെ അടുത്ത് വന്നിട്ടുള്ളതാകുന്നു.

പ്രാചീനത്വം കൊണ്ടുതന്നെ പവിത്രമായിരിക്കുന്ന നമ്മുടെ സഭയ്ക്കു അന്യന്മാരാലുണ്ടായിട്ടുള്ള പീഡകളാലും സഭയിൽ തന്നെ ഉണ്ടായിട്ടുള്ള അന്തഃഛിദ്രങ്ങളാലും ഈ സത്യവിശ്വാസത്തെ അന്യദേശങ്ങളിൽ പരത്തുന്നതിന് ഇതുവരെ കഴിഞ്ഞില്ലാ എങ്കിലും ഇപ്പോൾ നമ്മുടെ വിശുദ്ധ പിതാവായ മാറാൻ മാർ ഇഗ്നാത്യോസ് പാത്രിയർക്കീസു ബാവാ തിരുമനസ്സിലെയും മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെയും തിരുമേനികളുടെയും കാലത്തു അതിലേക്കു സ്വല്പമായ സന്ദർഭമുണ്ടായതിൽ വച്ചു തിരുമേനികൾ സന്തോഷപൂർവ്വം കൊളമ്പിലെക്കു എഴുന്നെള്ളിയ ഏക സംഗതിയെ ആലോചിക്കുമ്പോൾ മതപ്രചാര വിഷയത്തിൽ ഈ സഭക്കാർ തീരുമാനം മടിയുള്ളവരല്ലാ എന്ന് ബോദ്ധ്യപ്പെടുന്നതാകുന്നു.

നമ്മുടെ വിശുദ്ധ പിതാക്കന്മാരെയും നമ്മുടെ സഭയെയും വളരെ ഉപദ്രവിച്ച പോർട്ടുഗീസുകാരുടെ മതത്തിൽ ഉൾപ്പെട്ടിരുന്ന മാർ യൂലിയോസ് മെത്രാപ്പോലീത്താ അവർകളെ "പ്രതിക്രിയ യഹോവായ്ക്കുള്ളതാകുന്നു" എന്ന വാക്യത്തിന്റെ നിവൃത്തിക്കായി എന്നു തോന്നുമാറു നമുക്കുവേണ്ടി യുദ്ധത്തിനായി ദൈവം തിരഞ്ഞെടുത്തു വിശുദ്ധ സിംഹാസനത്തിലെ കല്പനപ്രകാരം ഇവിടെനിന്നും സ്ഥാനം കൊടുത്തു പോയ കാരണം കൊണ്ടാണ് നൂതന ഖണ്ഡമായ അമേരിക്കായുടെ ഐക്യനാടുകളിൽ കൂടി നമ്മുടെ സഭയുണ്ടാകുവാൻ ഇടയായിട്ടുള്ളത് എന്ന സംഗതി തർക്കമറ്റതാണല്ലൊ.

ഇതിലേക്കു റവറന്ത് റെനി വിലാത്തി അവർകൾക്കു സ്ഥാനം കൊടുക്കുന്നതിനായി കടലിലും കപ്പലിലും സഞ്ചരിച്ചിട്ടില്ലാത്ത തിരുമേനികൾ വളരെ പ്രയാസങ്ങളും കഷ്ടതകളും സഹിച്ച് എഴുന്നെള്ളിയതിനെപ്പറ്റി അടിയങ്ങൾ വളരെ അതിശയിക്കയും തിരുമേനികളെ വളരെ അഭിനന്ദിക്കയും ചെയ്യുന്നു.

അത്രയുമല്ലാ ഇപ്പോൾ മലങ്കര ഇടവകയുടെ ശാഖകളായി ഏർപ്പെടുത്തപ്പെട്ടിരിക്കുന്ന രണ്ട് ഉപസഭകളെയും ഭരിപ്പാൻ വാഴിച്ചിട്ടുള്ള രണ്ടു പിതാക്കന്മാർക്കും ഇവിടെനിന്നും സ്ഥാനം കൊടുപ്പാൻ എത്രയും ദയവായി അനുവദിച്ച നമ്മുടെ മാർഗ്ഗികതലവനായ വിശുദ്ധ പത്രോസിന്റെ സിംഹാസനത്തിൽ വാഴുന്ന വിശുദ്ധ പിതാവായ മാറാൻ മാർ ഇഗ്നാത്യോസ് പാത്രിയർക്കീസു ബാവാ തിരുമനസ്സിലെയും, തന്റെ അനേക ഭാരമേറിയ ചുമതലകൾ മൂലം കുളമ്പിലേക്കു എഴുന്നെള്ളിയില്ലാ എങ്കിലും തന്റെ സഹോദരന്മാരെ ഇതിലേക്കു പ്രോത്സാഹിപ്പിച്ചു അയച്ച് അവരുടെ തിരിച്ചുവരവിൽ സന്തോഷചിത്തനായിരിക്കുന്ന നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെയും നാമങ്ങൾ ഈ സംഗതിയിൽ അടിയങ്ങൾ മുഖ്യമായി ആദരിച്ചുകൊള്ളുന്നു.

ഇതു കൂടാതെയും ഇതിനുമുമ്പ് ഒരു മെത്രാപ്പോലീത്തായുടെ കാലത്തും ഇങ്ങനെ മതപ്രചാര വിഷയമായ ഒരു യാത്ര സംഭവിച്ചിട്ടില്ലാത്തതിനാലും തിരുമേനികളുടെ കാലത്ത് ഉണ്ടായതിനാലും ഈ സംഗതിയും ഇതെ സംബന്ധിച്ചു തിരുമേനികളുടെ പ്രയത്നവും ഭാവികാലത്ത് സുറിയാനി സഭാചരിത്രത്തിന്റെ ഒരു മുഖ്യഭാഗമായിരിക്കുമെന്ന് അടിയങ്ങൾ ഉറപ്പായി വിശ്വസിക്കുന്നു.

ഈ യാത്രയിൽ തിരുമേനികളെ സഹായിച്ചിട്ടുള്ള എല്ലാവർക്കും പ്രത്യേകം മാർ അൽവാറീസ് യൂലിയോസ് തിരുമനസ്സിലേക്കും അടിയങ്ങൾ വന്ദനം പറഞ്ഞുകൊള്ളുന്നു.

തിരുമേനികളെ സകലവിധ സുഖങ്ങളൊടും കാത്തുകൊണ്ട കാരുണ്യവാനും സർവശക്തനുമാകുന്ന ദൈവം ആയുരാരോഗ്യ സുഖങ്ങൾ തന്ന് ഈ സത്യവിശ്വാസത്തെ ഇനിയും മറ്റുള്ള രാജ്യങ്ങളിലും പരത്തുന്നതിന് തിരുമേനികളെയും മാർ അൽവാറീസ് യൂലിയോസ് തിരുമനസ്സിലെയും ഇപ്പോൾ വാഴിക്കപ്പെട്ട മാർ തീമോത്തിയോസ് തിരുമനസ്സിലെയും മറ്റും ശക്തന്മാരാക്കി തീർക്കണമെന്നുള്ള പ്രാർത്ഥനയോടുകൂടി ഈ മംഗളപത്രത്തെ സമർപ്പിച്ചുകൊള്ളുന്ന അവിടുത്തെ ഭയഭക്തി വിശ്വാസാദികളോടു കൂടിയ ഇഷ്ടപുത്രന്മാർ.

തിരുവനന്തപുരം 1892 മിഥുനം 2-ന്

(ഈ മംഗളപത്രത്തിൽ സൂചിതമായ സഭയുടെ പ്രതീക്ഷ പില്ക്കാലത്ത് നിറവേറാതിരുന്നത് എന്തുകൊണ്ട് എന്ന് പരിശോധിച്ച് വിലയിരുത്തുന്നത് പ്രയോജനപ്രദമായിരിക്കും)

ഈ മംഗളപത്രത്തിന് മെത്രാപ്പോലീത്താന്മാർ നൽകിയ മറുപടി:

ദൈവകാരുണ്യത്താൽ മിശിഹായുടെ ദാസന്മാരായ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നും മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും

(മുദ്ര) (മുദ്ര)

യാക്കോബായ സുറിയാനിക്കാരായി തിരുവനന്തപുരത്തു താമസിച്ചുവരുന്ന ഞങ്ങളുടെ വാത്സല്യപുത്രന്മാർക്ക് സർവശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വസിച്ചിരിക്കുമാറാകട്ടെ.

റവറണ്ട് റെനിവിലാത്തി പാദ്രി അവർകളെ മെത്രാപ്പോലീത്താ ആയി വാഴിക്കുന്നതിനുവേണ്ടി ഞങ്ങൾ കൊളമ്പിലെക്കു പോകയും ക്ഷേമത്തോടെ തിരിച്ചുവരികയും ചെയ്തതിങ്കൽ നിങ്ങൾക്കുണ്ടായിട്ടുള്ള സന്തോഷത്തെ പ്രദർശിപ്പിക്കുന്നതിനു നിങ്ങളാൽ ഇപ്പോൾ സമർപ്പിക്കപ്പെട്ട ഈ മംഗളപത്രത്തെ സന്തോഷപൂർവ്വം കൈക്കൊള്ളുകയും ഞങ്ങളുടെ ഈ ചുമതലയെ സഫലമാക്കിയ ദൈവതിരുനാമത്തെ സ്തുതിക്കയും ചെയ്യുന്നു.

പ്രിയമുള്ളവരെ, ഈ പ്രവൃത്തി ഞങ്ങൾക്കു ചുമതലപ്പെട്ട മഹത്തായ അനേക ജോലികളിൽ ഒന്നെന്നല്ലാതെ വിശേഷവിധമായി ഞങ്ങൾ ഗണിക്കുന്നില്ല.

ഈ ലഘുവായ കാര്യം നിങ്ങളുടെ സ്നേഹകണ്ണുകളിൽ ഘനമുള്ളതായി തോന്നി ദൃഢീകരിച്ചിരിക്കുന്നതിനെക്കുറിച്ചു വിചാരിച്ചാൽ നിങ്ങൾ സൽക്രിയകളിൽ പൂർണ്ണ മനസ്സുള്ളവരും താല്പര്യമുള്ളവരുമെന്ന് ഇതിനാൽ വെളിപ്പെടുകയും നിങ്ങളുടെ ഭക്തിക്കടുത്ത ഈ പ്രവൃത്തിയിൽ ഞങ്ങൾ അത്യന്തം സന്തോഷിക്കയും ചെയ്യുന്നു എന്നല്ലാ. ഇതു മുഖാന്തരം ഇതിലും പ്രയാസമായ കാര്യങ്ങളെ നിർവഹിക്കുന്നതിനു ധൈര്യപൂർവ്വം ഞങ്ങളെ ഉത്സാഹിപ്പിക്കുന്നതിനും സംഗതിയാക്കി തീർന്നിരിക്കുന്നു.

ആകയാൽ പ്രിയമുള്ളവരേ, നമ്മുടെ സമുദായത്തിന്റെ ക്ഷേമാഭിവൃദ്ധിക്കുവേണ്ടി തന്റെ വാർദ്ധക്യത്തിൽ ഇവിടെ എഴുന്നെള്ളി സഭയെ യഥാസ്ഥാനപ്പെടുത്തുകയും ഈ മേല്പട്ടസ്ഥാന പ്രതിഷ്ഠയ്ക്കു ദയവായി അനുവദിക്കുകയും ചെയ്ത നമ്മുടെ വിശുദ്ധ പിതാവായ മാറാൻ മാർ

ഇഗ്നാത്ത്യോസ് പാത്രിയർക്കീസു ബാവാ അവർകളെയും സിലോൺ, ഗോവ, അമേരിക്ക മുതലായ പരദേശങ്ങളിലെ ഇതരസഭക്കാരെ നമ്മുടെ സഭാശാഖകളാക്കി തീർക്കുന്നതിനു മുഖ്യമായി പരിശ്രമിച്ചിട്ടുള്ള ഞങ്ങളുടെ ബഹുമാനപ്പെട്ട സഹോദരൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളെയും ഈ സൽക്രിയയ്ക്കു ഞങ്ങളോടുകൂടി ബുദ്ധിമുട്ടുകയും പ്രയത്നപ്പെടുകയും ചെയ്തിട്ടുള്ള മാർ യൂലിയോസ് മെത്രാപ്പോലീത്താ അവർകളേയും നമ്മുടെ സത്യവിശ്വാസമാകുന്ന വിലയേറിയ മാണിക്ക്യത്തെ അന്വേഷിച്ചു പുതിയ ലോകമാകുന്ന അമേരിക്കായിൽ നിന്നു ദൂരയാത്ര ചെയ്തു വരികയും ആ വിശേഷ നൽവരത്തെ പ്രാപിക്കയും ചെയ്ത മാർ തീമോത്തെയൂസ് മെത്രാപ്പോലീത്താ അവർകളേയും ഈ സന്ദർഭത്തിൽ നാം അഭിനന്ദിക്കേണ്ടിയിരിക്കുന്നു.

ദൈവമായ കർത്താവ് നിങ്ങൾ എല്ലാവരേയും അനുഗ്രഹിച്ചു സഭ ഇടപെട്ട സകല കാര്യങ്ങളിലും ഭക്തിവൈരാഗ്യമുള്ളവരും ദൈവമഹത്വത്തെ പ്രകാശിപ്പിക്കുന്നവരും വിദ്യയിൽ നിപുണന്മാരും നിത്യജീവനെ പിന്തുടരുന്നവരും ആയിതീരുന്നതിനു ഞങ്ങൾ സർവ്വശക്തനായ ദൈവത്തോടു പ്രാർത്ഥിക്കുന്നു.

ദൈവമായ കർത്താവിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളുടെമേൽ ഉണ്ടായിരിക്കട്ടെ.

മാർ പൌലൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ (ഒപ്പ്)
മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (ഒപ്പ്)

തിരുവനന്തപുരം

1892 മിഥുനം 2 നു.

ഈ മംഗളപത്രവും മറുപടിയും വെളിപ്പെടുത്തുന്ന ചില സഭാചരിത്ര വസ്തുതകൾ ഉണ്ട്.

1. പാത്രിയർക്കീസിന്റെ എപ്പിത്രോപ്പാ (കാര്യദർശി) എന്ന് കടവിൽ മാർ അത്താനാസ്യോസിനെ വിശേഷിപ്പിച്ചിട്ടില്ല. പാത്രിയർക്കീസിന്റെ സുസ്താത്തിക്കോനിലെ പരാമർശം മലങ്കരയിൽ അപ്രസക്തമായി എന്ന് താല്പര്യം. മാർ അത്താനാസ്യോസ് തന്റെ കല്പനകളിൽ സ്വന്തം സ്ഥാനനാമത്തിന്റെ കൂടെ ഈ 'എപ്പിത്രോപ്പാ' വിശേഷണം ഉപയോഗിച്ചതായി കണ്ടിട്ടില്ല.

2. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ 'കൊല്ല'ത്തിന്റെ പേരിലല്ല 'മലങ്കരയുടെ' മാർ ദീവന്നാസ്യോസ് എന്ന് വിശേഷിപ്പിച്ചിരിക്കുന്നു. പാത്രിയർക്കീസിന്റെ 'ഒതുക്കൽ' തന്ത്രം മലങ്കരസഭ വലിച്ചെറിഞ്ഞിരിക്കുന്നു.

3. സിലോൺ, ഗോവാ, അമേരിക്കാ എന്നിവിടങ്ങളിലെ കത്തോലിക്കരെ സുറിയാനി സഭയിലേക്ക് വരുവാൻ മുഖ്യ യത്നം ചെയ്തത് മലങ്കര മെത്രാപ്പോലീത്തായാണ്. ആഭ്യന്തര മിഷൻ പോലെ ബാഹ്യ മിഷൻ പ്രവർത്തനം വിജയകരമായി സംഘടിപ്പിക്കുവാനും അദ്ദേഹം സമയം കണ്ടെത്തി.

4. മലങ്കര മെത്രാപ്പോലീത്താ നിയോഗിക്കുന്ന ദൗത്യങ്ങൾ ഭദ്രാസന മെത്രാപ്പോലീത്താമാർ പരസ്പര ധാരണയോടെ ഏറ്റെടുക്കുന്ന ഒരു ബന്ധം സുദൃഢമായിരിക്കുന്നു.

1877–ന് ശേഷം മലങ്കരസഭയിലുണ്ടായ ഐക്യത്തെയും സമാധാന കാലാവസ്ഥയെയും ഈ മംഗളപത്രം പ്രഖ്യാപിക്കുന്നു.

5. ഗോവയിലും അമേരിക്കയിലും മലങ്കരസഭയുടെ നവീന ശാഖകൾ ആരംഭിച്ചു എന്ന് തന്നെയാണ് പരാമർശം. പില്ക്കാലത്ത് ആ ശാഖകളെ അന്വേഷിക്കുവാൻ ആരുമുണ്ടായില്ല എന്നത് വീക്ഷണ സങ്കോചത്തിന്റെ കഥയാണ് അനാവരണം ചെയ്യുന്നത്.

കൊളമ്പിലെ മെത്രാൻവാഴ്ച കഴിഞ്ഞെത്തിയ കടവിൽ മാർ അത്താനാസ്യോസ് തന്റെ ചുമതലയിൽ പുതുതായി വന്നുചേർന്ന അങ്കമാലി മെത്രാസനത്തിലെ ഭരണകാര്യങ്ങൾ ക്രമീകരിക്കുവാനാണ് കൂടുതൽ ശ്രദ്ധ ചെലുത്തിയത്. സെക്രട്ടറി കൂടിയായ കാരുചിറ ഗീവറുഗ്ഗീസ് റമ്പാച്ചന്റെ ഡയറി ഇക്കാര്യത്തിൽ കൃത്യമായ ചിത്രങ്ങൾ നൽകുന്നത് കാണുക:

1892 ചിങ്ങത്തിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ വാകത്താനത്ത് പള്ളിയിലേക്ക് നീങ്ങി. .... ഇടവ മാസത്തിൽ മെത്രാപ്പോലീത്താ മണർകാട് പള്ളിയിലേക്ക് നീങ്ങി. മണർകാട് പുത്തൻപള്ളി പണിതീരാതെ ജീർണ്ണതയിൽ കിടക്കുന്നതിനാൽ മെത്രാപ്പോലീത്താ അവിടെ താമസിച്ച് ജനങ്ങളെ താല്പര്യപ്പെടുത്തണമെന്ന് യോഗക്കാർ അപേക്ഷിച്ചതു കൊണ്ട് അവിടെ താമസിച്ച് പിരിവെടുത്ത് പള്ളിപ്പണിയാരംഭിച്ചു. ടി മാസത്തിൽ അൽവാറീസ് മെത്രാപ്പോലീത്താ മണർകാട് പള്ളിയിലെത്തി അത്താനാസ്യോസ് മെത്രാപ്പോലീത്തായെ കണ്ട് തിരിച്ചുപോയി. ... 1893 ചിങ്ങത്തിൽ മുളന്തുരുത്തിപ്പള്ളിയിൽ ത്രീസായ് ശുബഹോ സമൂഹം കൂടുന്നതിനായി മെത്രാപ്പോലീത്താ അവിടേക്ക് നീങ്ങി. 25–ന് തിരിച്ച് മണർകാട് എത്തി. കന്നി മാസം 7–ന് മുമ്പ് മണർകാട് പള്ളി മദ്ബഹായുടെ വളവും അകത്തെ തേപ്പും കഴിഞ്ഞതിനാൽ 8–ന് കൂദാശ കഴിച്ച് തിരുമേനി കുർബ്ബാന ചൊല്ലി. പിന്നെ ഹൈക്കലായുടെ പണി ആരംഭിച്ച് നടത്തി വന്നു. കുംഭം 6–ന് പാമ്പാടി പള്ളിയിൽ പോയി. വസന്ത നിമിത്തം മൂന്ന് നോമ്പിൽ ഉപവാസവും പ്രാർത്ഥനയും പ്രത്യേകമായി കഴിച്ചു. വടക്കൻപറവൂർ പള്ളി മതിലകത്ത് നിന്ന് പൂവരശ് വെട്ടിയതിനെക്കുറിച്ചും കൈസ്ഥാനത്തെ

സംബന്ധിച്ചും അവിടെ വഴക്കുണ്ടായതിനാൽ അവരിൽ ചിലർ പാമ്പാടി പള്ളിയിൽ എത്തിയതിനാൽ തിരുമേനി അവിടെനിന്നും പുറപ്പെട്ട് കല്ലുങ്കത്ര വഴിയായി കുംഭം 16-ന് രാത്രി 10 മണിക്ക് പറവൂർ പള്ളിയിൽ എത്തി.

കുംഭം 21-ന് തിരുമേനി ആലുവാ പള്ളിയിലേക്ക് നീങ്ങി. അവിടത്തെ പെരുനാളും 'ത്രീശായ് ശുബഹോ' കമ്മിറ്റിയും കഴിഞ്ഞ് പറവൂരിൽ തിരിച്ചെത്തി. കുംഭം 28-ന് അവിടത്തെ വഴക്ക് തീർക്കുന്നതിനായി ഒരു ഭാഗക്കാർ വലിയ മെത്രാച്ചനെയും കൊണ്ടുവന്നു. പ്രശ്നം തീരായ്കയാൽ വലി യ മെത്രാച്ചൻ മീനം 10-ന് കൊല്ലത്തേക്ക് പോയി. മീനം 16-ന് വെട്ടിക്കൽ ദയറായിലേക്ക് യാത്രയായി. 18-ന് തൃപ്പൂണിത്തുറ പള്ളി സന്ദർശിച്ചു. 21-ന് കല്ലുങ്കത്ര പള്ളിയിൽ. പിന്നെ മൂക്കഞ്ചേരി റമ്പാച്ചന്റെ 'ബെസ്കാസാ' കുന്നിൽ. പിന്നെ തുരുത്തി പള്ളിയിൽ താമസം. 22-ന് വെട്ടിക്കൽ എത്തി. അന്ന് പാമ്പാക്കുട മല്പാനച്ചനും അടുത്ത പള്ളിക്കാരിൽ പ്രമാണികളും വന്നുചേർന്നു. റമ്പാച്ചന്മാർ തമ്മിലുണ്ടായിരുന്ന വഴക്കുകൾ തീർക്കുന്നതിന് ആലോചിച്ച് ഒരു ഉടമ്പടി എഴുതിത്തീർക്കയും ദയറായിലെ കാര്യാന്വേഷണത്തിന് നാല് കൈക്കാരന്മാരെ നിയമിക്കയും ചെയ്തു. 28-ന് വെട്ടിക്കൽ നിന്ന് തിരുമേനിയും പരിവാരങ്ങളും മുളന്തുരുത്തി പള്ളിയിലെത്തി. അവിടെ കൊച്ചുമെത്രാച്ചന്റെ വീട്ടിൽ കയറി. പിന്നെ കല്ലുങ്കത്ര. 30-ന് കോട്ടയം സെമിനാരിയിലെത്തി.

മേടം 1-ന് സെമിനാരിയിൽ കമ്മറ്റി. മേടം 9-ന് മണർകാട്ടേക്ക് വള്ളം വഴി. 20-ന് തിരിച്ച് സെമിനാരിയിൽ. 22-ന് കോട്ടയം ചെറിയപള്ളി വ്യവഹാരത്തിനുള്ള ഏർപ്പാടുകൾ ചെയ്തു. ഇടവം 8-ന് വലിയ മെത്രാച്ചനും അത്താനാസ്യോസ് മെത്രാച്ചനും ഈവാനിയോസ് മെത്രാച്ചനും കൂടി കുരിശുപള്ളിയിലേക്ക് നീങ്ങി. പട്ടക്കാരും ജനങ്ങളും തമ്മിലുണ്ടായ വഴക്കു തീർത്ത് തിരിച്ച് സെമിനാരിയിലെത്തി. 17-ന് കോട്ടയത്ത് വന്ന ദിവാനെ വലിയ മെത്രാപ്പോലീത്താ സന്ദർശിച്ചു. മിഥുനം 11-ന് തിരുമേനി മണർകാടിന് പോയി. കർക്കിടകം 2-ന് മെത്രാപ്പോലീത്താ തോട്ടയ്ക്കാട്ട് പള്ളിയിൽ. അഞ്ചേരി പള്ളിയിലും സന്ദർശിച്ചു. 3-ാം തീയതി മണർകാട്ടേക്ക് തിരിച്ചുപോയി. ചിങ്ങം 30-ന് തിരുമേനി മണർകാട്ടു നിന്നും കോട്ടയം സെമിനാരിയിലേക്ക് യാത്രയായി. പറവൂർ പള്ളിക്കാരുടെ സംഗതി സെമിനാരിയിൽ കമ്മറ്റി കൂടി തീർച്ചയാക്കി. കന്നി 3-ന് തിരുമേനി വെളിയന്നൂർക്ക് പോയി. കന്നി 9-ന് വെളിയനാട്ട് നിന്നും സെമിനാരിയിലേക്ക്. 10-ന് കല്ലുങ്കത്ര പള്ളിയിൽ. 13-ന് കല്ലുങ്കത്ര പള്ളി സംബന്ധമായി ഒരു ഉടമ്പടി എഴുതി റജിസ്റ്റർ ചെയ്തു.

കന്നി 14-ന് കോതമംഗലത്തേക്ക് യാത്രയായി. 15-ന് രാമമംഗലത്ത് പള്ളിയിൽ. അന്നുതന്നെ റാക്കാട്ട് പള്ളിയിൽ. 17-ന് കോതമംഗലം ചെറിയ പള്ളിയിൽ. 20-ന് ബാവായുടെ ഓർമ്മ തിരുമേനി കുർബ്ബാന ചൊല്ലി.

25-ന് പാത്രിയർക്കീസ് കാലം ചെയ്തു. ആ വിവരം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മലങ്കരസഭയിലെ എല്ലാ പള്ളികളിലേക്കും കല്പന എഴുതി അറിയിച്ചു. 8-ാം തീയതി കോതമംഗലം വലിയപള്ളിയിൽ. 9-ന് തിരിച്ച് ചെറിയപള്ളിയിൽ. 14-ന് ചേലാട്ട് പള്ളിയിലെത്തി. അവിടെ മേൽ നടപടിക്ക് ഒരു റജിസ്റ്റർ ഉടമ്പടി തയാറാക്കി. 19-ന് കോതമംഗലം. പിന്നീട് കുറുപ്പംപടിയിലെത്തി. 20-ന് അവിടെ ബസേലിയോസ് ബാവായുടെ ഓർമ്മ ആഘോഷിച്ചു. 24-ന് കോട്ടപ്പടി പള്ളിയിൽ. 25-ന് അവിടെ പെരുന്നാൾ. 28-ന് വേങ്ങൂർ പള്ളിയിൽ. വൃശ്ചികം 1-ന് അവിടെ പെരുന്നാളിൽ സംബന്ധിച്ചു. 2-ന് കുറുപ്പംപടി പള്ളിയിൽ. 5-ന് വടക്കൻപറവൂർ പള്ളിയിൽ. 8-ന് കോട്ടയം സെമിനാരി. ബാവായുടെ 40-ാം അടിയന്തിരം. വൃശ്ചികം 21-ന് മണക്കുന്നത്ത് പള്ളി. 21-ന് റാക്കാട്ട് പള്ളിയിൽ. ആ പള്ളിയുടെ ജീർണ്ണത തീർക്കുന്നതിനും മറ്റും തിരുമേനി ഏർപ്പാട് ചെയ്തു. പണപ്പിരിവ് എടുത്ത് ഓട് മാറ്റി ഇടീക്കലും ക്ദുശ്കുദീശാ പണിക്ക് മേസ്തിരിയെ ഏല്പിക്കുകയും ചെയ്തു.

ധനു 10-ന് മാറാട് പള്ളിയിൽ. 13-ന് റാക്കാട് ചെന്ന് ഒരു റജിസ്റ്റേർഡ് ഉടമ്പടി എഴുതിച്ചു. മേടം 18-ന് റാക്കാട് നിന്ന് കുന്നക്കുരുടി പള്ളിയിൽ. 24-ന് അവിടെ ഗീവർഗീസ് സഹദായുടെ പെരുന്നാൾ ആഘോഷമായി കഴിക്കയും പഴയപള്ളി പൊളിച്ചു പണിയുന്നതിനായി മദ്ബഹായുടെ കിഴക്ക് വശത്ത് തിരുമേനി പ്രാർത്ഥനയോടും കണ്ണുനീരോടും കൂടെ അടിസ്ഥാന കല്ല് സ്ഥാപിക്കുകയും ചെയ്തു. ഇടവം 20-ന് ഊർശ്ലേമിൽ പോയ റമ്പാച്ചനും മല്പാനച്ചനും കുന്നക്കുരുടിയിൽ വന്ന് അവരുടെ യാത്രയെപ്പറ്റി തീരുമനസറിയിക്കയും ചില ബുർക്സാകൾ തരികയും ചെയ്തു. മിഥുനം 5-ന് കുന്നക്കുരുടിയിൽ നിന്ന് പുറപ്പെട്ട് 7-ന് സെമിനാരിയിൽ എത്തി. 8-ാം തീയതി ചെറിയപള്ളി വ്യവഹാരത്തിനുള്ള ആലോചന. 25-ന് പുത്തൻപള്ളി. 26-ന് കല്ലുങ്കത്ര പള്ളി. കർക്കിടകം 5-ന് ആലുവായിലെത്തി താമസിച്ചു.

1896 ചിങ്ങം 11-ന് ആലുവായിൽ വച്ച് കാരുചിറ ഗീവർഗീസ് കത്തനാർക്ക്, തിരുമേനി കുർബ്ബാനമദ്ധ്യേ റമ്പാൻ സ്ഥാനം നൽകി. കുർബ്ബാന മദ്ധ്യേ കണ്ണീരോടും പ്രാർത്ഥനയോടും കൂടെ ക്രമം കഴിച്ചു എന്ന് സ്ഥാനാർത്ഥി ഡയറിയിൽ പ്രത്യേകം രേഖപ്പെടുത്തിയിരിക്കുന്നു.

(പട്ടംകൊടയുടെ ക്രൊയ്ത്തൊദ്റൂഹോ കാദീശോയുടെ - പരിശുദ്ധാത്മ വിളിയുടെ - രഹസ്യപ്രാർത്ഥന കൈ ആഘോഷിക്കുമ്പോൾ കണ്ണീരോടു കൂടി നടത്തണമെന്ന് മൂലഭാഷയിൽ നിർദേശിച്ചിട്ടുണ്ട്. സന്ദർഭത്തിന്റെ ഗൗരവം മനസിൽ തട്ടിയാൽ പട്ടംകൊടയിൽ മാത്രമല്ല പരിശുദ്ധാത്മ വിളിയുടെ രഹസ്യ പ്രാർത്ഥന ചൊല്ലുന്ന കുർബ്ബാനയിലും മാമ്മൂദീസായിലും കാർമ്മികന്റെ കണ്ണുകൾ അറിയാതെ നനഞ്ഞു പോകും.

പട്ടംകൊടയുടെ ശുശ്രൂഷയിൽ ടി പ്രാർത്ഥന ചൊല്ലുമ്പോൾ ഇതെഴുതുന്ന ആളിന്റെ ഗുരുനാഥൻ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ പരിശുദ്ധാത്മ വിളിയുടെ പാരമ്യത്തിൽ പൊട്ടിക്കരയുന്നതും കവിൾതടത്തിലൂടെ കണ്ണുനീർ ധാരധാരയായി പ്രവഹിക്കുന്നതും പലപ്പോഴും കണ്ടിട്ടുണ്ട്. ആ സമയത്തൊക്കെയും പരിശുദ്ധാത്മാവിന്റെ നിറവും ഓളം വെട്ടലും അർക്കദിയാക്കോൻ ആയി സമീപത്തു നില്ക്കുന്ന ഞാൻ അനുഭവിച്ചിട്ടുണ്ട്)

കന്നി 12-ന് പിറവം പള്ളിയിൽ. പിന്നീട് പാമ്പാക്കുട പള്ളിയിൽ താമസിച്ചു. 15-ന് ആലുവായിലെത്തി. കുംഭം 24-ന് അങ്കമാലിയിൽ അമ്പാട്ട് മെത്രാച്ചന്റെ ഓർമ്മയിൽ സംബന്ധിച്ചു. മീനം 8-ന് പീച്ചാനിക്കാട് പള്ളിയിലെത്തി. ടി പള്ളിയുടെ മദ്ബഹാ പണി കഴിഞ്ഞതിനാൽ മുമ്പ് കല്ലിട്ട സ്ഥാനത്തു നിന്ന് ആയത് എടുത്ത് മദ്ബഹായിൽ സ്ഥാപിച്ചു. 13-ന് മെത്രാപ്പോലീത്താ മഞ്ഞപ്ര പള്ളിയിലെത്തി. 20-ന് വേങ്ങൂർ പള്ളി സന്ദർശിച്ചു. ആ പള്ളിക്കാരെ കൊണ്ട് ഒരു ഉടമ്പടി എഴുതിച്ചു. മേടം 3 -ന് ചേലാട്ട് പള്ളിയിലെത്തി ഹാശാ ശുശ്രൂഷകൾ അവിടെ നടത്തി. മേടം 16-ന് കോതമംഗലം ചെറിയപള്ളിയിൽ. മിഥുനം 11-ന് തിരിച്ച് കുന്നക്കുരുടിയിൽ. കർക്കിടകം 17-ന് വാകത്താനത്തേക്ക് യാത്രയായി."

മെത്രാപ്പോലീത്തായുടെ സെക്രട്ടറി ആയിരുന്ന കാരുചിറ റമ്പാന്റെ ഡയറിയിൽ നിന്ന് വെളിപ്പെടുന്ന മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ചിത്രം തേജോമയമാണ്. പള്ളികളിൽ ആഴ്ചകളോളം താമസിച്ച് ആളുകളുമായി സമ്പർക്കത്തിലേർപ്പെടുക, പള്ളിക്ക് ജീർണ്ണത സംഭവിച്ചിട്ടുണ്ടെങ്കിൽ അവിടെ താമസിച്ച് ആളുകളെ ഉത്സാഹിപ്പിച്ച് പിരിവെടുത്ത് കേടുപാടുകൾ തീർക്കും വരെ പള്ളിയിൽ താമസിക്കുക, കലഹങ്ങൾ ആവിർഭവിക്കാതിരിക്കാൻ പള്ളികളിൽ റജിസ്റ്റേർഡ് ഉടമ്പടികൾ ഉണ്ടാക്കുക എന്നിങ്ങനെ വൈവിധ്യമാർന്ന പ്രവർത്തനങ്ങൾക്കായി സമയം ചെലവഴിക്കുന്ന ഒരിടയന്റെ മുഖം അവിടെ വ്യക്തമായി കാണാം. പള്ളികളിൽ തർക്കങ്ങൾ ഉണ്ടാവുമ്പോൾ മെത്രാപ്പോലീത്തന്മാരെല്ലാവരും അക്കാര്യത്തിൽ ഏക മനസ്സോടെ ഇടപെടുന്ന ചില രംഗങ്ങൾ ഡയറി വെളിപ്പെടുത്തുന്നുണ്ട്. പരിഹരിക്കാനാവാത്ത ചില തർക്കങ്ങൾ സഭയുടെ കേന്ദ്ര മാനേജിംഗ് കമ്മറ്റിയുടെ തീരുമാനത്തിനായി വിടുന്ന സന്ദർഭങ്ങളും ഡയറിയിൽ കാണാം. മേല്പട്ടക്കാരുടെ പരസ്പരാദരവോടു കൂടെയുള്ള സഹവർത്തിത്വവും വലിയ മെത്രാപ്പോലീത്താ എന്ന നിലയിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനോടുള്ള ആദരവും വിധേയത്വവും കടവിൽ മാർ അത്താനാസ്യോസ് പുലർത്തിയിരുന്നതായി ഡയറിക്കുറിപ്പുകൾ വെളിപ്പെടുത്തുന്നുണ്ട്. മെത്രാന്മാർ തമ്മിലുള്ള ഈ പാരസ്പര്യവും സഭാനേതൃത്വത്തോടുള്ള വിധേയത്വവും നിരന്തരമായ ഇടവക സന്ദർശനം കൊണ്ട്

നേടിയ ജനപിന്തുണയും ആണ് കോട്ടയം - അങ്കമാലി ഭദ്രാസനങ്ങളുടെ വളർച്ചയെ ത്വരിതപ്പെടുത്തിയത്. കോട്ടയത്തും അങ്കമാലിയിലും ഉള്ള തന്റെ ഇടവകകളിലും തന്റെ ചുമതലയുള്ള സെമിനാരിയിലും വിശ്രമ മെന്യേ മാറിമാറി സന്ദർശനം നടത്തുന്ന കടവിൽ മെത്രാപ്പോലീത്തായുടെ ഭദ്രാസന ഭരണശൈലി മികവേറിയതും കുറ്റമറ്റതും മാതൃകാപരവും ആയി രുന്നു.

ഭദ്രാസനത്തിലെ ഇടവകപള്ളികളുടെ ഭരണകാര്യങ്ങളിൽപോലും മല ങ്കര മെത്രാപ്പോലീത്തായുടെ മേലധികാരത്തെ ആവശ്യാനുസരണം പ്രയോജനപ്പെടുത്തുവാൻ കടവിൽ മെത്രാപ്പോലീത്താ സന്നദ്ധനായി രുന്നു. കുറുപ്പുംപടി പള്ളിയിലെ തർക്കങ്ങൾ പരിഹരിക്കുന്നതിൽ അമ്പാട്ട് മാർ കൂറിലോസും പിന്നീട് കടവിൽ മാർ അത്താനാസ്യോസും പരാജയ പ്പെട്ട് പ്രശ്നം കോടതിയിലെത്തിയപ്പോൾ തർക്കവിഷയം മലങ്കര മെത്രാ പ്പോലീത്തായുടെ പരിഗണനയിലേക്ക് സമർപ്പിച്ചതിന്റെ വിവരം കുറുപ്പും പടി പള്ളി ചരിത്രത്തിൽ (പുറം 179, 180) കാണുന്നത് ഇപ്രകാരമാണ്: "മലങ്കരയിലെ ജോസഫ് മാർ ദീവന്നാസ്യോസ് ഈ പള്ളിയിൽ വന്നി രുന്ന് രണ്ടു പാർട്ടിക്കാരുടെയും വാദമുഖങ്ങൾ കേട്ടു. ... ഒത്തുതീർപ്പ് സംബന്ധിച്ച് പട്ടക്കാരും ശെമ്മാശന്മാരും കൈക്കാരന്മാരും ചേർന്ന് 1068 മകരത്തിൽ (1893) ഒരു കരാർ രജിസ്റ്റർ ചെയ്തു."

അതിലെ രണ്ടാം നമ്പർ നിശ്ചയം കാണുക: "നമ്മുടെ സഭയുടെ ചട്ട പ്രകാരം പള്ളിയുടെ ആത്മിക സംബന്ധമായും ലൗകിക സംബന്ധമായും ഉള്ള എല്ലാ കാര്യങ്ങളിലും മെത്രാപ്പോലീത്തന്മാർക്കുള്ള മേലധികാരത്തെ കൈക്കൊണ്ട് അനുസരിച്ച് നടക്കേണ്ടത് മുറയും കാനോനായ്ക്കടുത്ത വിധിയും ആകകൊണ്ട് നമ്മുടെ മേലധികാരികളായ മലങ്കര അസോസി യേഷൻ കമ്മിറ്റി പ്രസിഡണ്ട് മെത്രാപ്പോലീത്താ അവർകളുടെയും ഇട വക മെത്രാപ്പോലീത്താ അവർകളുടെയും കല്പനയെ അനുസരിച്ച് നട ന്നുകൊള്ളുന്നു."

സഭാ ഭരണവിഷയങ്ങളിൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് കോട്ടയം, അങ്കമാലി ഭദ്രാസനങ്ങളിൽ അപ്പീൽ അധികാരിയുടെ സ്ഥാനമാണ് കട വിൽ തിരുമേനി നൽകിയിരുന്നതെന്ന് ഈ കരാർ ഉടമ്പടി സംശയാതീത മായി വ്യക്തമാക്കുന്നു.

മലങ്കരസഭയിലെ കാലാവസ്ഥ അപ്പോഴേക്കും അപ്പാടെ വ്യത്യാസപ്പെ ട്ടിരുന്നു. കോട്ടയം പഴയസെമിനാരി നവീകരണക്കാരിൽ നിന്ന് കൈവശ പ്പെടുത്തിയതു മുതൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് എല്ലാ വ്യവ ഹാരങ്ങളിലും വിജയിച്ചു. 1889-ലെ റോയൽ കോടതി വിധിയോടെ പാല ക്കുന്നത്തു തോമസ് മാർ അത്താനാസ്യോസിൽ നിന്ന് സ്ഥാനചിഹ്നങ്ങൾ

ഉൾപ്പെടെയുള്ള സഭാസ്വത്തുക്കൾ അദ്ദേഹം ഏറ്റുവാങ്ങി. തുടർന്നുള്ള വർഷങ്ങളിലായി കോട്ടയം ചെറിയപള്ളി ഉൾപ്പെടെ തിരുവിതാംകൂർ സംസ്ഥാനത്തുള്ള എല്ലാ പള്ളി വ്യവഹാരങ്ങളിലും അദ്ദേഹം വിജയിച്ചു (കൊച്ചി സംസ്ഥാനത്തെ ആർത്താറ്റ് പള്ളിയിൽ വളരെ വൈകിയാണ് വിജയം ലഭിച്ചത്). ദിഗ്വിജയം നേടിയ ഈ ആത്മീയ ചക്രവർത്തിയെ ആദരിക്കുവാൻ മലങ്കരസഭ തീരുമാനിച്ചു. 1901–ന് പഴയസെമിനാരി സ്ഥാപകന്റെ ഓർമ്മദിനമായ വൃശ്ചികം 12–ാം തീയതി പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ പൗരോഹിത്യ സുവർണ്ണ ജൂബിലി സഭാതലത്തിൽ വിപുലമായി ആഘോഷിക്കപ്പെട്ടു. ആഘോഷക്കമ്മിറ്റിയുടെ പ്രസിഡണ്ടായി പ്രവർത്തിച്ചത് കടവിൽ മാർ അത്താനാസ്യോസ് ആയിരുന്നു.

1901 മേടം 11–ന് ചേർന്ന മലങ്കര അസോസ്യേഷൻ തീരുമാനിച്ചതിൻ പ്രകാരം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ജൂബിലി ആഘോഷിക്കുന്നതിന് എല്ലാ പള്ളികളിൽ നിന്നും ജനങ്ങളിൽ നിന്നും പിരിവ് എടുക്കണമെന്നും ജനസംഖ്യാ (കണക്ക്) എടുക്കണമെന്നും മറ്റും കമ്മിറ്റിക്കാർ നിശ്ചയിച്ച വിവരത്തിന് ജൂബിലി കമ്മിറ്റി പ്രസിഡണ്ടായ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ എഴുതി അയക്കയാൽ ഗീവറുഗ്ഗീസ് റമ്പാൻ (കാരുചിറ) ടി പിരിവിനായി നാലുന്നാക്കൽ, വാകത്താനം, പുതുശ്ശേരി, തോട്ടക്കാട്, അഞ്ചേരി, മീനടം, പാമ്പാടി തുടങ്ങിയ പള്ളികളിൽ സഞ്ചരിച്ചു. കടവിൽ തിരുമേനിയുടെ സംഘാടകപാടവത്തെ നിരന്തരം പ്രഘോഷിക്കുന്ന ഒരു സംഭവമായി ജൂബിലി മാറി. കാരുചിറ റമ്പാൻ എഴുതുന്നു:

“12–ന് തിങ്കളാഴ്ച നേരം വെളുത്തപ്പോഴേക്കും കോട്ടയം പട്ടണം മുഴുവൻ ആളുകളെ കൊണ്ട് നിറഞ്ഞു കഴിഞ്ഞു. പല തരം വള്ളങ്ങൾ കൊണ്ട് ആറ്റുകടവിലെങ്ങും സ്ഥലമില്ലാതെയായി. വഴികളിൽ കൂടി വണ്ടി യാത്രക്കാർക്ക് ബുദ്ധിമുട്ടായി. സിമ്മനാരി പള്ളിയിൽ 6 മണിക്ക് തന്നെ ആരാധന ആരംഭിച്ചു. മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ വലിയ ത്രോണോസിലും ഈവാനിയോസ് മെത്രാപ്പോലീത്തായും ഗ്രീഗോറിയോസു മെത്രാപ്പോലീത്തായും താഴെയുള്ള ത്രോണോസുകളിലും മൂന്നിൻമേൽ കുർബ്ബാന ചൊല്ലി. ഇതിന്റെ ഒടുവിൽ ജൂബിലി കമ്മട്ടി പ്രസിഡണ്ടായ മാർ അത്തനാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ ഒരു ചുരുങ്ങിയ പ്രസംഗവും അതിന്റെ ശേഷം പ്രത്യേക ജൂബിലി സ്തോത്രവും കഴിച്ചു. കുർബാന കഴിഞ്ഞു മെത്രാപ്പോലീത്താമാർ പള്ളിയകത്തു നിന്നും പുറപ്പെട്ട് പൂമുഖത്തെത്തിയപ്പോൾ മാർ ദിവന്നാസ്യോസ് സിമ്മനാരി മല്പാന്റെയും വിദ്യാർത്ഥികളായ ശെമ്മാശൻമാരുടെയും ഒരു മംഗളപത്രവും സമ്മാനവും സമർപ്പിച്ചു. അതു കഴിഞ്ഞ് മുറിയിലെത്തിയപ്പോൾ സി. എം. എസ്. കോളജിലെ സുറിയാനി വിദ്യാർത്ഥികളുടെ ഒരു സമ്മാ

നവും ഉണ്ടായി. ഇതു കഴിഞ്ഞ് ഉദ്ദേശം ആയിരപ്പറയോളം അരി വെച്ചുള്ള സദ്യയും പൊടിപൂരമായി കഴിഞ്ഞു.

പഴയസിമ്മനാരി വെള്ളയടിച്ചും മറ്റും പുതുക്കിയിരുന്നതു കൂടാതെ ചുറ്റും 3 വശം തട്ടു പന്തലു പടിഞ്ഞാറെ വശത്തു തെക്കു വടക്കായി വളരെ പൊക്കത്തിൽ ഒരു അടച്ചുകൂട്ട് പന്തലും കെട്ടിയുണ്ടാക്കിയിരുന്നു. ഈ വലിയ പന്തൽ കെട്ടി വിതാനിച്ച ഗ്ലോബുകൾ, രസയുണ്ടകൾ, പല മാതിരി പുതിയതരം ചിമ്മിനി വിളക്കുകൾ, കുലവാഴകൾ മുതലായതുക ളാൽ അലങ്കരിച്ചിരുന്നു. പഴയ സിമ്മനാരി മുതൽ മനോരമ ആപ്പീസു വരെയുള്ള റോഡുകളും റോട്ടിന്നരികെയുള്ള വീടുകളുടെ പടിവാതിലു കളും തോരണങ്ങളും ആശീർവചനങ്ങൾ അടങ്ങിയ വളച്ചു വാതിലുക ളാലും മറ്റും മനോഹരമായിരുന്നു. മാർ ദിവന്നാസ്യോസ് സിമ്മനാരിയുടെ മുൻവശത്തു ഇതിലൊക്കെ വിശേഷമായി ഒരു പന്തലിട്ടു. വളരെ മനോ ഹരമായി കെട്ടി വിതാനിച്ച് അലങ്കരിച്ചിരുന്നു. സിമ്മനാരിയുടെ അകത്തും ലതകൾ പതിച്ചും ആശീർവചനങ്ങൾ കടലാസുകൾ വെട്ടിഎടുത്ത് ഒട്ടിച്ചും ചില ചില്ലറ അലങ്കാരങ്ങൾ ഇല്ലാതിരുന്നില്ല. സിമ്മനാരിക്കകത്ത് മധ്യ ഭാഗത്ത് തെക്കേ അരികിൽ ഒരു തട്ട് മേൽക്കട്ടിയും പടികളുമായി ഉയർത്തി പണിതുണ്ടാക്കിയതിൽ ഒരു മേശയും ചുറ്റും കസേരകളും ഇട്ടിരുന്നു. സിമ്മ നാരിക്ക് കിഴക്കു വശത്തുള്ള ചാപ്പലുകളും അലങ്കരിച്ചിരുന്നു.

ഉച്ചകഴിഞ്ഞ് മെത്രാപ്പോലീത്താമാർ പഴയ സിമ്മനാരിയിൽ നിന്നും പുത്തൻ സിമ്മനാരിയിലേക്ക് വണ്ടിയിൽ രഹസ്യമായി എഴുന്നള്ളി സിമ്മ നാരി ചാപ്പലിൽ ചെന്നുചേർന്നു. ആളുകൾ വണ്ടികളിലും മറ്റുമായി വരവു തുടങ്ങി. സിമ്മനാരിയുടെ മുൻവശത്തു കുരിശുകളും മുത്തുക്കുടകളും അണിയണിയായി നിരത്തി തുടങ്ങി. പത്തഞ്ഞൂറ് കൊടിക്കൂറകൾ ഉല്ലാ സമായി പറന്നും കൊണ്ട് പൊക്കത്തിൽ നില്ക്കുന്നു. സിമ്മനാരിയുടെ ചുറ്റും മണ്ണ് നുള്ളിയിട്ടാൽ താഴാത്ത പോലെ പുരുഷാരം നിറഞ്ഞു തുടങ്ങി.

സിമ്മനാരിക്കകത്ത് ബിഷോപ്പ് സായ്പ്, പേഷ്കാർ സായ്പന്മാർ, മദാ മ്മമാർ, വക്കീലന്മാർ, ഉദ്യോഗസ്ഥന്മാർ മുതലായവരെ കൊണ്ട് നിറഞ്ഞു കഴിഞ്ഞു. ഇങ്ങിനെ ഇരിക്കെ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ ചാപ്പ ലിൽ നിന്നും നീരാള കുപ്പായവും ധരിച്ച് മുതലവായൻ മുടി ശിരസ്സിലു മായി സഹ മെത്രാന്മാരും കത്തനാരമ്മാരും ശെമ്മാശന്മാരും ഒരുമിച്ച് സിമ്മ നാരിയിൽ പ്രവേശിച്ചു. കൂടിയിരുന്നവരെല്ലാം എഴുന്നേറ്റ് ഉപചാരം ചെയ്തു. എല്ലാവരും ഇരുന്നപ്പോഴേക്ക് ബാൻടു ശബ്ദവും ഒരു പാട്ടും കേട്ടുതുടങ്ങി.

ഇതിനുശേഷം വാദ്ധ്യാന്മാരുടെയും കുട്ടികളുടെയും ഒരു മംഗളപത്രവും

വായിക്കയും അതു കഴിഞ്ഞ് മെത്രാപ്പോലീത്തായ്ക്ക് കാഴ്ച വയ്ക്കയും ചെയ്തു. പിന്നീട് ബിഷോപ്പിന്റെയും പള്ളിക്കുടം ഇൻസ്പെക്ടർ രാമസ്വാമി അയ്യർ അവർകളുടെയും പെൻഷൻ എഞ്ചിനിയർ മിസ്റ്റർ കുരുവിളയുടെയും വാചാപ്രസംഗവും അതിനുശേഷം മംഗളപത്രത്തിന് മെത്രാപ്പോലീത്തായുടെ മറുപടി പറച്ചിലും വായനയും കഴിഞ്ഞ് പ്രധാനാദ്ധ്യാപകൻ പ്രസംഗകർത്താക്കന്മാർക്കും പ്രത്യേകിച്ചും ശേഷമുള്ളവർക്കു പൊതുവെയും വന്ദനം പറകയും പാത്രിയർക്കീസു ബാവായ്ക്കും മഹാരാജാവിനും ചിയേഴ്സ് പറകയും ചെയ്തു യോഗം പിരിഞ്ഞു.

ഇതിനുശേഷം പഴയസിമ്മനാരിയിലേക്കുള്ള ഘോഷയാത്രയായി. പോലീസ് ഇൻസ്പെക്ടർമാരായ ഉണ്ണിത്താനും നൈനാനും 2 കുതിരപ്പുറത്ത് കേറി കോൺസ്റ്റബിൾമാരുടെ അകമ്പടിയോടു കൂടി ഘോഷയാത്രയുടെ മുമ്പേ ഉണ്ട്. മഹമ്മദീയൻമാരുടെ പരിശകളിയും വാളേറും അഭ്യാസവും പിന്നാലെ ആർപ്പുവിളിയും വഞ്ചിപ്പാട്ടുമായി ഒരു കൂട്ടം ആളുകൾ അതിന്റെ പിന്നാലെ പത്തിരുപതു ചെണ്ടകൾ കൊട്ടിത്തകർത്തും കൊണ്ട് മറ്റൊരു കൂട്ടം അതിന്റെ പുറകെ തമ്പേറും, ബാൻടും, നാഗസ്വരം ഇതുകളുടെ പ്രയോഗവും കൂട്ടവും അതിനു പിറകെ ഇവരുടെ പിന്നാലെ സിമ്മനാരി വാദ്ധ്യാന്മാരുടെ മേൽവിചാരത്തോടു കൂടെ പത്തറുനൂറു കുട്ടികൾ കയ്യിൽ കൊടികളും പിടിച്ചു പാട്ടു പാടി തകർത്തു കൊണ്ട് അങ്ങനെ നടക്കുന്നു. നടുക്കു സ്വർണ്ണത്തിലും വെള്ളിയിലും ഉള്ള പത്തു നാല്പതു കുരിശുകളും ഇരുഭാഗങ്ങളിലും വളരെ മുത്തുക്കുടകളുമായി ശെമ്മാശന്മാരുടെയും കത്തനാരന്മാരുടെയും രണ്ടണി അതിനു പിറകെ. പിന്നാലെ ഒരു പല്ലക്കിൽ ദിവന്നാസ്യോസു മെത്രാപ്പോലീത്താ മുതലവായൻ മുടിയും നീരാള കുപ്പായവും ധരിച്ചിരിക്കുന്നു. അതിനു പുറകെ സഹ മെത്രാന്മാരും മറ്റു ചിലരും വണ്ടികളിൽ ഘോഷയാത്രയുടെ ഇങ്ങേഅറ്റത്ത് ആകപ്പാടെ പുരുഷാരത്തിന്റെ ബഹളവും എത്രത്തോളമെന്നു പറയാവതല്ല. ഇങ്ങനെ ഘോഷയാത്രയോടു കൂടെ പഴയസിമ്മനാരിയിൽ 6 മണിക്കെത്തി സന്ധ്യാവന്ദനം മുതലായ കർമ്മങ്ങൾ കഴിച്ച് ഇത് അവസാനിച്ചു.

പിന്നീട് സിമ്മനാരിയുടെ പടിഞ്ഞാറ് വശത്തുള്ള പന്തലിൽ മലങ്കര ഇടവക ജനങ്ങളുടെ ഒരു മംഗളപത്ര സമർപ്പണവും അവരുടെ വെണ്കാഴ്ചകളും മെത്രാപ്പോലീത്തായുടെ അനുഗ്രഹവും നടന്നു. അപ്പോഴേക്കും മെത്രാപ്പോലീത്തായുടെ കഴുത്ത് കുരിശുകളാലും മറ്റും അനക്കാൻ പാടില്ലെന്നായി. കാസകൾ, മോതിരങ്ങൾ മുതലായ പല തരം കാഴ്ചകൾ പലരും സമ്മാനിച്ചു. ഇതു കഴിഞ്ഞ് 8 മണിയോടു കൂടി കരിമരുന്ന് പ്രയോഗവും നടന്നു. വാണം, ചക്രം, എലിവാണം, മത്താപ്പ് മുതലായവകൾ അനവധി ഉണ്ടായിരുന്നു. ആകെപ്പാടെ ജൂബിലി ആഘോഷം വളരെ കേമമായി അവസാനിച്ചു എന്നു പറയാം. പിറ്റെദിവസം സ്ഥല

ത്തുള്ള യൂറോപ്യൻമാർക്കും യൂറേഷ്യൻമാർക്കും ഒരു സല്ക്കാര വിരുന്നും സിമ്മനാരിയിൽവച്ചു കൊടുത്തു. ഹിന്ദുക്കളായി സ്ഥലത്തുള്ള ഉദ്യോഗ സ്ഥന്മാർക്ക് വയസ്ക്കര വച്ചും ഒരു വിരുന്നു കൊടുത്തു." (രണ്ടാം കാതോലിക്കായുടെ ഡയറി, *കാതോലിക്കേറ്റിന്റെ നിധി*, പു. 132–134)

വാക്കുകളിൽ പിശുക്ക് കാണിക്കുക സ്വഭാവമായിരുന്ന കാരുചിറ റമ്പാൻ നൽകിയ ദൃക്സാക്ഷി വിവരണമാണിത്. സമകാല തലമുറ തങ്ങളുടെ മലങ്കര മെത്രാപ്പോലീത്തായെ എത്രമാത്രം സ്നേഹിച്ചാദരിച്ചു എന്ന് പ്രകടമായ ദിനമായിരുന്നു അത്. മെത്രാപ്പോലീത്തായുടെ മഹത്വം ജനങ്ങൾ അറിഞ്ഞ് ആദരിച്ച് അംഗീകരിച്ച ദിവസം (പില്ക്കാലത്ത് ഈ അനന്വയാഘോഷത്തിന്റെ വികാരം ചിലരുടെ അവാസ്തവ പ്രചരണങ്ങളേറ്റ് അസ്തമിച്ചു. ആ പ്രചാരണ കോലാഹലങ്ങൾ ഇന്നും ഔപചാരിക സമിതികളിൽ നിഴൽ പരത്തുന്നു. ശാന്തം പാപം!!)

കണ്ടകാകീർണ്ണമായ പ്രതികൂല കാലാവസ്ഥയിൽ അനുയായികളായി വളരെപ്പേരില്ലാതെ ആരംഭിച്ച ധർമ്മ സമരങ്ങളിലെല്ലാം നൂറ് ശതമാനം വിജയം കൊയ്തെടുത്ത മലങ്കരയുടെ അഭിമാനമായി മാറിയ മലങ്കര മെത്രാപ്പോലീത്തായുടെ ജൂബിലി ആഘോഷം നടക്കുമ്പോഴേക്കും മലങ്കരസഭ നിഷ്കണ്ടകമായ സാമ്രാജ്യമായി മാറിയിരുന്നു. ഈ ദിഗ്വിജയം അനുയോജ്യമായവിധം ആഘോഷിച്ച് അദ്ദേഹത്തിലെ മഹാത്മാവിന് ആദരവും അംഗീകാരവും അർഹിക്കുന്ന അളവിൽ നേടിക്കൊടുക്കുവാൻ ആഘോഷങ്ങളുടെ പ്രധാന ചുമതലക്കാരൻ എന്ന നിലയിൽ പ്രസിഡണ്ടായ കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് കഴിഞ്ഞു.

നവീകരണക്കാർ കൗശലപൂർവം പള്ളികൾ ഇല്ലാത്ത സ്ഥലത്ത് ആരാധനാ സൗകര്യം ക്രമീകരിച്ച് ആളുകളെ വശീകരിച്ച കാലമായിരുന്നു അത്. ആരാധനാ സൗകര്യം ഏർപ്പെടുത്തുക എന്നത് ഇടയവേലയുടെ പ്രഥമ പരിഗണനാ വിഷയമായി ഏറ്റെടുത്ത കടവിൽ തിരുമേനി തന്റെ പള്ളി സന്ദർശനവേളകളെ ആ വിഷയത്തിലും പ്രയോജനപ്പെടുത്തി. അങ്കമാലിയുടെ ചുമതലയേറ്റതു മുതൽ ആവശ്യമായ സ്ഥലങ്ങളിലെല്ലാം അദ്ദേഹം പുതിയ ദേവാലയങ്ങൾ പണിയിച്ച് വിശ്വാസികളെ വേലിയുടെ വെളിയിൽ പോകാതെ പരിരക്ഷിച്ചു. കാരക്കുന്നം സെന്റ് മേരീസ് (1890), ചെറുതോട്ടുകുന്നേൽ സെന്റ് ജോർജ് (1896), താമരച്ചാൽ സെന്റ് മേരീസ് (1903), പെരുമ്പാവൂർ ബഥേൽ സൂലോക്കോ (1903), നെല്ലിമോൾ സെന്റ് മേരീസ് (1904), പിണ്ടിമന സെന്റ് ജോൺസ് (1904), പീച്ചാനിക്കാട് സെന്റ് ജോർജ് താബോർ (1905), കിഴക്കമ്പലം സെന്റ് പീറ്റേഴ്സ് & പോൾസ് (1905), തൃക്കളത്തൂർ സെന്റ് ജോർജ് (1905), പുള്ളിക്കാനം സെന്റ് ജോൺസ് (1905) എന്നിവ അദ്ദേഹത്തിന്റെ ശ്രമഫലമായി ആവിർഭവിച്ച

ദേവാലയങ്ങളാണ്. ക്രാന്തദർശിയായ ഈ ഇടയന്റെ ജാഗ്രതയും ശുഷ്കാന്തിയും മൂലം നവീകരണസഭയുടെ മിഷണറിമാർക്ക് അങ്കമാലി ഭദ്രാസനത്തിൽ വേരുറപ്പിക്കുവാൻ കഴിയാതെ പോയി.

അർപ്പണബോധമുള്ള യുവാക്കൾ വൈദിക ശുശ്രൂഷയ്ക്കായി തള്ളിക്കയറി വരുന്നത് സഭയുടെ വളർച്ചയുടെയും ആരോഗ്യത്തിന്റെയും ലക്ഷണമാണ്. കഥാപുരുഷൻ ദിവംഗതനാകുമ്പോൾ 33 ഇടവകകൾ മാത്രമുള്ള ആ മെത്രാസനത്തിൽ പട്ടക്കാരും ശെമ്മാശന്മാരുമായി 92 വൈദികർ ഉണ്ടായിരുന്നതായി 1908-ലെ സഭാപഞ്ചാംഗം സാക്ഷിക്കുന്നു. അതുപോലെ 43 ഇടവകകൾ മാത്രമുണ്ടായിരുന്ന കോട്ടയം മെത്രാസനത്തിൽ വൈദികരുടെ സംഖ്യ 63 ആയിരുന്നു. മലങ്കര മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ വിഭജന കാലാവസ്ഥയെ മറികടന്ന് സഭ ഉന്മേഷം കൊള്ളുന്നതിന്റെയും കേരള നവോത്ഥാനത്തിന്റെ പ്രധാന ചുമതല മലങ്കരസഭ ഏറ്റെടുക്കുന്നതിന്റെയും പ്രത്യക്ഷ ലക്ഷണമായി ദേവാലയങ്ങളുടെയും വൈദികരുടെയും സംഖ്യയിലുണ്ടായ വർദ്ധനവിനെ നിരീക്ഷിക്കാവുന്നതാണ്. മലങ്കര മെത്രാപ്പോലീത്താ ആയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയെ മുടക്കുകയും മലങ്കര അസോസ്യേഷൻ പിരിച്ചുവിടുകയും ചെയ്യുന്ന കല്പന പ്രഭാവശാലിയായ അന്ത്യോഖ്യാ പാത്രിയർക്കീസ് പത്രോസ് തൃതീയൻ പുറപ്പെടുവിച്ചിട്ടും അങ്കമാലി - കോട്ടയം മെത്രാസനങ്ങളിൽ അതിന് ചെറിയ അനുകൂല പ്രതികരണം പോലും ലഭിക്കാതിരുന്നത് എന്തുകൊണ്ടെന്ന് പില്ക്കാലാനുഭവങ്ങളുടെ വെളിച്ചത്തിൽ വിലയിരുത്താവുന്നതാണ്.

# 8

# ആലുവ സെമിനാരി

കേരള ക്രൈസ്തവ സഭയിലെ വൈദിക പരിശീലനത്തിന്റെ ആദ്യ കാല സ്വഭാവമെന്തെന്ന് വിശദമായ പഠനങ്ങളൊന്നും നടന്നിട്ടില്ല. എ.ഡി. ഒന്നാം നൂറ്റാണ്ടിൽ പിറവികൊണ്ട കേരള ക്രൈസ്തവസഭ ആദ്യ നൂറ്റാണ്ടുകളിൽ അക്കാലത്ത് കേരളത്തിന് വിദേശ വ്യാപാര സമ്പർക്കമുണ്ടായിരുന്ന അലക്സാണ്ട്രിയായിലെ സഹോദരീസഭയെ വൈദികപരിശീലനാർത്ഥം ബന്ധപ്പെട്ടിരിക്കാം. കേരളത്തിൽ ബുദ്ധ-ജൈന-ശൈവ മതങ്ങളുമായി സംവാദം ആവശ്യമായി വന്നപ്പോൾ എ. ഡി. 190-ൽ പാന്റീനസ് എന്ന ഒരു അദ്ധ്യാപകൻ അലക്സാണ്ട്രിയൻ വൈദികകലാശാലയിൽ നിന്ന് ഇവിടെയെത്തിയ ചരിത്രപശ്ചാത്തലത്തിലാണീ നിഗമനം. അലക്സാണ്ട്രിയൻ സഭയെപ്പോലെ മേൽപ്പട്ടക്കാരില്ലാതെതന്നെ സഭയിലെ കൈവെപ്പ് ശുശ്രൂഷ അഭംഗുരം തുടർന്നുപോന്ന മലങ്കരസഭയുടെ പൂർവ്വിക ചരിത്രവും ഈ നിഗമനത്തെ അനുകൂലിക്കുന്നുണ്ട്. ക്രിസ്തുമതം കേരളത്തിൽ പിറന്നുവീണ പാലൂരിൽ ഒരു വൈദിക പരിശീലനകേന്ദ്രം പ്രവർത്തിച്ചിരിക്കാമെന്ന് അനുമാനിക്കാവുന്നതാണ്. പ്രത്യേകിച്ചും വേദക്കാട്, വേദാരണ്യം എന്നീ പേരുകളിൽ പ്രസിദ്ധമായ തിരുമറൈക്കാട് (പോർക്കളം) ആദ്യകാലത്ത് ബുദ്ധ-ജൈന മതങ്ങളുടെയും പിൽക്കാലത്ത് ശൈവമതത്തിന്റെയും അതിനുശേഷം ബ്രാഹ്മണമതത്തിന്റെയും വേദപരിശീലനകേന്ദ്രമായി പ്രവർത്തിച്ചിരുന്ന സംഘകാലത്ത് പോർക്കളം ഉൾപ്പെടുന്ന പാലൂർ പ്രദേശത്ത് ഒരു ക്രിസ്തുമത വൈദികപരിശീലനം ഉണ്ടാവുക സംഭാവ്യമാണ്. അക്കാലത്തെ ചരിത്രപരമായ വിശദാംശങ്ങൾ ലഭ്യമായിട്ടില്ലാത്തതിനാൽ നിഗമനങ്ങളെക്കൊണ്ട് നാം തൃപ്തിപ്പെടേണ്ടിയിരിക്കുന്നു. എന്നാൽ ചരിത്രം കൺമിഴിക്കുമ്പോൾ പാലൂരിൽ പ്രസിദ്ധമായ മല്പാൻ പാഠശാല പ്രവർത്തിച്ചിരുന്നതായി കാണുന്നുണ്ട്. 15-ഉം 16-ഉം 17-ഉം നൂറ്റാണ്ടുകളിൽ പോർച്ചുഗീസുകാർ പാരമ്പര്യരീതിയിൽ സെമിനാരികൾ സ്ഥാപിച്ചപ്പോഴും സുറിയാനി ക്രിസ്ത്യാനികൾ സെമിനാരി പരിശീലനത്തോട് വലിയ ആഭിമുഖ്യം പ്രദർശിപ്പിക്കാതിരുന്നത് ശക്തമായ മല്പാൻ പാഠശാലയുടെ പാരമ്പര്യം ഇവിടെ ഉണ്ടായിരുന്നതുകൊണ്ടാണ്. എന്നാൽ വർഷങ്ങൾ നീണ്ടുനിൽക്കുന്ന സെമിനാരി വിദ്യാഭ്യാസത്തോട് കിടപിടിക്കുവാനോ താരതമ്യം ചെയ്യാൻ പോലുമോ മല്പാൻ പാഠശാലകൾക്ക് സൗകര്യമില്ലായിരുന്നു. സുറിയാനി ഭാഷയിൽ മാത്രം ലഭ്യമായ വിവിധ ആരാധനക്രമങ്ങൾ പകർത്തിയെടുത്ത് അവ ഉപയോഗിക്കുവാൻ ജ്ഞാനം നൽകുകയെന്നതായിരുന്നു മല്പാൻ പാഠശാലകളിലെ പൊതു

പരിശീലന ശൈലി. വിശ്വാസ തത്ത്വങ്ങളെക്കുറിച്ചുള്ള ചർച്ചകളോ അവയ്ക്കാധാരമായ ഗ്രന്ഥങ്ങളോ വേണ്ടത്ര ലഭ്യമല്ലായിരുന്ന സാഹചര്യത്തിൽ മതബോധനത്തിന്റെ പ്രാഥമികധർമ്മം നിർവഹിക്കാൻ മാത്രമേ മല്പാൻ പാഠശാലകൾക്ക് കഴിഞ്ഞിരുന്നുള്ളു.

പോർച്ചുഗീസ് മതമേധാവികൾ ആവിഷ്ക്കരിച്ച വൈദിക പരിശീലനം എന്തുകൊണ്ടും മികച്ചതായിരുന്നുവെന്ന് ആദ്യം തിരിച്ചറിഞ്ഞത് പാലൂർ പ്രദേശങ്ങളിൽ പ്രവർത്തിച്ചിരുന്ന മല്പാൻ പാഠശാലകളിൽ (പഴഞ്ഞി-ചാട്ടുകുളങ്ങര) പഠിച്ചും പഠിപ്പിച്ചും അനുഭവ സമ്പത്ത് നേടിയ പുലിക്കോട്ടിൽ ഇട്ടൂപ്പ് (ജോസഫ്) മല്പാൻ ആയിരുന്നു. ആരാധനകൾക്ക് പിന്നിലുള്ള ദൈവശാസ്ത്രവും സഭാകൗൺസിലുകളുടെ തീരുമാനങ്ങൾ ക്രോഡീകരിച്ച കാനോനുകളും സഭാചരിത്രവും വേദപുസ്തകത്തിന്റെ മൂലഭാഷകളായ ഹീബ്രുവും ഗ്രീക്കും ഒക്കെ പഠനവിഷയമാക്കിയാലേ കാലത്തിന്റെ വെല്ലുവിളികളെ നേരിടുവാൻ പര്യാപ്തരായ വൈദികരുടെ തലമുറ യാഥാർത്ഥ്യമാകൂ എന്ന് ക്രാന്തദർശിയായ ആ മല്പാൻ നിശ്ചയിച്ചു. ആംഗ്ലേയ മിഷനറി ക്ലോഡിയസ് ബുക്കാനന്റെ പ്രേരണയിൽ നടത്തിയ ബൈബിൾ വിവർത്തനത്തിൽ തന്റെ സഹപ്രവർത്തകനായിരുന്ന കായംകുളം പീലിപ്പോസ് റമ്പാനുമായി മല്പാൻ ഈ നവീനാശയം പങ്കുവച്ചു. അദ്ദേഹത്തിനും ഈ ആശയം സ്വീകാര്യമായി തോന്നി. 6-ാം മാർത്തോമ്മാ ദിവംഗതനായതിനെത്തുടർന്ന് 7-ാം മാർത്തോമ്മാ സഭാഭരണത്തിൽ പ്രവേശിച്ച കാലമായിരുന്നു അത്. അക്കാലത്തു മലങ്കരസഭയിൽ മല്പാന്മാർ എന്ന് ഖ്യാതി നേടിയിരുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെയും കായംകുളം പീലിപ്പോസ് റമ്പാനെയും അദ്ദേഹം തന്റെ ഉപദേശകർ എന്ന നിലയിൽ ആദരിച്ച് അംഗീകരിച്ചിരുന്നു. സഭയിൽ ഒരു പരമാർത്ഥമായിക്കഴിഞ്ഞിരുന്ന കൊച്ചി - തിരുവിതാംകൂർ (വടക്ക്; തെക്ക്) സംസ്കാരങ്ങളുടെ പ്രതിനിധികൾ എന്ന നിലയിലാണ് ഈ പരിഗണന. ആറാം മാർത്തോമ്മായും അന്ത്യകാലത്ത് ഈ പരിഗണനയിൽ മേല്പ്പറഞ്ഞ രണ്ടു സുറിയാനി പണ്ഡിതന്മാരെയും അംഗീകരിച്ചിരുന്നതിന്റെ ഭാഗമായിട്ടാണ് ബൈബിൾ വിവർത്തനത്തിന്റെ പ്രധാന ചുമതല ഈ രണ്ടു മല്പാന്മാരെ ഏല്പ്പിച്ചത്. ഉപദേശകർ എന്ന നിലയിൽ അംഗീകാരം ലഭിച്ചപ്പോൾ സെമിനാരി എന്ന ആശയം മല്പാന്മാർ 7-ാം മാർത്തോമ്മായുടെ മുമ്പിൽ അവതരിപ്പിച്ചു. കുറെ ദശാബ്ദങ്ങൾക്ക് ശേഷം വിവാദങ്ങൾ അസ്തമിച്ച് സമാധാനാന്തരീക്ഷം മലങ്കരയിലെങ്ങും യാഥാർത്ഥ്യമായ ഒരു കാലമായിരുന്നു അത്. സെമിനാരി സ്ഥാപനം കൊണ്ട് ആ സമാധാന കാലാവസ്ഥയെ ശാശ്വതീകരിക്കുവാനുള്ള റമ്പാന്മാരുടെ ആശയത്തിന് 7-ാം മാർത്തോമ്മാ പച്ചക്കൊടി കാട്ടി. പക്ഷേ, കാര്യങ്ങൾ സുഗമമായി പുരോഗമിക്കുന്നതിനിടയിൽ ദൗർഭാഗ്യവശാൽ 7-ാം മാർത്തോമ്മാ അന്ത

രിച്ചതോടെ, സെമിനാരി സ്ഥാപനം എങ്ങുമെത്താത്ത അവസ്ഥയിലായി.

8-ാം മാർത്തോമ്മായുടെ രംഗപ്രവേശനം പുതിയ വിവാദങ്ങൾക്ക് തിരി കൊളുത്തിക്കൊണ്ടായിരുന്നു. അദ്ദേഹത്തിന്റെ അസാധുവായ കൈവപ്പ് ആയിരുന്നു തർക്കവിഷയം. അകാനോനികമായ ആ കൈവെപ്പ് അസ്വീകാര്യമെന്ന നിലപാടാണ് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും കായംകുളം ഫീലിപ്പോസ് റമ്പാനും അവലംബിച്ചത്. വിവാദങ്ങൾ സഭയിലെങ്ങും പുകഞ്ഞു. ഒടുവിൽ 7-ാം മാർത്തോമ്മായുടെ 40-ാം അടിയന്തിരത്തിന്റെ ദിവസം - 1809 ചിങ്ങം 1-ന് - കണ്ടനാട് കൂടിയ സുന്നഹദോസ് - പള്ളി പ്രതിപുരുഷയോഗം - തർക്കങ്ങൾ പരിഗണിച്ചു. പ്രതിപുരുഷയോഗം കൊച്ചിയുടെയും തിരുവിതാം കൂറിന്റെയും പ്രതിനിധികളായി പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെയും കായംകുളം പീലിപ്പോസ് റമ്പാനെയും ഔപചാരികമായി തെരഞ്ഞെടുത്ത് എട്ടാം മാർത്തോമ്മായുടെ ഉപദേശകരായി നിയമിച്ചു. ഈ ഉപദേശകരുടെ ആലോചനപ്രകാരം സഭാഭരണം നിർവഹിച്ചുകൊള്ളാമെന്ന വ്യവസ്ഥയിൽ യോഗം 8-ാം മാർത്തോമ്മായെ അംഗീകരിച്ച് പ്രശ്നങ്ങൾക്ക് പരിഹാരമുണ്ടാക്കി. പ്രതിപുരുഷയോഗത്തിന്റെ തീരുമാനമാകയാലും മല്പാന്മാർ സഭയിലെ അവഗണിക്കാനാകാത്ത ശക്തികൾ ആയിരുന്നതിനാലും വൈമനസ്യത്തോടെയാണെങ്കിലും 8-ാം മാർത്തോമ്മാ കണ്ടനാട് സുന്നഹദോസ് തീരുമാനം അംഗീകരിച്ചു. സഭാഭരണത്തിന് പുലിക്കോട്ടിൽ മല്പാൻ കായംകുളം റമ്പാന്റെ ആലോചനയോടെ ഒരു മാർഗ്ഗനിർദ്ദേശരേഖ യോഗത്തിൽ അവതരിപ്പിച്ചു. യോഗം അംഗീകരിച്ച ഈ ഭരണഘടനയാണ് സഭാചരിത്രത്തിൽ '1809-ലെ കണ്ടനാട് പടിയോല' എന്ന പേരിൽ പ്രസിദ്ധമായ മാർഗ്ഗതത്വ നിർദ്ദേശ സംഹിത.

കണ്ടനാട് പടിയോലയിലെ 8-ാം നിശ്ചയം ഇപ്രകാരമായിരുന്നു:

"തെക്കും വടക്കും രണ്ട് പഠിത്തവീട്ടിൽ ഓരോരോ മല്പാന്മാർ ഇരുന്ന് പൈതങ്ങളെയും ശെമ്മാശന്മാരെയും പഠിപ്പിക്കുകയും പള്ളിയിൽ നിന്നും വരിയിട്ടെടുത്ത് അവർക്ക് വേണ്ടുന്നത് ആണ്ടുതോറും കൊടുക്കയും പട്ടക്കാർ പള്ളിക്കടുത്ത ക്രമങ്ങൾ ഒക്കെയും തഴക്കി കുറവ് തീർത്ത് മല്പാന്മാരുടെ എഴുത്ത് യജമാനസ്ഥാനത്ത് കൊണ്ടുവന്ന് കൊടുത്ത് കൂദാശ പ്രവൃത്തികൾക്ക് അനുവാദം വാങ്ങിച്ചുകൊൾകയും.."

ഇതാണ് സെമിനാരി നിർമ്മാണത്തെപ്പറ്റി പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ അവതരിപ്പിച്ചതും കണ്ടനാട് സിനഡ് അംഗീകരിച്ചതുമായ തീരുമാനം. അക്കാലത്ത് സഭയുടെ തെക്കും വടക്കും പ്രമുഖ കേന്ദ്രങ്ങൾ എന്ന നിലയിൽ പ്രഖ്യാതമായിരുന്ന നിരണത്തും കണ്ടനാട്ടും പഠിത്തവീട് പണിയണമെന്നും അവയുടെ ചുമതല യഥാക്രമം കായംകുളം പീലിപ്പോസ്

റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും കൈയേൽക്കണമെന്നുമായി രുന്നു പദ്ധതി. വട്ടിപ്പണപലിശ പടിയോലയിലെ നിർദ്ദേശപ്രകാരം വൈദി കരുടെ പഠിത്തവീടുകൾ പണിയാൻ ഉപയോഗിക്കണമെന്ന റമ്പാന്മാരുടെ ഉപദേശം 8-ാം മാർത്തോമ്മാ അവഗണിച്ചതോടെ പഠിത്തവീടുകളുടെ കാര്യം സ്തംഭനത്തിലായി. ഇരു വിഭാഗവും ആരോപണപ്രത്യാരോപണ ങ്ങൾ നടത്തി. പരാതി പരിഗണിച്ച ബ്രിട്ടീഷ് റസിഡണ്ടിന്റെ മുമ്പിൽ തന്റെ സെമിനാരി പദ്ധതിയും കണ്ടനാട് പടിയോലയിലെ വ്യവസ്ഥകളും നിശ്ച യങ്ങളും ഇട്ടൂപ്പ് റമ്പാനും കായംകുളം റമ്പാനും ചേർന്ന് സമർപ്പിച്ചു. 8-ാം മാർത്തോമ്മായുടെ പരാതികൾ അർത്ഥശൂന്യമെന്ന് കണ്ട റസിഡണ്ട് കേണൽ മൺറോ റമ്പാന്മാർക്ക് അനുകൂലമായി വിധി പ്രസ്താവിച്ചു. ഇതി നിടയിൽ കായംകുളം പീലിപ്പോസ് റമ്പാൻ 1811 തുലാം 23-ന് നിര്യാത നായി അടൂർ കണ്ണങ്കോട്ട് പള്ളിയിൽ കബറടങ്ങി. അനുയോജ്യനായ മറ്റൊരു മല്പാനെ കണ്ടുകിട്ടായ്കയാൽ രണ്ടു പഠിത്തവീടുകൾ എന്ന ആശയം ഉപേക്ഷിക്കപ്പെട്ടു. ബ്രിട്ടീഷ് റസിഡണ്ടിന്റെ ശുപാർശപ്രകാരം തിരുവിതാംകൂർ റാണി പുലിക്കോട്ടിൽ യൗസേഫ് (ഇട്ടൂപ്പ്) റമ്പാന്റെ അപേക്ഷ അനുവദിച്ചുകൊണ്ട് മീനച്ചിൽ ആറിന്റെ തീരത്ത് സെമിനാരിക്ക് ആവശ്യമായ സ്ഥലം ദാനമായി നൽകി. മുടങ്ങിക്കിടന്ന ഏതാനും വർ ഷത്തെ വട്ടിപ്പണപലിശ സർക്കാർ പുലിക്കോട്ടിൽ റമ്പാനെ ഏല്പ്പിച്ച തോടെ കോട്ടയം സെമിനാരിക്ക് ആരംഭമായി. 1815-ൽ സെമിനാരിയിൽ ആദ്യ ബാച്ചിന് പ്രവേശനം നൽകി. വൈദികപരിശീലനത്തോടൊപ്പം ഇംഗ്ലീഷ് വിദ്യാഭ്യാസവും കോട്ടയം സെമിനാരിയിലാരംഭിച്ചത് ആ പ്രദേ ശത്തിന്റെ ആധുനീകരണത്തെ ത്വരിതഗതിയിലാക്കി. കോട്ടയം നഗരത്തി ന്റെയും തെക്കൻ പ്രദേശത്തിന്റെയും പുരോഗതിയെ വളർത്തുവാൻ സെമി നാരിക്ക് സാധിച്ചു.

സെമിനാരി മുഖേന തെക്കൻ പ്രദേശത്തിനുണ്ടായ അഭിമാനകരമായ വളർച്ച കോട്ടയം മെത്രാപ്പോലീത്താ എന്ന നിലയിൽ കടവിൽ മാർ അത്താ നാസ്യോസ് സാകൂതം വീക്ഷിച്ചു. കണ്ടനാട് പടിയോലയുടെ തീരുമാനപ്ര കാരമുള്ള സൽഫലങ്ങൾ തെക്കൻ പ്രദേശങ്ങൾക്ക് ലഭിച്ചതിൽ അദ്ദേ ഹവും അഭിമാനിച്ചു; ഒപ്പം ആ വളർച്ച വടക്കൻപ്രദേശങ്ങൾക്ക് ലഭിക്കു വാൻ കഴിയാതെ പോയതിൽ ദുഃഖിക്കുകയും ചെയ്തു. കോട്ടയത്തു ഏറെ ക്കാലം മല്പാനായും മെത്രാപ്പോലീത്താ ആയും പ്രവർത്തിച്ച അദ്ദേഹ ത്തിന്റെ മനസ്സിൽ വടക്ക് ഒരു സെമിനാരി എന്ന ആശയം പൂവണിയാതെ കിടന്നു. വൈദികനായിരിക്കെ അമ്പാട്ടിൽ ഗീവറുഗ്ഗീസ് കശീശായുമൊ ന്നിച്ച് ആലുവായിൽ ഒരു പള്ളി പണിയുവാൻ കുറെ സ്ഥലം വാങ്ങിക്കു മ്പോഴും ഇരുവരുടെയും സ്വപ്നം വടക്ക് ഒരു പഠിത്തവീട് കണ്ടനാട് പടി യോലയിലെ 1809-ൽ പ്രഖ്യാപിച്ച സ്വപ്നം തന്നെയായിരുന്നു. 1889 കുംഭം

18–ന് ആലുവായിലെ പള്ളിയുടെ പണി ആരംഭിച്ചു എങ്കിലും പൂർത്തിയാക്കുന്നതിന് മുമ്പേ അമ്പാട്ടിൽ മെത്രാച്ചൻ ദിവംഗതനായി. 1891–ൽ അങ്കമാലിയുടെ ചുമതല കൂടി ലഭിച്ചപ്പോൾ അതൊരു അവസരവും വെല്ലുവിളിയുമായി അദ്ദേഹം ഏറ്റെടുത്തു. ആലുവായിൽ തന്റെ മുൻഗാമി അമ്പാട്ടിൽ മാർ കൂറിലോസ് മെത്രാപ്പോലീത്താ പണിയിച്ചിരുന്ന പള്ളിയുടെ മേല്പുര ഓലമേഞ്ഞിരുന്നതു മാറ്റി ഓട് മേഞ്ഞു. ആലുവാ പള്ളിയുടെ നിർമ്മാണത്തെപ്പറ്റി കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രം നൽകുന്ന വിവരം ഇപ്രകാരമാണ്:

"കുറെനാൾ കഴിഞ്ഞതിന്റെ ശേഷം താൻ (അങ്കമാലിയുടെ ആദ്യ ഇടയൻ അമ്പാട്ട് ഗീവറുഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ) കത്തനാരായിരിക്കുമ്പോൾ ആഗ്രഹിച്ചതിൻപ്രകാരം ആലുവായിൽ ഒരു പള്ളി പണിയിക്കുന്നതിന് തീർച്ചപ്പെടുത്തി. അതിലേക്ക് കുറെ സ്ഥലം വാങ്ങിക്കയും അതിനനുവാദത്തിന് സർക്കാരിൽ ബോധിപ്പിക്കുകയും ഉത്തരവ് ലഭിക്കുകയും ചെയ്തു. .... ഉത്തരവ് ലഭിച്ചശേഷം 1055–ൽ തിരുമനസ്സുകൊണ്ട് പള്ളിപ്പണിയുടെ ഒരുക്കമായി. സ്വന്തം ഇടവകയായ അങ്കമാലി – അകപ്പറമ്പ് പള്ളികളിലെ ജനങ്ങളിൽ നിന്നുള്ള പിടിനെല്ല്, പിടിയരി മുതലായവ പിരിച്ചും സ്വന്തം കയ്യിൽ നിന്ന് കുറെ അധികം ദ്രവ്യം എടുത്തും പണികൾ നടത്തി. മദ്ബഹായുടെ വളവ്, തേപ്പ് മുതലായവയും മുഖവാരത്തിന്റെ ഏതാനും പണികളും ഒഴിച്ച് ശേഷമുള്ള പണികൾ പൂർത്തിയായി. ഓല കൊണ്ട് കെട്ടിമേഞ്ഞു. 1064–മാണ്ട് (1889) കുംഭം 18–ാം തീയതി പള്ളിയ്ക്ക് കല്ലിടുകയും ആദ്യമായി വി. കുർബ്ബാന അനുഷ്ഠിക്കയും ചെയ്തു. സംഗതികളെല്ലാം ഈവിധത്തിൽ നിറവേറ്റിയതിൽ അദ്ദേഹത്തിന് സന്തോഷമുണ്ടായി. എങ്കിലും അവസാനത്തിൽ മനഃസ്ഥാപത്തിനാണ് സംഗതിയായത്.

സ്വന്തം ആളുകളായി ആരുംതന്നെ ഇല്ലാതിരുന്ന അക്കാലത്ത് അവിടെ ഒരു പള്ളി പണിയിപ്പാൻ അദ്ദേഹത്തെ പ്രേരിപ്പിച്ച ശക്തി ഏതായിരിക്കും? ധീരനായ അദ്ദേഹം ദൈവത്തിൽ ആശ്രയിച്ച് കണ്ണുനീരോടെ ഈ മഹൽകൃത്യത്തിന് ഒരുമ്പെടുകയാണുണ്ടായത്. തിരുമേനിയുടെ കാലംവരെ അങ്കമാലി – അകപ്പറമ്പ് പള്ളികളിലെ പട്ടക്കാരെക്കൊണ്ട് ആലുവായിലെ പള്ളിയാവശ്യങ്ങൾ നടത്തിച്ചു. പള്ളിക്ക് കല്ലിട്ടതിന്റെ ശേഷം മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ക്ഷണമനുസരിച്ച് കണ്ടനാട് ഭദ്രാസന ഇടവകയിൽപ്പെട്ട ചില പള്ളികളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുകയും അങ്ങനെ പാമ്പാക്കുട വലിയപള്ളിയിൽ എത്തിയപ്പോൾ തിരുമേനിക്ക് ദീനം ആരംഭിക്കുകയും ഉടനെതന്നെ അകപ്പറമ്പ് വലിയപള്ളിയിലേക്ക് പോരികയും ചെയ്തു.

ആലുവായിൽ ഒരു പള്ളി സ്ഥാപിച്ച് അപൂർണ്ണാവസ്ഥയിൽ ഇടുവാൻ

സംഗതിയായതുകൊണ്ട് തിരുമേനിക്ക് വലിയ ദുഃഖമായിരുന്നു. മറ്റു യാതൊന്നിനെക്കുറിച്ചും തിരുമനസ്സിലേക്ക് ഭയമോ വ്യസനമോ ഉണ്ടായിരുന്നില്ല. "ഞാൻ ആലുവായിൽ ഒരു പള്ളി സ്ഥാപിച്ചു. ഇനി അത് ആര് നോക്കും" എന്നിപ്രകാരം അദ്ദേഹം ദീനക്കിടക്കയിൽ വച്ച് സദാ പറഞ്ഞുകൊണ്ടിരുന്നു. .... തന്റെ കബറിടം ആലുവായിൽ വേണമെന്ന് തിരുമേനിക്ക് ആദ്യം ആഗ്രഹമുണ്ടായിരുന്നു. എങ്കിലും പിന്നീട് അങ്കമാലിയിൽത്തന്നെ മതിയെന്ന് തീരുമാനിക്കയാണുണ്ടായത്" (പു. 41–43).

വൈദികനായിരിക്കുമ്പോൾ അമ്പാട്ട് മാർ കൂറിലോസും കടവിൽ മാർ അത്താനാസ്യോസും കൂട്ടായി എടുത്ത തീരുമാനമായിരുന്നു ആലുവായിലെ പള്ളിയുടെയും സെമിനാരിയുടെയും നിർമ്മാണം. കോട്ടയം പഴയസെമിനാരിയോടു സദൃശ്യമായി ആ സ്ഥാപനം ഉയരണമെന്നും വടക്കൻ പ്രദേശങ്ങളിൽ സഭയുടെ പൊതു സ്ഥാപനമായി പ്രവർത്തിക്കണമെന്നും ഇരുവരും അന്നേ ആഗ്രഹിച്ചതായിരുന്നു. ആലുവാ പുഴയുടെ തീരം കോട്ടയത്ത് മീനച്ചിലാറിന്റെ തീരം എന്നപോലെ സഞ്ചാരസൗകര്യം നൽകിയിരുന്നു. തീവണ്ടിപ്പാത വന്നതോടെ യാത്രാസൗകര്യം ശതഗുണീഭവിച്ചു. ആലുവായിൽ തല്ക്കാലം ജനങ്ങൾ ഇല്ലെങ്കിലും അങ്കമാലിയെയും വടക്കൻപറവൂർ പ്രദേശങ്ങളെയും തെക്കൻ പ്രദേശങ്ങളെയും ബന്ധിപ്പിക്കുന്ന സംഗമസ്ഥാനമാകുമെന്ന് ക്രാന്തദർശികളായ ഇരുവരും നേരത്തെ വിഭാവനം ചെയ്തിരുന്നു. മാർ കൂറിലോസിന്റെ അന്ത്യാഭിലാഷം പിൻഗാമിയായ മാർ അത്താനാസ്യോസ് ഏറ്റെടുത്തത് തന്റെ ഒരു ചിരകാലാഭിലാഷത്തിന്റെ പൂർത്തീകരണം എന്ന നിലയിലായിരുന്നു.

പൂർത്തിയാകാതെകിടന്നിരുന്ന മുഖവാരത്തിന്റെ അവശേഷിച്ചിരുന്ന പണികൾ 'ത്രീസായ് ശുബഹോ' സംഘത്തിന്റെ ഭാരവാഹികളുടെ സഹായത്തോടെ അദ്ദേഹം പൂർത്തിയാക്കി. ആലുവായിലെ നിർമ്മാണ പ്രവർത്തനങ്ങളിൽ കഥാപുരുഷൻ കാണിച്ച ആത്മാർത്ഥതയും കാര്യനിർവഹണശേഷിയും വടക്കൻപ്രദേശങ്ങളെ ഉത്തേജിപ്പിച്ചു. ആലുവാ അന്നൊരു സഭാകേന്ദ്രം അല്ലായിരുന്നു. എങ്കിലും പെരിയാറിന്റെ സാന്നിധ്യവും അങ്കമാലിയെയും ആലുവായേയും യോജിപ്പിക്കുന്ന മാർത്താണ്ഡവർമ്മ പാലവും പുതുതായി നിലവിൽവന്ന ആലുവായിലെ റെയിൽവേസ്റ്റേഷനും ആലുവായുടെ ഭാവിയെ സാരമായി നിർണ്ണയിക്കുന്ന സാഹചര്യങ്ങളായി കഥാപുരുഷൻ നിരീക്ഷിച്ചു.

തന്റെ തലമുറയിൽ ഏറ്റവും വലിയ സഭാചരിത്ര പ്രതിസന്ധി സൃഷ്ടിച്ച നവീകരണ കോലാഹലങ്ങൾ, സെമിനാരിക്കേസ്, റോയൽക്കോടതി വിധി എന്നീ ചരിത്ര സംഭവങ്ങൾക്ക് ചരിത്ര യാഥാർത്ഥ്യങ്ങൾക്ക് വിരുദ്ധവും സങ്കുചിത പ്രാദേശിക താല്പര്യങ്ങൾക്ക് മുൻതൂക്കം നൽകുന്നതുമായ നവീന വ്യാഖ്യാനങ്ങൾ സഭാകേന്ദ്രമായ കോട്ടയം പഴയസെമിനാരിയിൽ

നിന്ന് തന്നെ ആരംഭിച്ച് പ്രചരിക്കുന്നത് കഥാപുരുഷനെ അത്ഭുതപ്പെടുത്തി. പാശ്ചാത്യവത്ക്കരണ ശ്രമങ്ങളെ ചെറുത്ത് തോല്പിച്ച് സഭാനൗകയെ അതിന്റെ പൗരസ്ത്യ സ്വഭാവ തീരത്തേക്ക് സാഹസികമായി തുഴഞ്ഞെത്തിച്ച കൈകൾക്ക് വാർദ്ധക്യത്തിന്റെ തളർച്ചയും ആലസ്യവും വർദ്ധിച്ചതോടെ ഈ നവീന വിമർശനങ്ങൾക്കും ആഴവും വേഗതയും വർദ്ധിച്ചു. ആ തലമുറയിലെ ഏഴ് മേൽപ്പട്ടക്കാരും സഭയുടെ വടക്കൻ ഭാഗത്തു നിന്നുള്ളവരാകയാൽ നവീകരണക്കാർക്കെതിരെ നടന്ന യുദ്ധം ഒരു വടക്കൻ ആധിപത്യ മനോഭാവത്തിന്റെ ആസുരതയായി വ്യാഖ്യാനിക്കപ്പെട്ടു. എപ്പിസ്ക്കോപ്പൽ ഭരണശൈലി നിലവിലിരുന്ന മലങ്കരസഭയെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ രൂപീകരണം മൂലം അത്മായ ഭരണശൈലിയിലേയ്ക്ക് ദിശ മാറ്റുവാൻ സൗകര്യമൊരുക്കിയ ഒരു അനാവശ്യ യത്നമായി സെമിനാരി വ്യവഹാരം വിശേഷിപ്പിക്കപ്പെട്ടു. സെമിനാരിക്കേസിൽ നവീകരണവിഭാഗത്തിന്റെ അദ്ധ്യക്ഷൻ പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസ് നൽകിയ കാര്യവിവര പത്രികയിൽ വാദിക്കെതിരെ നടത്തിയ പരാമർശങ്ങളിലൊന്ന് അദ്ദേഹം കൊച്ചി രാജ്യത്തെ പ്രജയാകുന്നു എന്നതാണ്. കൊച്ചി രാജ്യത്തെ പ്രജ, തിരുവിതാംകൂർ പ്രജയ്ക്കെതിരായി നൽകിയ വ്യവഹാരം തിരുവിതാംകൂറിലെ കോടതി തിരിച്ചറിയണമെന്നാണ് അദ്ദേഹം വിവക്ഷിച്ചത്. ആ സ്വരം സെമിനാരിക്കേസ് വിജയിച്ചതിന് ശേഷം മലങ്കര മെത്രാപ്പോലീത്തായുടെയും അദ്ദേഹത്തെ പിന്തുണച്ചവരുടെയും നേരെ ശക്തിയായ ആരോപണമായി ഉന്നയിക്കപ്പെട്ടു. സഭാകാര്യങ്ങളിൽ സുതാര്യതയും ജനപങ്കാളിത്തവും വ്യവഹാരം അവസാനിച്ചതോടെ ആവശ്യമില്ലാതായി എന്ന് പുത്തൻ നേതൃത്വം കാര്യങ്ങളെ വിലയിരുത്തി.

അൽവാറീസ് മാർ യൂലിയോസിനെ വാഴിച്ചപ്പോഴും റിനി വിലാത്തി മാർ തീമോത്തിയോസിനെ വാഴിച്ചപ്പോഴും അതിൽ നീരസം ഭാവിച്ച ഒരു നേതൃവിഭാഗം സഭയിലുണ്ടായിരുന്നു. അന്ത്യോഖ്യൻ സഭയുടെ ആനുകൂല്യങ്ങൾ സ്ഥിരമായി അനുഭവിച്ചുകഴിയുന്ന ഒരു കൊളോണിയൽ സഭയുടെ ചിത്രമാണ് പലരുടെയും മനസ്സിൽ ഉണ്ടായിരുന്നത്. മെത്രാൻ വാഴ്ചയുടെ സ്വാതന്ത്ര്യവും തിരു – കൊച്ചിക്ക് വെളിയിലേക്കുള്ള വ്യാപനവും അവരിൽ പലർക്കും ഉൾക്കൊള്ളാനായില്ല. മലങ്കരസഭയുടെ പൗരോഹിത്യപരമായ മേലധികാരം അന്ത്യോഖ്യയ്ക്കുള്ളതാണെന്ന് *മതോപദേശസാര*ത്തിൽ എഴുതിയ പ്രമാണം അക്ഷരാർത്ഥത്തിൽത്തന്നെ പാലിക്കപ്പെടണം എന്ന് പലർക്കും നിർബന്ധമായിരുന്നു. പാത്രിയർക്കീസിന്റെ കൊളോണിയൽ താല്പര്യവും ദ്രവ്യാഗ്രഹവും നേരിട്ട് കണ്ട് കഴിയാവുന്ന മേഖലകളിലെല്ലാം പാത്രിയർക്കീസിനെ ഒഴിവാക്കുവാനായി മലങ്കരസഭയുടെ ഔദ്യോഗിക നേതൃത്വം ബോധപൂർവ്വം നടത്തുന്ന ശ്രമങ്ങളെ പിന്തുണക്കുവാനോ മനസ്സിലാക്കുവാൻ പോലുമോ അന്ന് പലർക്കും കഴിഞ്ഞില്ല.

നാടു മുഴുവൻ വിദ്യാലയങ്ങൾ സ്ഥാപിച്ച് അവയുടെ പ്രതിദിന പ്രശ്ന ങ്ങൾ സൃഷ്ടിക്കുന്ന തലവേദനകൾ ഏറ്റെടുക്കേണ്ടിവരുന്നതിലും ഈ വിഭാഗം വിയോജിപ്പ് പ്രകടിപ്പിച്ചു. രാജാക്കന്മാർ ചെയ്യേണ്ടുന്ന കർത്ത വ്യങ്ങൾ അനാവശ്യമായി സഭ ഏറ്റെടുത്ത് സഭയുടെ സമയവും അർ ത്ഥവും അത്തരം കൈവഴികളിലേക്ക് ഒഴുകിപ്പോകുന്നതിൽ അവർക്ക് താല്പര്യമില്ലായിരുന്നു. വിദ്യാലയങ്ങളുടെ തലപ്പത്ത് അവൈദിക നേതൃ സ്ഥാനികളെ പ്രതീക്ഷിച്ച് സഭയുടെ അനുദിന പ്രവർത്തനങ്ങളിൽ അവരെ പങ്കുകാരാക്കുന്നതിൽ ഇക്കൂട്ടർക്ക് പ്രതിഷേധം തന്നെയുണ്ടായിരുന്നു. വിദ്യാലയങ്ങൾ കൊണ്ട് സാധിക്കാവുന്ന നാടിന്റെ നവോത്ഥാനം ഇക്കൂ ട്ടർക്ക് ഒരു സഭേതര പ്രഹേളികയായിരുന്നു. വിദ്യാലയങ്ങളുടെ സംഖ്യ കുറയ്ക്കുവാനും ഉള്ളവയിൽ വൈദികരെ നിർണ്ണായക സ്ഥാനങ്ങളിൽ പ്രതിഷ്ഠിക്കുവാനും ഇക്കൂട്ടർ ഉത്സാഹം കാണിച്ചു. കോട്ടയത്ത് ഒരു കോളജ് പണിയുവാൻ പുലിക്കോട്ടിൽ മെത്രാപ്പോലീത്താ ഭാവനാപൂർവ്വം ഒരു ഭാഗ്യഷോടതി വിജയപൂർവ്വം നടത്തി മൂലധനം സ്വരൂപിച്ചപ്പോൾ 'നമു ക്കിപ്പോൾ ഒരു കോളജ് ആവശ്യമില്ല' എന്ന് പ്രഖ്യാപിച്ച് 1901-ൽ നടന്ന കോട്ടയം കോളജ് സ്ഥാപന ശ്രമങ്ങളെ വിഫലമാക്കുവാൻ മാത്രം ശക്ത മായ സ്വരമായി എതിർചേരി വളർന്നു (അഡ്വ. പി. സി. മാത്യു പുലിക്കോ ട്ടിൽ, *കെ. സി. മാമ്മൻ മാപ്പിളയും മലങ്കരസഭയും*, പു. 20).

പൗരോഹിത്യപരമായി മലങ്കരസഭയ്ക്ക് പൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യം ലഭിക്കാവുന്ന ഒരു മഫ്രിയാനേറ്റ് ആയി മലങ്കരസഭയെ ഉയർത്തുവാനും ദിഗ്വിജയം നേടിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീ യനെ മഫ്രിയാന ആയി വാഴിക്കുവാനും മലങ്കരസഭ കടവിൽ മാർ അത്താ നാസ്യോസിന്റെ പിന്തുണയോടെ അന്ത്യോഖ്യാ പാത്രിയർക്കീസിന് കോനാട്ട് മാത്തൻ മല്പാന്റേതായി അപേക്ഷ അയച്ചപ്പോൾ അതിൽ നീരസം പൂണ്ട് നിസ്സഹകരണവും നിസ്സംഗതയും പ്രകടിപ്പിച്ചവർ വൈദിക സെമിനാരിയിൽത്തന്നെ ഉണ്ടായിരുന്നു. മുൻ തലമുറ ആവേശപൂർവ്വം പ്രാവർത്തികമാക്കിയ മറ്റൊരു വിപ്ലവകരമായ പരിഷ്ക്കാരം പുത്തൻ തല മുറ റദ്ദാക്കിയപ്പോൾ വൃദ്ധനേതൃത്വം വേദനയോടെ വിഷാദിച്ചു. മലങ്കര മെത്രാപ്പോലീത്തായെ ആ പദവിയിൽ നിന്ന് താഴെയിറക്കി ശേഷം മെത്രാ ന്മാരെപ്പോലെ ഒരു മെത്രാസനത്തിന്റെ (കൊല്ലം) ചുമതലയിലേക്ക് വെട്ടി ച്ചുരുക്കിയപ്പോൾ വിജ്ജംഭിതവീര്യരായി മലങ്കരമെത്രാനെ മുമ്പത്തേതിലും ഉയർത്തി പാത്രിയർക്കീസന്മാരുടെ ഗണത്തിൽ പുനഃക്രമീകരിച്ച് തുബ്ദേ നിൽ ഞങ്ങളുടെ പാത്രിയർക്കീസന്മാരായ ആബൂൻ മാർ ഇഗ്നാത്തിയോ സിനെയും ആബൂൻ മാർ ബസേലിയോസിനെയും ആബൂൻ മാർ ഗ്രീഗോ റിയോസിനെയും ആബൂൻ മാർ ദീവന്നാസ്യോസിനെയും ഞങ്ങളുടെ മേല് പ്പട്ടക്കാരൻ ആബൂൻ മാർ (ഇന്നാരെയും) എന്ന് ധീരമായി കൂട്ടിച്ചേർത്ത

തായിരുന്നു ഈ പരിഷ്ക്കാരം. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അന്ത്യം വരെ പ്രസിദ്ധപ്പെടുത്തിയിരുന്ന കുർബ്ബാനക്രമത്തിൽ 'ഞങ്ങളുടെ പാത്രിയർക്കീസന്മാരായ ആബൂൻ മാർ ഇഗ്നാത്യോസിനെയും (ഇന്നാരെയും) ഞങ്ങളുടെ മേൽപ്പട്ടക്കാരൻ (ഇന്നാരെയും) എന്ന് അതത്കാലത്തെ മലങ്കര മെത്രാപ്പോലീത്തായുടെയും ഭദ്രാസന മെത്രാപ്പോലീത്തായുടെയും പേരുകൾ ചേർക്കുവാൻ സൗകര്യം ക്രമീകരിച്ചിരുന്നു. പുതിയ നേതൃത്വം വൈദികസെമിനാരിയിൽ നിന്ന് കുർബ്ബാനക്രമം പ്രസിദ്ധീകരിച്ചപ്പോൾ മലങ്കരമെത്രാപ്പോലീത്തായെ തുബ്ദേനിൽ ഓർക്കുവാനുള്ള സൗകര്യം തിരസ്ക്കരിക്കപ്പെട്ടു. സിംഹാസനാവകാശമുണ്ടെങ്കിലും അധികാരം പ്രയോഗിക്കാൻ കഴിയാതിരുന്ന ഭീഷ്മപിതാമഹനെപ്പോലെ മലങ്കര മെത്രാപ്പോലീത്താ തന്റെ ചുറ്റും വളരുന്ന വ്യത്യസ്തവും വിരുദ്ധവുമായ പ്രവണതകളെ ഒട്ടൊക്കെ നിസ്സംഗതയോടെ വീക്ഷിച്ചു.

എന്നാൽ കടവിൽ മാർ അത്താനാസ്യോസ് ഈ പ്രവണതകളെ ഒരു സാംസ്കാരിക പരിണാമത്തിന്റെ ഗൗരവത്തിൽ പരിഗണിച്ചു. തന്റെ ചുമതലയിലുള്ള വൈദികസെമിനാരി പ്രാദേശികാടിസ്ഥാനത്തിൽ ഒരു സാംസ്കാരിക വ്യത്യസ്തതയെ താലോലിക്കുന്നതായി അനുഭവപ്പെട്ടപ്പോൾ, അതിനെ പ്രതിരോധിക്കുന്നത് അപ്രായോഗികമാണെന്ന് കണ്ടപ്പോൾ ഒരു സമാന്തര സ്ഥാപനം സഭയുടെ വടക്കൻ പ്രദേശത്ത് രൂപം കൊള്ളേണ്ടത് കാലത്തിന്റെ ആവശ്യമെന്ന് തിരിച്ചറിഞ്ഞു. മലങ്കരസഭയുടെ പൂർവിക സംസ്കാരത്തിന്റെ ഭദ്രതയും തനിമയും അവിടെ സുരക്ഷിതമായിരിക്കണമെന്നും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമൻ സ്ഥാപിച്ച കോട്ടയം പഴയസെമിനാരി തെക്കൻ പ്രദേശത്തിന്റെ സംസ്കാരഗോപുരമായതുപോലെ പുതിയ സ്ഥാപനം വടക്കൻ പ്രദേശത്തിന്റെ സംസ്കാര ദീപമായിത്തീരണമെന്ന് അദ്ദേഹം പ്രതീക്ഷിച്ചു. തന്റെ ആശയും ഭാവനയും മഹാത്മാവായ മലങ്കര മെത്രാപ്പോലീത്തായുമായി പങ്കുവച്ചു. അദ്ദേഹത്തിന്റെ അനുമതിയും പ്രോത്സാഹനവും ലഭിച്ച മുറയ്ക്ക് അദ്ദേഹം പ്രവർത്തനനിരതനായി. ആ ഭാവനാപൂർണ്ണമായ പ്രവർത്തനമാണ് ആലുവായിലെ തൃക്കുന്നത്ത് സെമിനാരിയുടെ ആശയത്തെ മുന്നോട്ട് നയിച്ചത്. 1902-ൽ നിരണത്തിന്റെ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പരുമല സെമിനാരിയിൽ കബറടങ്ങിയതോടെ മേൽവിവരിച്ച സാംസ്കാരിക ധ്രുവീകരണം അതിന്റെ പാരമ്യത്തിലെത്തുകയും ആലുവാ സെമിനാരി ഒരനിവാര്യതയായി മാറുകയും ചെയ്തു. ആദ്യം തന്റെ പ്രിയപ്പെട്ട വടക്കൻപറവൂർ ഇടവകയിലും തുടർന്ന് അങ്കമാലിയിലെ പ്രധാന ഇടവകയിലും സന്ദർശനവേളയിൽ മെത്രാപ്പോലീത്താ ഈ ആശയം പങ്കുവച്ചു. ശക്തമായ ആദ്യ പ്രതികരണം ഉണ്ടായത് വടക്കൻപറവൂർ ഇടവകയിൽ നിന്നാണ്. 1901 ജൂൺ 12-ന് അദ്ദേഹം തന്റെ

പ്രതികരണവും സഹകരണവും നൽകുന്ന ഒരു കത്ത് താഴെ പറയും പ്രകാരം മെത്രാപ്പോലീത്തായ്ക്ക് അയച്ചു:

പറവൂർ

1901, ജൂൺ 12

നി. വ. ദി. ശ്രീ. കോട്ടയം, അങ്കമാലി മുതലായ ഇടവകകളുടെ മാർ പൗലൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സന്നിധാനത്തിൽ സമയംപോലെ തിരുമനസ്സറിയിക്കുന്നതിന്

തിരുമേനീ, കുറെ മാസങ്ങൾക്ക് മുമ്പേ ആലുവായിൽ ഒരു സ്കൂൾ സ്ഥാപിക്കുന്ന കാര്യത്തെപ്പറ്റി ആദ്യമായി ഞാൻ പറവൂർ പള്ളിയോഗത്തിലേക്ക് അയച്ചിരുന്ന എഴുത്തിനെക്കുറിച്ച് തിരുമനസ്സിൽ നിന്ന് സന്തോഷിച്ച് കല്പിച്ചതായും മറ്റും ഞാൻ കേൾക്കുകയുണ്ടായി. ആ കാര്യത്തെ സംബന്ധിച്ച് ഇതുവരെ ആ യോഗക്കാരോ മറ്റുള്ളവരോ യാതൊന്നും പ്രവർത്തിച്ചിട്ടില്ല. അതുകൊണ്ട് തിരുമനസ്സിൽ കൂടി നേരിട്ട് ബോധിപ്പിക്കണമെന്ന് വിചാരിച്ചാണ് ഇപ്പോൾ എഴുതുന്നത്.

തെക്കരും വടക്കരും തമ്മിലുള്ള ഭിന്നിപ്പും അതിൽനിന്ന് ഉത്ഭവിച്ചിട്ടുള്ള പരസ്പര ആക്ഷേപവും രഞ്ജിപ്പില്ലായ്മയും വടക്കർ വിദ്യാഹീനന്മാരും, അപരിഷ്കൃതരും ആണെന്നുള്ള തെക്കരുടെ പരിഹാസവും വാസ്തവത്തിൽ വടക്കരുടെ ഇടയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസമില്ലായ്കയും അതിനാൽ അറിവ് കുറവും; അതിദൂരമാകയാലും തെക്കരുടെ ആക്ഷേപത്താലും മറ്റും കോട്ടയത്തെ ദീവന്നാസ്യോസ് സെമിനാരി ഉപയോഗപ്പെടാതെ വരുന്നതും മറ്റുള്ള കാരണങ്ങളാൽ വടക്ക് പ്രത്യേകം ഒരു സ്കൂൾ അത്യാവശ്യമാണ്. ആലുവാ സുഖവാസസ്ഥലവും ഏകദേശം മധ്യവും തീവണ്ടിയുള്ളതുകൊണ്ടും മറ്റുള്ള സ്ഥലങ്ങളേക്കാൾ വളരെ ഏറ്റവും പ്രധാനവുമാണ്. അതുകൊണ്ട് സ്കൂൾ സ്ഥാപിക്കുന്നത് അവിടെത്തന്നെയാണുത്തമം.

ഇക്കാര്യത്തിൽ തിരുമനസ്സിലേക്ക് ഒരു പ്രത്യേക ചുമതലയുണ്ട്. ഒന്നാമതായി, പട്ടാഭിഷേകത്താൽ തന്നെ ഇടവകജനങ്ങളുടെ ആത്മീകമായും ലൗകികമായും ഉള്ള സകല ശ്രേയസ്സുകളും വർദ്ധിപ്പിക്കേണ്ട ബാധ്യത വന്നിട്ടുണ്ട്. രണ്ടാമതായി വടക്കുള്ള പ്രധാന പള്ളികൾ തിരുമനസ്സിലെ അധീനത്തിലാണ്. അതുകൊണ്ടും അവയുടെ അഭിവൃദ്ധിക്കായി സദാ ശ്രമിക്കേണ്ട ഭാരം തിരുമനസ്സിലേക്കാണ്. തിരുമനസ്സിൽ നിന്ന് ഈ പറവൂർ പള്ളിയിലോ ആലുവായിലോ എഴുന്നള്ളിയിരുന്നാൽ മാത്രം മതി, ബുദ്ധിമുട്ടുന്നതിന് മറ്റാളുകളുണ്ട്. പാമ്പാക്കുട മല്പാനച്ചൻ, കുന്നക്കുരുടിയിൽ ചേലാട്ടച്ചൻ, കുറ്റിക്കാട്ട് കൊച്ചുപൗലോസ് റമ്പാച്ചൻ ഇവർ ജന

സമ്മതമുള്ളവരും സമർത്ഥന്മാരുമാണ്. അവരെ വരുത്തി പണം പിരിക്കുന്നതിനും മറ്റും ചുമതലപ്പെടുത്തി അയക്കേണ്ട ആവശ്യം മാത്രമേ ഉള്ളൂ.

വിശേഷിച്ചും വടക്കുള്ള കുഞ്ഞുങ്ങളെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിൽ എന്റെ ജീവകാലം മുഴുവൻ ചെലവിടണമെന്നാണ് മനസ്സാ ഞാൻ നിശ്ചയിച്ചിരിക്കുന്നത്. ആലുവായിൽ സ്കൂൾ സ്ഥാപിക്കുന്നപക്ഷം ഒരു വക്കീലായിരുന്നാൽ എനിക്കുണ്ടാകാവുന്ന ധനം, മാനം മുതലായതുകൾ ഉപേക്ഷിച്ച് ആ സ്കൂളിൽ ആവശ്യപ്പെടും വേല ചെയ്യാൻ തയാറാണ്. ഈ കാര്യത്തെപ്പറ്റി തിരുമേനി ദീർഘമായി ആലോചിച്ച് അനുകൂല കല്പന ഉണ്ടാക്കുമെന്ന് ആശിച്ച് കാത്തിരിക്കുന്നു.

എന്ന് കുളങ്ങര പി. മാത്യു (ഒപ്പ്)

പല പള്ളികളും ദീർഘദൃഷ്ടിയുള്ള സഭാസ്നേഹികളും ഇക്കാര്യത്തിൽ കത്തുകൾ അയച്ചും വാഗ്ദാനങ്ങൾ നൽകിയും കഥാനായകനെ പ്രോത്സാഹിപ്പിച്ചു. സഹോദര മെത്രാന്മാരുമായും വൈദികപ്രമുഖരുമായും ഇടവകപ്രമാണിമാരുമായും ആശയവിനിമയം നടത്തി. എല്ലാവരുടെയും സമീപനങ്ങൾ പ്രോത്സാഹജനകമായിരുന്നു. ഒട്ടും വൈകിയില്ല, ഒരു തീരുമാനം കൈക്കൊണ്ടു. ജനകീയയുഗത്തിന്റെ ചൈതന്യം അന്നത്തെ മലങ്കര മെത്രാപ്പോലീത്തായിൽ നിന്ന് നേടിയ അദ്ദേഹത്തിന് 1873-ലെ പരുമല യോഗത്തിന്റെയും 1876-ലെ മുളന്തുരുത്തിയോഗത്തിന്റെയും സംസ്കാരം വേണ്ടുവോളം ലഭിച്ചിരുന്നു. അദ്ദേഹം താഴെക്കാണുംപ്രകാരം ഒരു കല്പന എല്ലാ പള്ളികൾക്കും അയച്ചു.

നമ്മുടെ .... പള്ളിയിലെ വികാരിയും ദേശത്തുപട്ടക്കാരും പള്ളിക്കൈക്കാരനും ശേഷം ജനങ്ങളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്.

പ്രിയമുള്ളവരേ, മുന്നറിവുള്ളവനായ ദൈവം ഏത് സംഗതിയേയും മുൻകരുതി പ്രവർത്തിക്കുന്നവനാകുന്നു എന്നുള്ളതിലേക്ക്, കനാൻ ദേശം നിനക്കും നിന്റെ സന്തതികൾക്കും തരാമെന്ന് ദൈവം അബ്രഹാമിനോട് വാഗ്ദത്തം ചെയ്തത് ഏതുകാലത്താണെന്നും, അതിനെ അവർക്ക് അനുഭവമാക്കിക്കൊടുത്തത് ആരുടെ കാലത്താണെന്നും അതിന് എന്തെല്ലാം പ്രയാസങ്ങൾ വേണ്ടിവന്നു എന്നും വേദത്തെളിവുകൾ നമുക്ക് സാക്ഷിയാണല്ലോ. എന്നാൽ യാക്കോബായ സുറിയാനിക്കാരായ നമുക്ക് വടക്കേദിക്കിൽ ഒരു പൊതുസ്ഥലവും സെമിനാരിയും മറ്റും വേണമെന്ന് നമ്മുടെ പൂർവ്വികന്മാരിൽ പലർക്കും ആഗ്രഹം ജനിക്കയും ആ ആഗ്രഹനിവൃത്തിക്ക് ആലുവാ തക്കതായ സ്ഥലമാണെന്ന് കണ്ട് കാലംചെയ്ത നമ്മുടെ സഹോദരൻ ബ. മാർ കൂറിലോസ് മെത്രാപ്പോലീത്താ അവർകൾ വേല ആരംഭിക്കുകയും, ഒരു പന്തീരാണ്ടുകാലം അദ്ദേഹം അതിനായി വേല ചെയ്യുകയും അദ്ദേഹത്തിന്റെ ദേഹവിയോഗസമയത്ത് നമ്മെ ഭരമേല്പ്പി

ക്കുകയും ചെയ്തിട്ട് ഇപ്പോൾ ഒരു പന്തീരാണ്ടുകാലം കൂടെ കഴിഞ്ഞിരിക്കുന്നു.

ഒടുവിൽ പറഞ്ഞ ഈ പന്തീരാണ്ടു കാലത്തിനിടയിൽ ദൈവനിയോഗപ്രകാരം ആലുവായെ വടക്കേദിക്കിലെ ഒരു സെമിനാരി ആക്കണമെന്ന് കോതമംഗലത്തു ചെറിയപള്ളിയിൽ കൂടിയ സമൂഹത്തിൽ, മദ്ബഹാ മുമ്പാകെ വച്ച് ചിട്ടിയാൽ ഉറപ്പിക്കയും ചെയ്തുവല്ലോ. തന്റെ അളവറ്റ കരുണയ്ക്ക് സ്തുതി.

പ്രിയരേ, മേല്പറഞ്ഞ ദൈവനിയോഗത്തെ നിറവേറ്റുവാൻ തക്കവണ്ണം നമ്മാൽ കഴിവുള്ളപ്രകാരം ഇതിന് മുമ്പിൽത്തന്നെ നാം ഇവിടെ പ്രയത്നിക്കയും ചിലവ് ചെയ്യുകയും ചെയ്തിട്ടുള്ളത് കൂടാതെ ഇപ്പോൾ നമുക്കുള്ള സകല സ്ഥാവരജംഗമസ്വത്തുക്കളും ഒരു വിൽപ്പത്രപ്രകാരം ഈ സ്ഥലത്തേക്ക് ദാനം ചെയ്തുകൊണ്ട് ഇവിടെ താമസിക്കുന്നു.

ഈ സ്ഥലത്തേക്ക് വേണ്ടി പ്രയത്നപ്പെടുകയും ചിലവ് ചെയ്യുകയും ചെയ്തിട്ടുള്ള മറ്റ് ഓരോരുത്തരേയും ഈ അവസരത്തിൽ നാം അഭിനന്ദിക്കുന്നു.

ഇനിയും ഇവിടെ നടത്തേണ്ടതായ സംഗതികൾ ഏതെല്ലാംപ്രകാരം വേണമെന്ന് പള്ളിക്കാരെ എല്ലാം വിളിച്ചുകൂട്ടി ആലോചിച്ച് തീർച്ചയാക്കുന്നത് എല്ലാവിധത്തിലും നന്നെന്ന് നമുക്ക് തോന്നുകയാൽ ഈ കല്പന പള്ളിയിൽ രണ്ടോമൂന്നോ ആഴ്ച പരസ്യപ്പെടുത്തി ഈ വരുന്ന മീനമാസം 19-ാം തീയതി ബുധനാഴ്ച ഇവിടെ കൂടുവാൻ നിശ്ചയിച്ചിരിക്കുന്ന സംഘത്തിൽ അഭിപ്രായം പറവാൻ തക്കവണ്ണം ആ പള്ളിയിൽ നിന്നും പട്ടക്കാരും അത്മേനികളും ഉൾപ്പെട്ട യോഗപ്രതിനിധികളെ പള്ളിച്ചിലവിന്മേൽ ഇവിടെ അയച്ചുകൊൾകയും വേണം.

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ എന്ന് ആലുവാ തൃക്കുന്നത്തു പള്ളിയിൽ നിന്നും, 1903-ന് കൊല്ലം 1078 കുംഭം 13-ാം തീയതി.

വിൽപ്പത്രമെഴുതിയതിനെപ്പറ്റി സെക്രട്ടറി കാരുചിറ ഗീവറുഗീസ് റമ്പാൻ സ്വഡയറിയിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

"... വൃശ്ചികമാസം (1902) 9-ന് മലയാളം കണക്ക് 7-ന് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തനിക്കുള്ള സമ്പാദ്യങ്ങൾ ആലുവാ പള്ളിക്ക് കൊടുത്തിരിക്കുന്നതായി ഒരു ഉടമ്പടി എഴുതി പറവൂർ കോർട്ടിൽ റജിസ്റ്റർ ആക്കി. ടി പള്ളിയുടെ കാര്യാമ്പേഷണത്തിനായി കൊച്ചു പൗലോസ് റമ്പാച്ചനേയും, ഗീവറുഗീസ് റമ്പാച്ചനേയും പൈനാടത്ത് യൗസേഫ് ശെമ്മാശനേയും ഉടമ്പടിയാൽ നിയമിക്കയും ചെയ്തു."

ഫാദർ സൈമൺ പുലിക്കോട്ടിൽ എഴുതുന്നു: "ക്രിസ്ത്വബ്ദം 1903-ന് കൊല്ലം 1078-ാമാണ്ട് മീന മാസം 19-ാം തീയതി സെമിനാരി പണിയേക്കുറിച്ചും അതിനുള്ള മാർഗ്ഗങ്ങളെപ്പറ്റിയും ആലോചിക്കുന്നതിനായി ആലുവായിൽ പള്ളിപ്രതിപുരുഷന്മാരുടെ ഒരു യോഗം കൂടി. പ്രസ്തുത യോഗത്തിൽ പള്ളികളിൽ നിന്നും ജനങ്ങളിൽ നിന്നും വേണ്ട സഹായങ്ങൾ ചെയ്യാമെന്ന് ഐകകണ്ഠ്യേന സമ്മതിച്ച് എഴുതപ്പെട്ട നിശ്ചയത്തിൽ എല്ലാവരും ഒപ്പ് വെച്ചു" (പു. 31).

മീനമാസത്തിലെ ഈ യോഗത്തെക്കുറിച്ച് കഥാപുരുഷന്റെ സെക്രട്ടറി കൂടിയായിരുന്ന വാകത്താനം കാരുചിറ ഗീവറുഗീസ് റമ്പാന്റെ ഡയറിയിൽ കൂടുതൽ വ്യക്തത കാണുന്നു: ".... ആലുവാപള്ളിയിൽ അങ്കമാലി മുതലായ വടക്കേ ഇടവകക്കാരുടെ ഒരു കൂട്ടം ഉണ്ടായി. ഈ കൂട്ടത്തിന് വടക്കേ ഇടവകക്കാരിൽ അധികം പള്ളിക്കാരും കൂടിയിരുന്നു. ആ യോഗക്കാർ ആലുവായിൽ ഒരു സിമ്മനാരി ഉണ്ടാക്കി ഇംഗ്ലീഷും സുറിയാനിയും പഠിപ്പിക്കണമെന്നും പണിവകക്കായി അങ്കമാലി ഇടവകയിലെ എല്ലാ പള്ളികളിൽ നിന്നും ഒരു കൊല്ലത്തെ വരുമാനം കൊടുക്കണമെന്ന് നിശ്ചയിച്ച് ആയത് നടത്തിക്കുന്നതിന് ഏതാനുംപേരെ കമ്മട്ടിക്കാരായി തെരഞ്ഞെടുക്കുകയും നിർവാഹകസംഘത്തിൽ ഒരംഗമായി ഗീവറുഗീസ് റമ്പാനെ നിയമിക്കുകയും ചെയ്തു" (*കാതോലിക്കേറ്റിന്റെ നിധി*, പു. 143).

ഈ യോഗത്തിൽ അങ്കമാലി മെത്രാസനക്കാർ മാത്രമല്ല പങ്കെടുത്തത്. റമ്പാച്ചന്റെ ഡയറിയിലെ 'വടക്കേദിക്കിലെ' എന്ന പ്രയോഗത്തിന് സവിശേഷ പ്രാധാന്യമുണ്ട്. ആ യോഗത്തിൽ കോട്ടയം പഴയസെമിനാരി മല്പാൻ വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാനും മനോരമ പത്രാധിപർ കണ്ടത്തിൽ വർഗീസ് മാപ്പിളയും ഇലഞ്ഞിക്കൽ ജോൺ വക്കീലും പങ്കെടുത്തതായി ഡയറി വ്യക്തമാക്കുന്നു. വട്ടശ്ശേരിൽ മല്പാനും വർഗീസ് മാപ്പിളയും ജോൺ വക്കീലും പങ്കെടുത്ത യോഗത്തെ മലങ്കരസഭയുടെ പ്രാതിനിധ്യമുള്ള യോഗം എന്നേ വിശേഷിപ്പിക്കാനാവൂ. അവർ മൂന്ന് പേരും മലങ്കര മെത്രാപ്പോലീത്തായുടെയും അസോസ്യേഷൻ കമ്മിറ്റിയുടെയും പ്രതിനിധികൾ കൂടെയായിരുന്നു. തെക്കുനിന്ന് പല പട്ടക്കാരും യോഗത്തിൽ പങ്കെടുത്തതായി ഡയറി വെളിപ്പെടുത്തുന്നുണ്ട്.

യോഗതീരുമാനം നടപ്പാക്കുവാനുള്ള ഭഗീരഥപ്രയത്നമാണ് മാർ അത്താനാസ്യോസ് പിന്നീട് ചെയ്തത്. കുന്നക്കുരുടി, മുഴുവന്നൂർ, റാക്കാട്, കാരക്കുന്നം, കോതമംഗലം, പോത്താനിക്കാട്, കുറുപ്പംപടി, ചേലാട് തുടങ്ങിയ പള്ളികളിൽ മെത്രാപ്പോലീത്തായും സെക്രട്ടറിയും കൂടി സന്ദർശനം നടത്തുകയും അവിടങ്ങളിൽ ചെന്നു യോഗം വിളിച്ചുകൂട്ടി ഒരു കൊല്ലത്തെ വരുമാനം ആലുവാ സെമിനാരി നിർമ്മാണത്തിന് നൽകുവാനുള്ള തീരുമാനം എടുപ്പിക്കുകയും ചെയ്തു. നിർവാഹക സമിതിയുടെ ഖജാൻജിയും

അമ്പാട്ടിൽ മാർ കൂറിലോസിന്റെ ഭാഗിനേയനുമായ പറവൂർ കുളങ്ങര മാത്യു 1079 ചിങ്ങം 15-ന് 28-ാം വയസ്സിൽ അന്തരിച്ചതിനെ തുടർന്ന് ആ സ്ഥാനത്ത് പള്ളിക്കര ചിറ്റേത്ത് ഇത്താപ്പിരിയെ നിയമിച്ചു. 1903 തുലാത്തിൽ സെമിനാരിപ്പണിക്കുള്ള കണക്ക് ആശാരിയെ വരുത്തി നിശ്ചയിച്ചു. പിന്നീട് സി. ജെ. മാണി സൂപ്രർവൈസറുടെ പ്ലാൻ അനുസരിച്ച് സെമിനാരി പണിയാൻ തീരുമാനമായി.

സെമിനാരിക്ക് ശിലാസ്ഥാപനം നിർവഹിക്കുവാൻ മലങ്കര മെത്രാപ്പോലീത്തായെ ക്ഷണിച്ചിരുന്നുവെങ്കിലും ക്ഷീണാധിക്യം മൂലം വലിയ മെത്രാപ്പോലീത്താ സെമിനാരി മല്പാൻ വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാനെ തന്റെ പ്രതിനിധിയായി നിയോഗിക്കുകയാണുണ്ടായത്. തന്റെ പിൻഗാമിയാകാൻ ഉദ്ദേശിക്കപ്പെട്ട ആളിന് വടക്കൻ സംസ്കാരത്തെ ഉൾക്കൊള്ളുവാനും അവരെ അടുത്തു പരിചയപ്പെടുവാനും ഈ അവസരം ഉതകുമെന്ന് വലിയ തിരുമേനി ആശിച്ചു. വടക്കൻ പ്രദേശക്കാർക്ക് പിൻഗാമിയെക്കുറിച്ച് പരിചയമുണ്ടാകുവാനും ഈ അവസരം ഉപകരിക്കുമെന്ന് അദ്ദേഹം പ്രത്യാശിച്ചു. അങ്ങനെയാണ് കടവിൽ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും വട്ടശ്ശേരിൽ റമ്പാൻ, കുറ്റിക്കാട്ടിൽ റമ്പാൻ, കാരുചിറ റമ്പാൻ എന്നിവരുടെ സഹകരണത്തിലും ആ ശിലാസ്ഥാപന കർമ്മം നടന്നത്.

1904 കുംഭം 18-ാം തീയതി കടവിൽ തിരുമേനി ആലുവാ തൃക്കുന്നത്ത് സെമിനാരിക്ക് അടിസ്ഥാനമിട്ടു. പിരിഞ്ഞുകിട്ടിയ പണംകൊണ്ട് പണികൾ നടത്തി ഒരു നില വരെ ആക്കുകയും 1081 (1905) ധനു 9-ാം തീയതി ഓട് മേച്ചിൽ നടത്തുകയും ചെയ്തു. സെമിനാരിയുടെ പണിക്ക് മുഖ്യ ചുമതലക്കാരൻ കൊച്ചുപൗലോസ് റമ്പാച്ചൻ ആയിരുന്നു. ഇത്രയും ആയപ്പോഴേക്കും പള്ളിക്കാരുടെ ഉത്സാഹം കുറഞ്ഞു. സെമിനാരിയുടെ തുടർന്നുള്ള നിർമ്മാണം നടത്താൻ ഞങ്ങൾ അശക്തരെന്ന് അവർ തിരിച്ചറിഞ്ഞു. മെത്രാപ്പോലീത്തായ്ക്കും അത് ബോധ്യമായി. ശേഷം കാര്യങ്ങൾ എപ്രകാരമായിരിക്കണമെന്ന് നിശ്ചയിക്കാൻ 1904 മീനം 18-ന് ആലുവായിൽ മറ്റൊരു യോഗം ചേർന്നു. 'ഇടവകപത്രിക'യുടെ 1904 മേടം ലക്കം അക്കാര്യം ഇപ്രകാരം റിപ്പോർട്ട് ചെയ്തിരിക്കുന്നു:

“ആലുവാ തൃക്കുന്നത്ത് സിമ്മനാരി യോഗം. ഈ യോഗം 1079 മീനം 18-ന് ടി സിമ്മനാരി സ്ഥലത്ത് കൂടി. നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളും അങ്കമാലി, കോട്ടയം ഇടവകകളുടെ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ അവർകളും വ. ദി. ശ്രീ. യാക്കോബ് റമ്പാച്ചൻ അവർകളും വ. ദി. ശ്രീ. കൊച്ചുപൗലോസ് റമ്പാച്ചൻ അവർകളും വ. ദി. ശ്രീ. ഗീവറുഗീസ് റമ്പാച്ചൻ അവർകളും അങ്കമാലി ഇടവകയിൽ ഉൾപ്പെട്ട പള്ളികളിലെ പ്രതിപുരുഷന്മാരായ പട്ടക്കാരും അത്മേനികളും മറ്റ് ചില ഇടവകകളിൽ നിന്ന് പല

മാന്യന്മാരും ഹാജർ ഉണ്ടായിരുന്നു. വലിയ തിരുമേനിയാണ് ആദ്ധ്യക്ഷം വഹിച്ചത്. സെമിനാരിക്കാര്യം സംബന്ധിച്ച് ചില നിശ്ചയങ്ങൾ ചെയ്കയും മി. എം. പി. വർക്കി എഴുതി അയച്ചുതന്ന ഒരു പ്രസംഗം യോഗം മുമ്പാകെ വായിക്കുകയും അപ്പോൾ ഹാജരുണ്ടായിരുന്നവർ 800-ൽ ചില്വാനം ഉറു പ്പിക സെമിനാരി വകയ്ക്ക് കൊടുക്കാൻ സമ്മതിച്ച് ലിസ്റ്റിൽ ഒപ്പിട്ട് തരി കയും ചെയ്തു. മി. വർക്കിയുടെ പ്രസംഗവും മുൻപറഞ്ഞ ലിസ്റ്റും ഇതു സഹിതം അയക്കുന്നു. ഇനിയും സെമിനാരി വകയ്ക്ക് സംഭാവന ചെയ്യു വാൻ സമ്മതിക്കുന്നവരുടെ വിവരം ലിസ്റ്റ് അതത് സമയം അയച്ചുതന്ന് കൊള്ളാം. ...."

ഈ യോഗം ആലുവാ തൃക്കുന്നത്ത് സെമിനാരിയുടെ നിർമ്മാണ ത്തിന്റെ രണ്ടാംഘട്ടത്തെ സൂചിപ്പിക്കുന്നു. ഒന്നാം ഘട്ടത്തിലെ യോഗ ത്തിൽ മലങ്കര മെത്രാപ്പോലീത്തായുടേയും അസോസ്യേഷന്റെയും പ്രതി നിധികൾ ആണ് പങ്കെടുത്തത്. ഈ യോഗത്തിലാകട്ടെ, വൃദ്ധനായ മല ങ്കര മെത്രാപ്പോലീത്താ തന്നെ പങ്കെടുക്കുകയും ആധ്യക്ഷം വഹിക്കു കയും ചെയ്തു. തൃക്കുന്നത്ത് സെമിനാരി അങ്കമാലി മെത്രാസനത്തിന്റെ മാത്രം ചുമതലയായി അവഗണിക്കാവുന്നതല്ലെന്നും അതു സഭയുടെ മുഴു വൻ ഉടമസ്ഥതയിലും വിനിയോഗത്തിലും വളരേണ്ടതാണെന്നും അതിന് മലങ്കര മെത്രാപ്പോലീത്താ മുൻ കൈ എടുക്കണമെന്നും യോഗം തീരു മാനിച്ചതോടെ സെമിനാരി നിർമാണത്തിന് പുതിയ ദിശാബോധം കൈവ ന്നു. ഇക്കാര്യം പ്രബോധിപ്പിച്ചുകൊണ്ട് വലിയ തിരുമേനിയുടെ ഇടയ ലേഖനം എല്ലാ പള്ളികളിലും വായിക്കപ്പെട്ടു. മേടം ലക്കത്തിലെ 'ഇട വകപത്രിക'യിൽ ആ കല്പനയുടെ പൂർണ്ണരൂപം കാണുന്നതിപ്രകാര മാണ്:

മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ്
മെത്രാപ്പോലീത്തായിൽ നിന്നും

(മുദ്ര)

നമ്മുടെ രക്ഷിതാവായ യേശുമശിഹായാൽ വിളിക്കപ്പെട്ടതും തന്റെ അപ്പോസ്തലനായ മാർ തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതുമായ മല ങ്കര ഇടവകയിൽ ഉൾപ്പെട്ട എല്ലാ പള്ളികളിലേയും പട്ടക്കാരും ശെമ്മാശ ന്മാരും പ്രമാണികളും ശേഷംഎല്ലാവരും കൂടിക്കണ്ടെന്നാൽ ദൈവത്തിൽ നിന്ന് കൃപയും സമാധാനവും നിങ്ങൾക്ക് വർദ്ധിച്ചിരിക്കുമാറാകട്ടെ.

പ്രിയമുള്ളവരെ, ദൈവികത്തിലും ലൗകികത്തിലും പ്രകാശവും ജീവനും ആയിട്ടുള്ളത് ജ്ഞാനമാകുന്നു. അതിനോട് ശരിയായി വേറൊ ന്നുമില്ല. ജ്ഞാനം പത്മരാഗങ്ങളേക്കാൾ വിലയേറിയിട്ടുള്ളതാകുന്നു എന്ന് മഹാജ്ഞാനിയും പറഞ്ഞിരിക്കുന്നു. നമ്മുടെ രക്ഷിതാവായ മശിഹാതമ്പു

രാൻ ഒന്നാമതായി നടത്തിയതും തന്റെ ശിഷ്യന്മാരെ പ്രത്യേകമായ ഭരമേല്പ്പിച്ചതും പഠിത്വമാകുന്നു. നമ്മുടെ മഹാരാജാവും രാജ്യക്ഷേമത്തിനായി തന്റെ രാജ്യമൊക്കെയിലും പ്രധാനമായി നടത്തിവരുന്നതും പഠിത്വമത്രേ. അങ്ങനെതന്നെ അന്യസഭക്കാരായ പ്രോട്ടസ്റ്റണ്ടുകാരും റോമ്മാക്കാരും അവരവരുടെ സ്ഥലങ്ങളിലും പഠിത്വം വർദ്ധിപ്പിക്കേണ്ടതിനായി സിമ്മനാരികൾ ആയിട്ടും കോൺവെന്റുകളായിട്ടും മറ്റു പള്ളിക്കൂടങ്ങൾ ആയിട്ടും നിറച്ചു വരുന്നു. വടക്കേ ഇടവകകളിൽ പഠിത്വമാകുന്ന ഉറവയും ഒഴുക്കും കുറവായിരിക്കുന്ന സ്ഥിതിക്ക് നമ്മുടെ സഭയുടെ എതിരാളികളായി പുറമേ കുഞ്ഞാടിന്റെയും അകമേ ചെന്നായയുടേയും വേഷം ധരിച്ചും കൊണ്ട് വരുന്നവരോട് പോരാടുവാനും പഠിത്വമില്ലാതിരുന്നാൽ കഴിവില്ലല്ലോ. സഭയുടെ ആദ്യകാലത്ത് ശാസ്ത്രപരിചയമുള്ളവനും സമർത്ഥനുമായിരുന്ന വി. അപ്പോസ്തോലനായ പൗലോസിനെ കർത്താവ് വിളിക്കയും അവനെ തെരഞ്ഞെടുക്കപ്പെട്ട പാത്രമായി വയ്ക്കയും ചെയ്ത പ്രകാരം ഇക്കാലത്തും പഠിത്വവും ദൈവഭയവും ഉള്ള പട്ടക്കാരും അന്മേനികളും വടക്കും തെക്കുമുള്ള ഇടവകകളിൽ ഉണ്ടാകേണ്ടത് അത്യാവശ്യമെന്ന് നമ്മോടു കൂടെ നിങ്ങളും ഏറ്റുപറയുമെന്ന് വിശ്വസിക്കുന്നു. നമ്മുടെ സഭയെ ഒന്നടങ്കം വിഴുങ്ങുവാൻ വന്ന ചെന്നായ്ക്കളോടുള്ള പോരാട്ടങ്ങളുടെ ഇടയിൽ ഈ അടുത്ത കാലത്ത് കോട്ടയത്ത് പുത്തൻ സിമ്മനാരിയും നമ്മുടെയും കഴിഞ്ഞുപോയ സഹോദരൻ ബഹുമാനപ്പെട്ട മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകളുടെയും ഉത്സാഹത്താൽ തിരുവല്ല ഹൈസ്കൂളും സ്ഥാപിച്ച് പഠിത്വം നടത്തി വരികയും പരുമല ഒരു പൊതുസ്ഥലം ഉണ്ടാക്കുകയും ചെയ്തിരിക്കുന്നു. മേൽപറഞ്ഞ കാരണങ്ങളാൽ നമുക്ക് വടക്കേ ഇടവകകളിൽ സഞ്ചരിച്ച് പഠിത്വം നടത്തുന്നതിലേക്ക് കഴിഞ്ഞില്ല. ആലുവായിൽ ഒരു പൊതു സ്ഥലം ഉണ്ടാക്കണമെന്ന് ഒരമ്പത് സംവത്സരക്കാലം മുമ്പ് തന്നെ നമുക്കും മറ്റു ചിലർക്കും ആഗ്രഹമുണ്ടായിരുന്നു. വിശ്വാസ ത്യാജ്യം വടക്കേ ഇടവകകളിൽ ഇല്ലാതിരുന്നതിനാലും നമ്മുടെ പോരാട്ടം തെക്കേ ഇടവകകളിൽ ആയിരുന്നതിനാലും നമ്മുടെ ആദ്യ ആലോചനയെ നിറവേറ്റുന്നതിന് ഇടവന്നില്ല. എങ്കിലും ആ കുറവിനെ നികത്തുവാൻ എന്ന പോലെ കഴിഞ്ഞുപോയ സഹോദരൻ ബഹു. മാർ കൂറിലോസ് മെത്രാപ്പോലീത്താ അവർകളുടെ ഉത്സാഹത്താൽ ടി ഉദ്ദ്യേശ്യത്തോടു കൂടി ആലുവായിൽ ഒരു പള്ളി വയ്പ്പിക്കയും, അതിന്റെ പൂർത്തിക്ക് മുമ്പേ അദ്ദേഹം കാലം ചെയ്ത് പോകയും പിന്നീട് അതിനെ പിന്തുടർന്ന് സഹോദരൻ ബഹു. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ അവർകളും പള്ളിയുടെ തീരാനുണ്ടായിരുന്ന ഏതാനും പണികൾ തീർപ്പിക്കയും കഴിഞ്ഞ മീന മാസത്തിൽ ഒരു പൊതുയോഗം വിളിച്ചുകൂട്ടിയതിൽ ആലുവായിൽ ഒരു സെമിനാരി സ്ഥാപിച്ച് പഠിത്വം നടത്തണമെന്നും അതിന്റെ ചിലവിലേക്ക് അങ്കമാലി

ഇടവകയിൽ ഉൾപ്പെട്ട പള്ളികളിൽ നിന്നും ഒരു കൊല്ലത്തെ വരുമാനം കൊടുക്കണമെന്നും നിശ്ചയം ചെയ്തപ്രകാരം ചില പള്ളിക്കാർ കൊടുത്തിട്ടുള്ള സംഖ്യ കൊണ്ട് സെമിനാരിപ്പണി ആരംഭിക്കുകയും ചെയ്തിരിക്കുന്നു.

പ്രിയരേ, മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ അവർകൾ ഈ സെമിനാരിയുടെ പണി പൂർത്തിയായി അതിൽ പഠിത്വം നടന്നുകണ്ട് സന്തോഷിപ്പാൻ അവിടെത്തന്നെ തന്റെ വൃദ്ധതയുടെ സമയത്തെ ചെലവഴിച്ച് നോക്കിപ്പാർത്തുകൊണ്ടിരിക്കുന്നു എന്ന് മാത്രവുമല്ല തന്റെ വകകൾ അതിലേക്ക് വിട്ടുകൊടുക്കുകയും ചെയ്തിരിക്കുന്നു.

പ്രിയമുള്ളവരേ, വെള്ളത്തിന്റെ ഗുണം കൊണ്ടും കച്ചവട വർദ്ധന കൊണ്ടും ആലുവാ മുമ്പ് തന്നെ കേൾവിപ്പെട്ടതും ഇപ്പോൾ തീവണ്ടി മുതലായ നവീന ഏർപ്പാടുകളാലും ആലുവായ്ക്ക് ഒരു പുതിയ ജീവൻ വീണിട്ടുണ്ടെന്നും തെക്കും വടക്കുമുള്ള നമ്മുടെ മക്കൾക്ക് ഒരാശ്വാസ സ്ഥലമെന്നും നാം കഴിഞ്ഞ മാസത്തിൽ അവിടെ എത്തിക്കണ്ടതിൽ എത്രയും വേഗത്തിൽ അതിനെ നിവർത്തിക്കേണ്ടതാണെന്നും തോന്നുകയാൽ പൊതുവിൽ ഇപ്രകാരമുള്ള ഒരു കല്പന എഴുതുന്നതിന് ഇട വന്നതാണ്.

അതിനാൽ അങ്കമാലി ഇടവകയിൽ ഉൾപ്പെട്ട എല്ലാ പള്ളിക്കാരും ഒരു കൊല്ലത്തെ വരുമാനം കഴിയുംവേഗത്തിൽ കൊടുത്ത് തീർക്കയും ടി ഇടവകയൊഴിച്ച് തെക്കും വടക്കുമുള്ള എല്ലാ പള്ളിക്കാരും ജനങ്ങളും അവരവരാൽ കഴിയുന്ന സഹായങ്ങൾ ചെയ്ത് കൊടുക്കയും ചെയ്യണമെന്ന് നമ്മുടെ വൃദ്ധതയിൽ ഓർപ്പിച്ചുകൊള്ളുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളുടെ എല്ലാവരുടെ മേലും വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്ന് 1904 മീനം 5-ന് അകപ്പറമ്പ് പള്ളിയിൽ നിന്നും (ഒപ്പ്)

രണ്ടു വ്യാഴവട്ടക്കാലം മുമ്പ് ആവേശപൂർവം ആലുവാ തൃക്കുന്നത്ത് സെമിനാരിയെപ്പറ്റി ചിന്തിച്ച് പ്രവർത്തിച്ച തലമുറയിൽ പ്രധാനികളായിരുന്നു അമ്പാട്ട് മാർ കൂറിലോസും അദ്ദേഹത്തിന്റെ ഭാഗിനേയൻ പറവൂർ കുളങ്ങര ശ്രീ. മാത്യുവും. അവരുടെ കാലം കഴിഞ്ഞതോടെ കാര്യങ്ങൾക്ക് മന്ദതയായി. ഇടവകകൾക്ക് അവരവരുടെ അതിർത്തിക്ക് വെളിയിൽ താല്പര്യം കുറവായിരുന്നു. പൊതുസ്ഥലം ഒരു പുതിയ ആശയമായിരുന്നതിനാൽ പലർക്കും അതിന്റെ ആവശ്യകത അന്ന് ബോധ്യപ്പെട്ടിരുന്നില്ല. ആളുകൾ അധികവും പാരമ്പര്യമായി തന്നെ കാർഷിക പശ്ചാത്തലമുള്ളവരായതിനാൽ വിദ്യാഭ്യാസത്തിന്റെ ആവശ്യകത അവരെ വളരെയൊന്നും

